


# GEORGIAN MIRROR

The Journal of Indian Orthodoxy

Email : gmirrormail@gmail.com

2020 **CONTENTS** JANUVARY-MARCH



*Drawings*: Anjana Jose (*AJ*) - USA



ESTD. 2007

# ജോർജിയൻ മിറർ

മലങ്കരയുടെ സത്യദർശനം

പു.12 ലക്കം 1 ▪ 2020 ജനുവരി – മാർച്ച്






Printed and Published by:
Issac Kurian.K for St.George Orthodox Valiyapally, Palarivattom, Kochi - 682025

Georgian Mirror is published quarterly by St.George Orthodox Valiyapally, Palarivattom, Kochi - 25


Editorial Office:
Georgian Mirror, St.George Orthodox Valiyapally
Palarivattom, Kochi-682025 Phone : 0484-2346096
Email:gmirrormail@gmail.com
Chief Editor:9447364119.
Associate Chief Editor: 9447217956
Editor : C.V.Benjamin: 9388473243. **Responsible for selection of news under the PRB Act.**

Managing Editor: 9809599123.
Email:pvmathew45@yahoo.co.in

Church Website : www.sgovpp.com
Church Office Email : sgovpp@gmail.com

Designing & Page setting: Mars Graphics - 9744424145

Printed at Viani Printings, Lisie Hospital Road,

## MISSION STATEMENT

To fight for the MOST HOLY FAITH that God has once for all entrusted to His Saints



വിശുദ്ധന്മാർക്ക് ഒരിക്കലായിട്ട് ഭരമേൽപിച്ചിരിക്കുന്ന അതിവിശുദ്ധ വിശ്വാസത്തിനു വേ ി പോരാടേ തിന്
(വി.യൂദാ 3,20)

## എഡിറ്റോറിയൽ



# വലിയനോമ്പ് വ്രതശുദ്ധിയുടെ പുണ്യദിനങ്ങൾ

ആധ്യാത്മിക ശിക്ഷണത്തിന്റെ (Spiritual Discipline) പാരമ്യദിനങ്ങളിലേക്ക് പ.സഭ പ്രവേശിച്ചു കഴിഞ്ഞിരിക്കയാണ്. വലിയനോമ്പ് സഭയുടെ സ്വർഗീയ ജീവിതശൈലി ആണ്. വാസ്തവത്തിൽ മരണാനന്തരജീവിതത്തിന്റെ ഒരു മുൻ ആസ്വാദനമാണ് വലിയനോമ്പ് എന്നു പറയുന്നതായിരിക്കും കൂടുതൽ അർഥപൂർണം. ദൈവാത്മശക്തി ആർജിക്കുവാനുള്ള ഇമ്പമേറിയ ആ്മീയ/ആയോധന(Spiritual Exercise) ഉപാധികളിൽ ഏറ്റവും സുപ്രധാനങ്ങളാണ് പ്രാർഥന, നോമ്പ്, ഉപവാസം എന്നിവ. ഈവിധ ശ്രേഷ്ഠാനുഷ്ഠാനങ്ങളോടെ ആരംഭിക്കുന്ന ആരാധനാ തീർഥാടനത്തിന് വിശ്വാസ സമൂഹം സജ്ജരായിക്കഴിഞ്ഞിരിക്കുന്നു. നമ്മുടെ കർത്താവ് നാൽപ്പതു ദിവസം ഉപവസിച്ച മാതൃകയിൽ ലോകമെമ്പാടും നാൽപ്പതു ദിവസം ഉപവസിക്കുന്നുവെന്ന് A.D.340-ൽ വി.മാർ അത്താനാസ്യോസ് രേഖപ്പെടുത്തിയിട്ടുള്ളത് പ്രായോഗിക തലത്തിൽ അങ്ങനെ അന്വർത്ഥമാവുകയാണ്. കാതോലിക സഭകൾ എല്ലാം തന്നെ അന്നുമുതൽ നാൽപ്പത് ദിവസത്തെ നോമ്പ് അംഗീകരിച്ചു കഴിഞ്ഞിരുന്നു.

ദൈവത്തിൽ നിന്നും സമസൃഷ്ടികളിൽ നിന്നും മനുഷ്യനെ അന്യനാക്കുന്ന പ്രലോഭനങ്ങൾക്കും പാപാസക്തികൾക്കും എതിരെ ഉള്ള പോരാട്ടമാണ് നോമ്പ്. ഒരു പക്ഷിയുടെ രണ്ട് ചിറകുകൾ പോലെയാണ് പ്രാർഥനയും ഉപവാസബന്ധിത നോമ്പും. പ്രാർഥനകരുത്താർജിക്കുന്നത് ഉപവാസത്തോടുകൂടി അനുഷ്ഠിക്കുമ്പോഴാണ്. അങ്ങനെ ശാരീരിക ഇച്ഛകൾക്ക് കടിഞ്ഞാണിട്ട് ആത്മശിക്ഷണത്തിലൂടെ (self-discipline) ശരീരാത്മദേഹികളെ ദൈവാഭിമുഖ്യത്തിലേക്ക് തിരിക്കുന്നു.

പ്രാർഥനയെ പുരസ്കരിച്ച് നിരവധി ഗ്രന്ഥങ്ങളും കൃതികളും ലേഖനങ്ങളും ഉണ്ടായിക്കൊണ്ടിരിക്കുമ്പോഴും അതിനോട് ചേർന്നു നിൽക്കുന്ന ഉപവാസത്തെപ്പറ്റി അധികം രചനകൾ ഉണ്ടാകുന്നില്ല എന്ന യാഥാർഥ്യം പ്രത്യേകം ശ്രദ്ധിക്കപ്പെടുന്നുണ്ട്. അനുഷ്ഠാനങ്ങളിൽ പുലർത്തുന്ന ചില വ്യത്യാസങ്ങളോടെ എല്ലാ മതങ്ങളും ഉപവാസം ആചരിക്കുന്നുമുണ്ട്. പ്രകൃതി ചികിത്സയിൽ പോലും പ്രത്യേക ഉപവാസമുറകൾ പ്രോത്സാഹിപ്പിക്കുന്നതായി മനസ്സിലാക്കുന്നു.

ഓർത്തഡോക്സ് പാരമ്പര്യത്തിൽ ഉപവാസത്തിന് അനിഷേധ്യസ്ഥാനവും പ്രാധാന്യവുമുണ്ട്. മഹാപരിശുദ്ധന്മാരും താപസ ശ്രേഷ്ഠന്മാരുമായി തിളങ്ങിയ പ.പരുമല തിരുമേനി, പ.വട്ടശ്ശേരിൽ തിരുമേനി, പ.പാമ്പാടി തിരുമേനി തുടങ്ങിയവർ ആത്മീയ പരിജ്ഞാനത്തിൽ പാരംഗതരായി തീർന്നതും ആത്മീയകിരണങ്ങളാൽ പ്രശോഭിതരായതും പ്രാർഥന, നോമ്പ്, ഉപവാസം തുടങ്ങിയ വ്രതാനുഷ്ഠാനങ്ങളിൽ പുലർത്തിയ അടങ്ങാത്ത അഭിനിവേശവും തീക്ഷണതയും മുഖാന്തിരമാണ്.

ഇന്നും ഉപവാസം കർശനമായി പാലിക്കുന്ന സഭകളാണ് ഓറിയന്റൽ ഓർത്തഡോക്സ് വിഭാഗത്തിൽപ്പെട്ട എത്യോപ്യൻ സഭയും കോപ്റ്റിക് സഭയും. സിറിയൻ സഭയിലാകട്ടെ ഈ പൂർവ്വികപാരമ്പര്യം ഇന്ന് കൈമോശം വന്ന നിലയിലാണ്. മലങ്കരസഭയുടെ സ്ഥിതിയും വിഭിന്നമല്ല എന്ന് പറയേണ്ടിയിരിക്കുന്നു. ആധുനികതയുടെ അതിപ്രസരവും ഭൗതീകതയുടെ സ്വാധീനവും പാശ്ചാത്യശൈലിയുടെ കടന്നാക്രമണവും ഒരുപരിധിവരെ കാരണമാകുന്നുണ്ട്.

പ്രലോഭനങ്ങൾ വിവിധ രൂപത്തിലും ഭാവത്തിലും ഇന്നും വിശ്വാസികൾ നേരിടുകയാണ്. പ്രാർഥന, ഉപവാസം എന്നിവ മൂലം പ്രലോഭനങ്ങളെ അതിജീവിക്കാമെന്ന് യേശു നമ്മെ പഠിപ്പിക്കുന്നു. പക്ഷേ, ശിക്ഷണത്തോട് ഇണങ്ങാതെ, നിയന്ത്രണങ്ങൾ ഇഷ്ടപ്പെടാതെ, സ്വന്തം താല്പര്യങ്ങളിൽ അഭിരമിക്കുന്ന പുത്തൻതലമുറ പ്രാർഥന, നോമ്പ്, ഉപവാസം തുടങ്ങിയ നൈഷ്ഠിക കർമാനുഷ്ഠാനങ്ങളോട് പൊരുത്തപ്പെടുക വളരെ ദുഷ്ക്കരമായിരിക്കുന്നു.

വലിയനോമ്പിലേക്കും പീഡാനുഭവത്തിന്റെ ആത്മീയ നിർവൃതിയിലേക്കും പുനരുത്ഥാനപെരുന്നാളിന്റെ ആനന്ദത്തിലേക്കും ദൈവനാമത്തിൽ ഏവർക്കും സുസ്വാഗതം.

*പി.ഐ.വർഗീസച്ചൻ*



# ക്രിസ്തുവിന്റെ ഉത്ഥാനം: മരണത്തിനപ്പുറമായ ജീവനിലേക്ക്...

■ ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്ത

പരിശുദ്ധ വലിയനോമ്പിന്റെ മരുഭൂപ്രയാണത്തിന്റെ പരിസമാപ്തിയിൽ അനുഗ്രഹീതമായ പ്രകാശപ്പെരുന്നാളിന്റെ നിറവിലേക്കു നാം പ്രവേശിക്കുന്നു. "തിരുവെഴുത്തു"കളിൻ പ്രകാരം ക്രിസ്തു മൂന്നാം നാൾ ഉയിർത്തെഴുന്നേറ്റു എന്ന മർമപ്രധാനമായ പ്രഖ്യാപനം നാം ആവർത്തിക്കുകയാണ്. ക്രിസ്തുവിന്റെ ഉത്ഥാനപ്പെരുന്നാളിനെ പെരുന്നാളുകളുടെ ആദ്യജാതനായി സ്വീകരിക്കുകയും പ്രഘോഷിക്കുകയും ചെയ്യുന്ന ഈ വേളയിൽ, സഭയുടെ പഠിപ്പിക്കലുകളുടെയും വിശ്വാസത്തിന്റെയും ആരാധനയുടെയും ആത്മീയ ജീവിതത്തിന്റെയും അടിസ്ഥാനമായ 'ഉത്ഥിതനായ ക്രിസ്തു' നമ്മെ എങ്ങനെ സ്വാധീനിക്കുന്നുവെന്ന തിരിച്ചറിവ് നമ്മിൽ രൂഢമൂലമാകേണ്ടതുണ്ട്. നിർഭാഗ്യവശാൽ അനേകം ക്രിസ്ത്യാനികൾക്കും ക്രിസ്തുവിന്റെ ഉത്ഥാനത്തിന്റെ അനന്തരഘോഷത്തെ സംബന്ധിച്ച് ബോധ്യമില്ല.

### ഉത്ഥാനം പഴയനിയമ കാഴ്ചപ്പാടിൽ

ഉത്ഥാനത്തിന്റെ മർമം യഹൂദമതത്തിന് പുതിയതോ അന്യമോ ആയ ഒരു ആശയമല്ല. പഴയനിയമത്തിൽ ഇതു വ്യക്തമാക്കുന്ന അനേക സൂചനകളുണ്ട്. ഉദാ: ഹോശയ 6:1-2 വാക്യങ്ങൾ: *''വരുവിൻ നാം യഹോവയുടെ അടുക്കൽ ചെല്ലുക. അവൻ നമ്മെ കടിച്ചു കീറിയിരിക്കുന്നു, അവൻ സൗഖ്യമാക്കും. അവൻ നമ്മെ അടിച്ചിരിക്കുന്നു. അവൻ മുറിവു കെട്ടും, രണ്ടു ദിവസം കഴിഞ്ഞു അവൻ നമ്മെ ജീവിപ്പിക്കും; മൂന്നാം ദിവസം അവൻ നമ്മെ എഴുന്നേൽപ്പിക്കും. നാം അവന്റെ മുമ്പാകെ ജീവിക്കുകയും ചെയ്യും."*

വ്യക്തിപരമായ പുനരുത്ഥാനചിന്തകൾ ആദിമ കാലങ്ങളിൽ വ്യക്തമായിരുന്നില്ലെങ്കിലും ഇയ്യോബിന്റെ പുസ്തകത്തിൽ പുനരുത്ഥാനപ്രത്യാശയുടെ പ്രകാശ രേഖകൾ നമുക്കു കാണാം. *"എന്നെ വീണ്ടെടുക്കുന്നവൻ ജീവിച്ചിരിക്കുന്നുവെന്നും അവൻ ഒടുവിൽ പൊടിമേൽ നിൽക്കുമെന്നും ഞാൻ അറിയുന്നു. എന്റെ ത്വക്ക് ഇങ്ങനെനശിച്ച ശേഷം ഞാൻ ദേഹ സഹിതനായ് ദൈവത്തെ കാണും"* (ഇയ്യോബ് 19:25-26).

അപ്പോക്കാലിപ്റ്റിക് സാഹിത്യശാഖയിൽ കുറെക്കൂടി വ്യക്തമായ ഉത്ഥാനചിന്തകളെ നമുക്കു കണ്ടെത്താനാകും. *"നിലത്തിലെ പൊടിയിൽ നിദ്രകൊള്ളുന്നവരിൽ പലരും ചിലർ നിത്യജീവനായും ചിലർ ലജ്ജയ്ക്കും നിത്യനിന്ദയ്ക്കുമായും ഉണരും"* (ദാനിയേൽ 12:2). കർത്താവിന്റെ കാലമായപ്പോഴേക്കും പുനരുത്ഥാനത്തിൽ വിശ്വസിക്കുന്ന പരീശന്മാരും വിശ്വസിക്കാത്ത സാദൂക്യരും ഉണ്ടായിരുന്നതായി നാം കാണുന്നു" (അപ്പോ.പ്രവ. 23:8).

### ഉത്ഥാനം: പുതിയനിയമ വീക്ഷണത്തിൽ

പുതിയനിയമ സമൂഹത്തിന്റെ വിശ്വാസത്തിന്റെയും പ്രത്യാശയുടെയും അടിസ്ഥാനം ഉയിർത്തെഴുന്നേറ്റ ക്രിസ്തു ആയിരുന്നു. പ. പൗലൂസ് ശ്ലീഹാ ഇത് ശക്തമായി പ്രഖ്യാപിക്കുന്നുണ്ട്: *''ക്രിസ്തു ഉയിർത്തെഴുന്നേറ്റിട്ടില്ലെങ്കിൽ ഞങ്ങളുടെ പ്രസംഗം വ്യർത്ഥം, നിങ്ങളുടെ വിശ്വാസവും വ്യർത്ഥം"* (1 കൊരി. 15:14). ഉത്ഥിതനായ ക്രിസ്തു തേജസ്കരിക്കപ്പെട്ട പുതിയ രൂപമാണ്. പഴയനിയമത്തിൽ കണ്ട ഉത്ഥാനത്തിന്റെ പൂർണതയാണ് ക്രിസ്തുവിന്റെ ഉത്ഥാനം. സർവമനുഷ്യരുടെയും ഉത്ഥാനത്തിന്റെ ആദ്യഫലമാണ് ക്രിസ്തുവിന്റെ ഉത്ഥാനം. എല്ലാ പ്രതീക്ഷകളും പ്രത്യാശകളും ക്രിസ്തുവിൽ പൂർണമാക്കപ്പെടുന്നു. *''ദൈവം അവനെഉയിർപ്പിച്ചു"* എന്ന പുതിയനിയമ ഊന്നലിന്റെ അടിസ്ഥാനം ക്രിസ്തു മാനവജാതിയുടെ പ്രതിനിധി എന്ന നിലയിൽ പൂർണമായി തന്റെ ജീവൻ പിതാവിനു സമർപ്പിച്ചു എന്നതും പിതാവ് ഉത്ഥാനത്തിലൂടെ അതു തിരികെ നൽകി എന്നതുമാണ്. കർത്താവിന്റെ വെളിപ്പെടുത്തൽ ഇതിനെ സാധൂകരിക്കുന്നുണ്ട്: *"എന്റെ ജീവനെവീണ്ടും പ്രാപിക്കേണ്ടതിന് ഞാൻ അതിനെ കൊടുക്കുന്നതുകൊണ്ട് പിതാവ് എന്നെ സ്നേഹിക്കുന്നു. ആരും അതിനെ എന്നിൽ നിന്ന് എടുത്തു കളയുന്നില്ല. ഞാൻ തന്നെ അതിനെ കൊടുക്കുന്നു. അതിനെ കൊടുപ്പാൻ എനിക്ക് അധികാരം ഉണ്ട്. വീണ്ടും പ്രാപിപ്പാനും അധികാരം ഉണ്ട്"* (യോഹ. 10:17-18).




*"അവൻ ഉയിർത്തെഴുന്നേറ്റു എന്ന് മാലാഖ അവരോട് പറഞ്ഞു."*

ഉത്ഥിതനായ ക്രിസ്തുവിനെ തന്റെ സന്തത സഹചാരികൾക്ക് തിരിച്ചറിയുവാൻപോലും സാധിക്കുന്നില്ല (ലൂക്കോ. 24:16; യോഹ. 20:14). താൻ ഒരു പ്രേതമല്ലെന്ന് കാണിക്കുവാൻ അവൻ അവരോടൊപ്പം തിന്നുകയും കുടിക്കുകയും ചെയ്തു (ലൂക്കോ 24:30,39). അവർ അവനെ തൊട്ടുനോക്കുവാൻ അനുവദിച്ചു (യോഹ. 20:27; 21:9). വാതിലുകൾ അടയ്ക്കപ്പെട്ട നിലയിൽ അവൻ തന്റെ ശിഷ്യന്മാർക്കു പ്രത്യക്ഷനായി (യോഹ. 20:19,26). അവരുടെ കൺമുമ്പിൽ അവൻ അവർക്കു പ്രത്യക്ഷനായി (ലൂക്കോ. 24:31). ഈ തരത്തിൽ കാണപ്പെട്ട ക്രിസ്തുവിന്റെ ഉത്ഥിത മനുഷ്യത്വം ജീവനും ദൈവത്വവും നിറഞ്ഞതായിരുന്നു. അതു ദൈവരാജ്യത്തിലെ നിത്യജീവന്റെ പുതിയ രൂപമായിരുന്നു.

മശിഹായുടെ പുനരുത്ഥാനത്തെപ്പറ്റി അറിവുണ്ടായിരുന്ന യഹൂദ വേദപണ്ഡിതർക്ക് അതിനെകുറിച്ച് ഭയമായിരുന്നു. അവനെക്രൂശിക്കുവാൻ അവരെ പ്രേരിപ്പിച്ച അവന്റെ പഠിപ്പിക്കലുകളേക്കാൾ അവർ ഭയന്നത് അവന്റെ ഉത്ഥാനത്തെ ആയിരുന്നു. വി.പൗലോസിന്റെ എല്ലാ പഠിപ്പിക്കലുകളിലും വച്ച്, യഹൂദ-യവനതത്വ ചിന്തകരെ പ്രകോപിപ്പിച്ചത് ക്രിസ്തുവിന്റെ ഉത്ഥാനത്തെ സംബന്ധിച്ച അവന്റെ പഠിപ്പിക്കലുകളാണ്. ക്രിസ്തുവിന്റെ ഉയിർപ്പിനെ വിശ്വാസികളുടെ ജീവിതവും ഉയിർപ്പുമായി ബന്ധിപ്പിച്ചത് പൗലോസ് ശ്ലീഹാ ആണ്. വി. മാമോദീസായിലൂടെ ക്രിസ്തുവിന്റെ പുനരുത്ഥാനത്തോട് നാം സദൃശ്യരാകുന്നുവെന്ന് അദ്ദേഹം പഠിപ്പിച്ചു (റോമ. 6:4). സ്നാനമെന്നത് ക്രിസ്തുവിന്റെ മരണത്തിലുള്ള പങ്കാളിത്തമാണെന്നും അവൻ ഉത്ഥാനം ചെയ്തെങ്കിൽ അവനിൽ വിശ്വസിക്കുന്നവൻ മരണത്തിൽ നിന്ന് ജീവനിലേക്ക് ഉത്ഥാനം ചെയ്യുമെന്നും അദ്ദേഹം പ്രഘോഷിച്ചു.

### ക്രിസ്തുവിന്റെ ഉത്ഥാനം വിശ്വാസിയുടെ ജീവിതത്തിൽ

മുകളിൽ സൂചിപ്പിച്ചതുപോലെ, ക്രിസ്തുവിന്റെ ഉത്ഥാനത്തിന്റെ അനന്തരഫലത്തെക്കുറിച്ച് വിശ്വാസികളിൽ ഭൂരിഭാഗത്തിനും ബോധ്യമില്ല. മണ്ണിൽ നിന്ന് എടുക്കപ്പെട്ട ശരീരം നിത്യജീവനായി തേജസ്കരിക്കപ്പെട്ട് പുനരുത്ഥാനം ചെയ്യുമെന്ന ബോധ്യമാണത്. മരണമെന്നത് ശരീരത്തിന്റെ തടവറയിൽ നിന്നുള്ള ആത്മാവിന്റെ മോചനമാണെന്ന ദ്വന്ദ്വവാദത്തെ നിഖ്യാസുന്നഹദോസിന്റെ വിശ്വാസപ്രമാണം ഖണ്ഡിക്കുന്നു: *"മരിച്ചുപോയവരുടെ ഉയിർപ്പിനും വരുവാനുള്ള ലോകത്തിലെ പുതിയ ജീവനുമായി ഞങ്ങൾ നോക്കിപ്പാർക്കുന്നു"* എന്ന വിശ്വാസ പ്രഖ്യാപനത്തിലൂടെ 'ആത്മാവിന്റെ നിത്യത' എന്നതിനപ്പുറം തേജസ്കരിക്കപ്പെട്ട *"ശരീരത്തിന്റെ നിത്യത"* എന്ന യാഥാർത്ഥ്യം പ്രഘോഷിക്കപ്പെടുന്നു.

എല്ലാ മതങ്ങളും തത്വചിന്തകളും ഇപ്രകാരം 'മരണ'മെന്ന യാഥാർഥ്യവുമായി ഒരു ധാരണയിലെത്തി ആത്മാവിന്റെ നിത്യതയെയും ശവക്കുഴിക്ക് അതീതമായ അതിന്റെ നിലനിൽപ്പിനെയും പറ്റി പഠിപ്പിക്കുന്നുണ്ട്. ഇതിൽ ശരീരത്തിന്റെ ഉത്ഥാനം എന്നത് അവ്യക്തമായി മാറുന്നു. എന്നാൽ ഈ കാഴ്ചപ്പാട് വേദപുസ്തക ചിന്തകൾക്ക് അന്യമാണ്. വി.പൗലോസ് ശ്ലീഹാ മരണത്തെ ഒടുക്കത്തെ ശത്രുവായി കാണുകയും ദൈവരാജ്യത്തിൽ ശരീരത്തിന്റെയും ആത്മാവിന്റെയും രക്ഷയും പുതുക്കവും ആഗ്രഹിക്കുന്നുവെന്ന് വ്യക്തമാക്കുകയും ചെയ്യുന്നു.

വി. വേദപുസ്തകപ്രകാരം മരണം അഥവാ ശരീരത്തിന്റെയും ആത്മാവിന്റെയും വേർപാട് ദൈവസൃഷ്ടിയല്ല; പ്രത്യുത, അതു പാപത്തിന്റെ ഫലമായി ലോകത്തിലേക്ക് പ്രവേശിച്ച ഒന്നാണ്. മരണത്തെ ഉന്മൂലനം ചെയ്യാനാണ് ദൈവം ലോകത്തിലേക്ക് അവതാരമായത്. ക്രിസ്തുവിന്റെ ഉത്ഥാനത്തിന്റെ മർമ്മം ഇവിടെ നമുക്കു ദർശിക്കാം.

ദമസ്ക്കസിലെ യൂഹാനോൻ പറയുന്നു: മരണം ശരീരവും ആത്മാവും തമ്മിലുള്ള വേർപാട് ആണെങ്കിൽ, ഉത്ഥാനം ശരീരവും ആത്മാവും തമ്മിലുള്ള പുനരൈക്യമാണ്. ക്ഷയിച്ചുപോകുന്നതും നശ്വരവുമായ ഈ ശരീരം തന്നെയാണ് അക്ഷയമായി ഉയിർക്കുന്നത്. മരണം ഒരു ജൈവ ജീർണിക്കൽ പ്രക്രിയ അല്ല. പിന്നെയോ, ജീർണത മരണത്തിന്റെ അനന്തരഫലം മാത്രമാണ്. അതുപോലെ തന്നെ മരണമെന്നത് അടിസ്ഥാനപരമായി ഒരു കൂട്ടായ്മയിൽ നിന്നുള്ള പിളർപ്പാണ്, ഒരു ലക്ഷ്യംതെറ്റൽ കൂടിയാണ്. മറ്റുള്ളതെല്ലാം ഈ മാരക മുറിവിന്റെ അനന്തരഫലങ്ങളാണ്. ഉത്ഥിതനായ ക്രിസ്തുവാണ് ഈ കൂട്ടായ്മ നിലനിർത്തുന്ന ഏക മനുഷ്യൻ. ദൈവം എന്ന നിലയിൽ അവൻ എല്ലാവരിലും എല്ലാറ്റിലും കുടികൊള്ളുന്നു. മനുഷ്യൻ എന്ന നിലയിൽ അവൻ ജീവനുള്ള ദേഹി മാത്രമല്ല, ജീവിപ്പിക്കുന്ന ആത്മാവുമാണ് (1 കൊരി. 15:45). അതുകൊണ്ടുതന്നെ ക്രിസ്തുവിന്റെ ഉത്ഥാനം ക്രിസ്തീയ വിശ്വാസത്തിന്റെയും ക്രിസ്തീയ സുവിശേഷത്തിന്റെയും കാതലായി മാറുന്നു.

### ഉത്ഥാനത്തിന്റെ കാലിക പ്രസക്തി

പലവിധമായ കാരണങ്ങളാൽ നാം അധിവസിക്കുന്ന ഭൂമി കലുഷിതമാണ്. സാമുദായിക-രാഷ്ട്രീയ അന്തരീക്ഷങ്ങൾ മനുഷ്യജീവിതത്തിന് അധിക പ്രതീക്ഷ നൽകുന്നതല്ല. കുടുംബ ശിഥിലീകരണങ്ങൾ കുറവല്ലാതെ നീങ്ങുന്നു. സൃഷ്ട പ്രപഞ്ചത്തെ നോക്കി സ്രഷ്ടാവ് അനുതപിക്കുകയും വേദനിക്കുകയും ചെയ്യുന്ന സംഭവങ്ങൾ നമ്മുടെ അധിവാസ ഭൂമിയിൽ ഉണ്ടാകുന്നു. മതേതരത്വം ഊട്ടിയുറപ്പിച്ചു വളർന്ന നാടുകൾ ഇന്ന് മതതീക്ഷ്ണതയുടേയും ഭീകരവാദങ്ങളുടേയും ഈറ്റില്ലങ്ങളായി മാറിയിരിക്കുന്നു. സാമുദായിക സൗഹാർദങ്ങൾ വളരുന്ന തലമുറകൾക്ക് അന്യമായിപ്പോകുന്നു എന്ന ആശങ്ക വർധിക്കുന്നു. മനുഷ്യന്റെ തിന്മയാണ് യേശുവിന്റെ ക്രൂശീകരണത്തിന് കാരണമെന്ന യാഥാർത്ഥ്യം ക്രിസ്ത്യാനികൾപോലും മറന്നിരിക്കുന്നു.




പ്രശ്നങ്ങളുടെയും പ്രതിസന്ധികളുടെയും ഇടയിൽ ഏക ഉത്തരം ഉത്ഥിതനായ ക്രിസ്തു നൽകുന്ന പ്രത്യാശയും സമാധാനവുമാണ്. കർതൃ ശരീരത്തിൽ സുഗന്ധം പൂശാൻ പോയ സ്ത്രീകൾ കബറിനെ അടച്ചിരിക്കുന്ന കല്ല് "ആർ നമുക്കു വേണ്ടി മാറ്റിത്തരും" എന്ന ആകുലതയിൽ കബറിനടുത്തേക്കെത്തിയപ്പോൾ കല്ല് മാറിയിരിക്കുന്ന സന്തോഷത്തിന്റെ അവസ്ഥയാണ് അവർക്ക് അനുഭവവേദ്യമായത്. ഇങ്ങനെയുള്ള ആകുലതകളും ഇരുട്ടും ഒരുമിച്ചുണ്ടായപ്പോഴും മുന്നോട്ട് ഓടാൻ തീരുമാനിച്ച സ്ത്രീകളുടെ മനോഭാവം തുറന്ന കല്ലറയും ഒഴിഞ്ഞ കബറും കാണുവാൻ അവരെ പ്രാപ്തരാക്കി. ഉത്ഥിതനായ ക്രിസ്തുവിങ്കലേക്കു നോക്കി യാത്ര ചെയ്യുന്നവർക്ക് ശരിയായ മാർഗവും ലക്ഷ്യവും തുറന്നിരിക്കുന്നതാണ് ഉയിർപ്പ് പെരുന്നാളിന്റെ കാലിക പ്രസക്തി. മരണത്തിനപ്പുറമായ ഒരു ജീവനുണ്ട്. അതു സമൃദ്ധിയായ ജീവനാണ്. ക്രിസ്തുവാണ് അതു പ്രദാനം ചെയ്യുന്നത്.

### ഉപസംഹാരം

പാപം മൂലം മനുഷ്യൻ വികലമാക്കിയ ദൈവസാദൃശ്യത്തെ പുനഃപ്രതിഷ്ഠിക്കുവാൻ ദൈവപുത്രൻ മനുഷ്യനായെങ്കിൽ ആ ദൈവസാദൃശ്യത്തിന്റെ വീണ്ടെടുപ്പ് മനുഷ്യന്റെ ആത്മാവിൽ മാത്രമല്ല ശരീരത്തിന്റെയും കൂടിയാണ്. ദൈവസ്വരൂപമായ മനുഷ്യശരീരം തേജസ്കരിക്കുവാനാണ് ദൈവം ശരീരത്തിൽ മരിച്ചത്. ആദാമിൽ നിന്നെടുക്കപ്പെട്ട ശരീരത്തിൽ ആയിരിക്കുമ്പോൾ ശരീരം ആത്മാവിന്റെ നിത്യകൂടാരമാണെന്ന ബോധം നമ്മെ ഭരിക്കണം. ഈ പ്രാപഞ്ചിക ലോകത്തിൽ തനിക്കേറ്റ ആണിപ്പാടുകളും തിരുമുറിവുകളും ഉത്ഥിത ശരീരത്തിൽ നമ്മുടെ കർത്താവ് വഹിക്കുന്നെങ്കിൽ ഈ പ്രാപഞ്ചിക ശരീരം നിർമലമായി സൂക്ഷിക്കണമെന്നത് ക്രിസ്തുവിന്റെ ഉത്ഥാനത്തിന്റെ സന്ദേശമാണെന്നതിൽ തർക്കമില്ല.




*(പ.സുന്നഹദോസ് സെക്രട്ടറിയും ചെന്നൈ ഭദ്രാസന മെത്രാപ്പോലീത്തയുമാണ് ലേഖകൻ)*




# പ്രാർഥന, നോമ്പ്, ഉപവാസം

**ദൈവസംസർഗമാണ് പ്രാർഥന; അനുതാപത്തിനുള്ള വാതിലും. ഉപവാസം ആത്മ-ശരീര-മനസ്സുകളുടെ ശുദ്ധീകരണത്തിനുള്ള മാർഗമാണ്; സഹനത്തിന്റെ പരിശീലന കളരിയും. സ്വാദിഷ്ടമായതും നയനമനോഹരമായതും ഇമ്പമേറിയതും ഹർഷോന്മാദ-അനുഭൂതികൾ നൽകുന്നതുമായ എല്ലാറ്റിനെയും നിയന്ത്രിക്കാനുള്ള ആയോധനമാണ് നോമ്പ്.**

**വി.വലിയനോമ്പിന്റെ പാവനദിനങ്ങളിലൂടെ കടന്നുപോവുകയാണ് ക്രിസ്തീയ വിശ്വാസികൾ. പ്രാർഥന, നോമ്പ്, ഉപവാസം എന്നിവ പൗരസ്ത്യസഭകൾ ഏറെ പ്രാധാന്യത്തോടെ കാണുന്നു; പാലിക്കുന്നു. ഇവയുടെ വേദാടിസ്ഥാനം എന്താണ്? സഭാപിതാക്കന്മാർ നൽകിയ മാതൃകകൾ ഏതെല്ലാം? ഇന്ന്, നമ്മുടെ സഭയിൽ ഇവയെല്ലാം ആചരിക്കുന്നതിന്റെ തീവ്രതയ്ക്കും അളവിനും കുറവു വന്നിട്ടുണ്ടോ? എങ്കിൽ എന്തൊക്കെയാവാം കാരണങ്ങൾ?**

**ഈ വിഷയങ്ങളൊക്കെ ചർച്ച ചെയ്യുകയാണ് ജോർജിയൻ മിറർ, ഈ ലക്കത്തിൽ.**



# പ്രാർഥന, നോമ്പുപവാസങ്ങൾ – വിശുദ്ധ പിതാക്കന്മാർ നൽകുന്ന മാതൃകകൾ

**ഡോ.യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്ത**

*പ്രാർഥനയാലും ഉപവാസത്താലുമല്ലാതെ ഈ വർഗം ഒഴിഞ്ഞുപോകയില്ല (മത്താ. 18:21)*

മനുഷ്യനായിപ്പിറന്ന ദൈവപുത്രൻ, മനുഷ്യന്റെ ഭാഗത്തുനിന്നു കൊണ്ട് നൽകുന്ന ഉദ്ബോധനമാണിത്. തിന്മയെയും തിന്മയുടെ മൂർത്തീഭാവമായ പിശാചിനെയും ജയിക്കേണ്ടത് മനുഷ്യന്റെ സ്വാതന്ത്ര്യ സാക്ഷാത്ക്കാരത്തിനും നിലനില്പിനും സൃഷ്ടിയുടെ പുലർച്ചയ്ക്കും അനിവാര്യമാണ്. ഉപവാസം, പ്രാർഥനഇവയാൽ കരുത്താർജിച്ച ദൈവപുത്രൻ ദൈവവചനം ആയുധമാക്കിക്കൊണ്ട് പിശാചിനെ തോല്പിച്ചോടിക്കുന്ന രംഗം എക്കാലത്തേയും മാതൃകയാണ്. മനുഷ്യന്റെ സ്ഥാനത്തു നിന്നുകൊണ്ട്, മനുഷ്യനു വേണ്ടിയാണ് അവിടുന്ന് പിശാചിനെ പിന്നിലേക്ക് ആട്ടിപ്പായിച്ചത്. പഴയനിയമകാലത്തു തന്നെ പ്രാർഥന, ജാഗരണം, നോമ്പുപവാസങ്ങൾ എന്നിവയാൽ യഹോവയ്ക്കുവേണ്ടി വൻകാര്യങ്ങൾ ചെയ്യുന്ന വിശ്വാസവീരന്മാരെക്കാണാം. നാല്പതുനാൾ ജലപാനംപോലുമില്ലാതെ പർവതത്തിന്റെ മുകളിൽ ദൈവസാന്നിധ്യമാസ്വാദിച്ച് ന്യായപ്രമാണം ഏറ്റുവാങ്ങിയ മോശെയും ദൈവത്തിന്റെ പർവതമായ ഹോറേബോളം നാല്പതുനാൾ ഉപവാസത്തോടെ പ്രയാണം ചെയ്ത് ദൈവദർശനം നേടിയ ഏലിയാവും അക്കൂട്ടത്തിൽപ്പെടും. ഏലിയാവന്റെ ശ്രദ്ധയോടുകൂടിയ പ്രാർഥന പ്രകൃതിയിൽ വരുത്തിയ വ്യതിയാനങ്ങളെപ്പറ്റി യാക്കോബ് ശ്ലീഹാ വർണിച്ചിരിക്കുന്നു (യാക്കോ:5:16-17).

സ്വതന്ത്ര ഇച്ഛാശക്തിയോടും തിരഞ്ഞെടുക്കാനുള്ള സ്വാതന്ത്ര്യത്തോടുംകൂടെ ദൈവം മനുഷ്യനെസൃഷ്ടിച്ചു. അപ്പോൾ വർജനം, നോമ്പ്, ഉപവാസം, മൗനം, ത്യാഗം എന്നിവ ദൈവദത്തമായ മനുഷ്യ സ്വാതന്ത്ര്യത്തെ പരിമിതപ്പെടുത്തുന്നവയോ? ഇരുൾ നീക്കി, സത്യവും പൊരുളും വെളിപ്പെടുത്തുവാൻ ത്യാഗം കൂടിയേ തീരു. അന്യരോടു പ്രസംഗിച്ചിട്ട്, സ്വയം വഴിതെറ്റിപ്പോകാതിരിക്കാൻ, ശരീരത്തെ ദണ്ഡിപ്പിച്ച് അടിമപ്പെടുത്തുന്ന പൗലോസ് അപ്പോസ്തോലൻ, പൊരുൾ തിരിച്ചറിഞ്ഞ ആത്മജ്ഞാനിയായിരുന്നു.

പിശാചിനെ ബഹിഷ്കരിക്കുന്ന രംഗത്താണ്, ഈ സത്യം ലോകരക്ഷകൻ വെളിപ്പെടുത്തിയത്. ആത്മീയജീവിതത്തിന്റെ ചുക്കാൻ പിടിക്കുന്നതും ആത്മനിയന്ത്രണത്തിന്റെ താക്കോലുമായി വ്രതജീവിതവും നോമ്പുപവാസങ്ങളും വെളിപ്പെടുത്തിക്കിട്ടിയിരിക്കുന്നു. ''വീഴ്ചയ്ക്കു'' മുമ്പ് മനുഷ്യൻ പ്രകൃതിയോടിണങ്ങി നിർമലവും ലളിതവുമായ ജീവിതം നയിച്ചിരുന്നു. അവർ പ്രകൃതിയുടെ കാവൽക്കാരും പ്രകൃതിയിൽ നിന്നുള്ള വിഭവങ്ങൾ വിനയപൂർവം സ്വീകരിച്ചിരുന്നവരുമായിരുന്നു. പ്രധാനമായും പ്രാണവായു, ആഹാരം മുതലായവയുടെ ശ്രോതസ്സായ പ്രകൃതിയെ അവർ വേദനിപ്പിക്കുകയോ നശിപ്പിക്കുകയോ ചെയ്തില്ല. പിന്നീട് ആഹാരംതന്നെ വിനയാകുന്ന ദയനീയ പരിണാമം കാണാം. **ആഹാരം കഴിച്ചതായിരുന്നില്ല ആദിമനുഷ്യൻ ചെയ്ത പാപം; ഭക്ഷണംവഴി ദൈവകല്പനയെ നിരാകരിക്കുകയായിരുന്നു. ഭക്ഷണം അതിനൊരു മാധ്യമമായി!**

*മനുഷ്യൻ അപ്പം കൊണ്ടു മാത്രമല്ല ജീവിക്കുന്നത്* എന്ന പ്രമാണത്തെ അങ്ങനെയാണ് വ്യാഖ്യാനിക്കേണ്ടത്. ആഹാരം അടിസ്ഥാന ആവശ്യങ്ങളിലൊന്നായി അംഗീകരിക്കപ്പെട്ടിരിക്കുന്നു. എന്നാൽ, അതിനെക്കാൾ പ്രാമാണ്യമുള്ള മറ്റൊരു അടിസ്ഥാന ആവശ്യമായി, ദൈവവചനസ്വീകരണത്തെയും അനുസരണത്തെയും അവതരിപ്പിച്ചിരിക്കുന്നു. ''ആദി''യിലെ പറുദീസാവാസം അനുഗൃഹീതവും സംതൃപ്തവുമായിരുന്നു. ദൈവസാന്നിധ്യം നിരന്തരമായി നുകരുന്ന ഒരു സംവിധാന മായിരുന്നു അത്. ദൈവം മനുഷ്യനായി അവതീർണനായത്, പ്രസ്തുത ഭാഗ്യാവസ്ഥയിലേക്ക് മനുഷ്യന്റെ പുനരാഗമനത്തി നായിരുന്നു എന്ന് വിശുദ്ധ ഗ്രന്ഥവും സഭാ പിതാക്കന്മാരും വിശദീകരിക്കുന്നു. സൃഷ്ടിയിൽത്തന്നെ കോർത്തിണക്കിയിരുന്ന നോമ്പുപവാസങ്ങളും ദൈവസാന്നിധ്യ പരിശീലനവും തിന്മയെ



*മലങ്കരയിലെ ആത്മീയ വിഹായസ്സിലെ ജോതിർഗോളങ്ങളായ പ.പരുമല തിരുമേനി, പ.വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനി, പ.ഗീവർഗിസ് ദ്വിതീയൻ ബാവ, പാമ്പാടി മാർ ഗ്രീഗോറിയോസ് തിരുമേനി*

അതിജീവിക്കാനുള്ള കരുത്തുനൽകാൻ പോരുന്നതായിരുന്നു.

നമ്മുടെ കർത്താവ് ഇപ്പറഞ്ഞവയെല്ലാം സമ്പൂർണമായി അനുഷ്ഠിച്ചിരുന്നു; ആചരിക്കാത്ത ഒരാളിന്, ആചരണത്തെപ്പറ്റി നിഷ്കർഷിക്കാനാവില്ലല്ലോ. നോമ്പുപവാസങ്ങൾ വഴി നവമാകുന്നതെങ്ങനെ? ഈ വർജനങ്ങൾ 'മനുഷ്യപ്രകൃതി'യുടെ സ്വാഭാവികതയ്ക്കു നിരക്കുന്നതാണോ എന്ന സമസ്യകളിലേക്ക് ചിലരെങ്കിലും വഴുതിമാറാനുള്ള ഹേതു, തിന്മയുടെ ആകർഷണം തന്നെ. പൈശാചിക കെണികളെയും അത്യാർത്തികളെയും ഉദരപൂരണകാംക്ഷയെയും താൻപോരിമയെയും അടിമപ്പെടുത്താതെ 'സ്വാഭാവികത' തിരികെയെത്തില്ല; നവമാകലും അസാധ്യം. എന്തു ലഭിക്കാനും ഒരു വിലകൊടുത്തേ മതിയാകൂ. സ്വാഭാവികമായ ഈ സ്വാതന്ത്ര്യം തന്റെ ജീവൻ തന്നെ മറുവിലയായി നൽകി, ദൈവപുത്രൻ നമുക്കു സമ്പാദിച്ചുതന്നു. അവിടുത്തെ ആത്മബലി, പുതുമയുടെയും പുതുജീവന്റെയും വാതായനങ്ങൾ തന്നെ. താല്പര്യമുള്ളവർക്ക് സ്വയേച്ഛയാൽ ആ വാതിലിലൂടെ പ്രവേശിക്കാം.

ഈ പാരമ്പര്യം അനുഷ്ഠിച്ചവരാണ് പൂർവസൂരികളായ സഭാപിതാക്കന്മാർ. പ്രത്യേകിച്ചും, *'അന്തോണോസ്യ'* സന്യാസികളും അവരുടെ പിൻതുടർച്ചക്കാരായ മഹർഷിമാരും വനവാസികളുമായ ആത്മജ്ഞാനികൾ. ജ്ഞാനം ആർജിക്കുവാൻ ശ്രോതസ്സുകൾ നിരവധിയാണ്: ഗ്രന്ഥങ്ങൾ, ഗുരുജനങ്ങൾ, സഹപാഠികൾ, പ്രകൃതി മുതലായവ. ഇവയിൽ നിന്നും വ്യതിരിക്തമായി മറ്റൊന്നുണ്ട്; അത് പ്രകൃതിയിൽ നിന്നുൽഭൂതമാകുന്നതോ, മനുഷ്യപ്രയത്നത്തിൽ നിന്നുതിരുന്നതോ അല്ല. അതിനെ'വെളിപ്പാട്' എന്നാണു വിളിക്കുക. നിശ്ചിതവും കഠിനവുമായ സാധനയും ആത്മനിയന്ത്രണവും പാലിക്കുന്നവരുടെമേൽ ഉദിക്കാവുന്ന ഒന്നാണിത്. അത് പരദായകമാണ്, സ്വപ്രയത്നത്താൽ അവർ ആർജിക്കുന്നതല്ല.

നോമ്പ്, ഉപവാസം, മൗനം, ത്യാഗം, സ്നേഹാചരണം, ജാഗരണം, അനസൂയ എന്നിങ്ങനെയുള്ള സുകൃതാഭ്യാസങ്ങളിൽ മുഴുകിയിരുന്ന ചില പരിവ്രാജകർക്ക് ഒരു അസ്പൃഷ്ടപ്രകാശം വെളിപ്പെടാറുണ്ട്. ഈ പ്രകാശം, ജ്ഞാനത്തിന്റെയും ആത്മനിയന്ത്രണത്തിന്റേതുമാണ്. 'സ്ഥിതപ്രജ്ഞർ', 'പരിണതപ്രജ്ഞർ' എന്നിങ്ങനെ ഇക്കൂട്ടരെ വിശേഷിപ്പിക്കാറുണ്ട്. വിവിധ ആധ്യാത്മിക പാരമ്പര്യങ്ങളിൽ ഇത്തരം ആളുകളെ കണ്ടുമുട്ടാം. അവർ ഈ ലോകത്തിൽ ജീവിക്കുമ്പോൾത്തന്നെ, 'പരലോക പൗരന്മാ'രായി കാണപ്പെടാം.

പൂർവപിതാക്കളിൽ നിന്നും ഇത്തരം സന്മാതൃകകൾ സ്വാംശീകരിച്ച സൂരികൾ നമുക്കു തൊട്ടു പിന്നിലുള്ള തലമുറയിലുണ്ടായിരുന്നു. അതിനുമുമ്പും *'ഈഹീദോയൊ'* ഗംത്തിൽപ്പെട്ട ഏകാന്ത സന്യാസികളെയും കാണുന്നുണ്ട്; ഗ്രീസിന്റെ പ്രാന്തപ്രദേശത്തുള്ള മൗണ്ട് ആതോസ് എന്ന ദ്വീപിൽ ഓർത്തഡോക്സ് സന്യാസിമാർ മാത്രം ജീവിക്കുന്നു. അവർ വേദാനുസരണം ജീവിക്കുന്ന വിരക്തരായ പരിവ്രാജകരാണ്. കോപ്റ്റിക് ഓർത്തഡോക്സ് തലവനായിരുന്ന് സമീപകാലത്ത് ദിവംഗതനായ Pope Shenouda III ഇത്തരമൊരു മഹർഷിയായിരുന്നു. ഏകദേശം അതേ കാലയളവിൽ ജീവിച്ചിരുന്ന മഹർഷിയാണ് Archimandrite Sophrony (Greek Orthodox). സമീപകാലത്ത് റോമിൽ അന്തരിച്ച Padre Pio അങ്ങനെയൊരാളായിരുന്നു.

മലങ്കരസഭയിൽ, പോയ രണ്ടു നൂറ്റാണ്ടുകളിൽ ഇത്തരം മഹർഷിമാരുടെ അത്ഭുതപൂർവമായ ഒരു സംഗമം തന്നെയുണ്ടായിരുന്നു. പഴയ സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ, പ.പരുമല തിരുമേനി, പ.വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനി, പ.ഗീവർഗിസ് ദ്വിതീയൻ ബാവ, പാമ്പാടി മാർ ഗ്രീഗോറിയോസ് തിരുമേനി, പ.ദിദിമോസ് പ്രഥമൻ ബാവാ, മൈലപ്ര മാത്യൂസ് റമ്പാൻ, സിസ്റ്റർ സൂസൻ കുരുവിള ആദിയായവർ മലങ്കരയിലെ ആത്മീയ വിഹായസ്സിലെ ജോതിർഗോളങ്ങളാണ്. പുണ്യപരിശീലനത്തിൽ അവർ തെളിച്ച പാതയിലൂടെ പ്രയാണം ചെയ്ത അനേകരുണ്ട്. ഈ പിതൃ-മാതൃ സ്ഥാനീയവർവഴി നടന്ന ഒട്ടനവധി 'അത്ഭുത' സംഭവങ്ങളുമുണ്ട്. പ.പരുമല തിരുമേനി, മരിച്ച ഒരു കുട്ടിയെ ജീവിപ്പിച്ചതായി, അദ്ദേഹത്തിന്റെ ശിഷ്യനായ പ.ഗീവർഗീസ് ദ്വിതീയൻ ബാവാ സാക്ഷിക്കുന്നുണ്ട്. **എന്നാൽ പൗരസ്ത്യ ആത്മീകതയുടെ ദൃഷ്ടിയിൽ "അത്ഭുതങ്ങൾ"കല്ല പ്രാധാന്യം. അവർ എത്ര ദൈവാനുരൂപരായി ജീവിച്ചു എന്നതാണ് നിർണായകം. ഒന്നുണ്ട്, ആയുഷ്പര്യന്തം വ്രതജീവിതത്തിലും നിഷ്ഠ യിലും കുറവു കൂടാതെ അവർ ജീവിച്ചു.** അവരിൽ നാം അന്വേഷിക്കേണ്ടതും അതുതന്നെ.

പൊതുവെ പറഞ്ഞാൽ, ഈ നൈഷ്ഠികരിൽ ഉള്ളടങ്ങിയിരിക്കുന്ന സവിശേഷതകൾ കുറെയൊക്കെ ദൃശ്യവും അനുകരണീയവുമാണ്; എന്നാൽ ഏറിയ പങ്കും അജ്ഞാതവും അദൃശ്യവുമായിരിക്കും. അവരുടെ ആത്മികസമ്പന്നത ആരും അറിയരുതെന്ന് അവർക്ക് നിർബന്ധവുമാണ്. ഉപവാസം, നോമ്പ്, പാതിരാത്രി പ്രാർത്ഥന, കണ്ണുനീർ, ദണ്ഡനമസ്കാരം, നിമിഷപ്രാർത്ഥനകൾ ഇവയാൽ പൂരിതമായിരുന്നു ആ ജീവിതങ്ങൾ. അങ്ങനെയല്ലാതെ അവർക്കാകുമായിരുന്നില്ല! Mystics എന്ന ഗണത്തിൽ പെട്ടുത്താവുന്നവരും അവരിലുണ്ട്. അവരുടെ മിസ്റ്റിക് അനുഭവങ്ങൾ അവർ വെളിപ്പെടുത്തുകയില്ല; ഒപ്പം, അത്തരം അനുഭവങ്ങൾ മിക്കാവാറും അവരുടെ

നിയന്ത്രണത്തിലായിരിക്കുകയുമില്ല.

ഈ ആത്മീയജോതിസ്സുകളുടെ ഏതാനും പ്രത്യേകതകൾ ഇവിടെ കുറിക്കാം:

1) **സുകൃതാഭ്യാസങ്ങൾ ശീലമായിക്കഴിഞ്ഞിരുന്നതിനാൽ, അവരുടെ മേലും ചുറ്റുപാടുകളുടെമേലും നിയന്ത്രണം പാലിക്കാൻ അവർക്കു കഴിഞ്ഞിരുന്നു.** ഈ അഭൗമശക്തി ദൈവസ്വഭാവത്തിന്റെ പ്രതിഫലനമായിരുന്നു എന്നു ഗ്രഹിക്കാം. 'ലൗകികതക'ളെ നിസ്സംഗതയോടെ വീക്ഷിക്കാനും എല്ലാറ്റിന്റെയും സാരം ഗ്രഹിക്കാനും ത്രാണിയുണ്ടായിരുന്നതിനാൽ, അവരുടെ മനസ്സ് അനുരൂപപ്പെട്ടിരുന്നത് ലോകത്തോടല്ല; ലോകനാഥനോടായിരുന്നു.

2) **മനസ്സലിവ് എന്ന പുണ്യം അവർക്കു നൈസർഗികമായിരുന്നു.** സഹജീവികൾ ഏതു തരത്തിൽപ്പെട്ടവരായിരുന്നാലും അവരോടു സഹതപിക്കാനും അവരുടെ വേദനകളിൽ ഉൾച്ചേരുവാനും അനായാസേനഅവർക്കു സാധിച്ചിരുന്നു. ഈ താദാത്മ്യം പ്രാപിക്കലിൽ ശത്രു-മിത്ര ഭേദം അശേഷം ഉണ്ടായിരുന്നില്ല. പിശാച് ഒഴികെ എല്ലാവരും മിത്രങ്ങൾ തന്നെ!

3) **അവരുടെ നീളുന്ന പ്രാർത്ഥനകൾ, കേവലം കാനോനികം ആയിരുന്നില്ല.** അത് ആയുഷ്പര്യന്തമുള്ള ഒരു മധുരബന്ധവും കീഴടങ്ങലും സാധനയും പ്രാണനെ നിലനിർത്തുന്ന ശ്വാസോച്ഛ്വാസവും എല്ലാം ആയിരുന്നു. കേവലം ജല്പനമല്ല, ഹൃദയതാളവും അനുദിനചര്യയുമായിരുന്നു അവരുടെ പ്രാർത്ഥന. അതിൽ രാപകൽ എന്ന വേർതിരിവും ഉണ്ടായിരുന്നില്ല. ശബ്ദരഹിതവും നിരന്തരവും മനമുരുകുന്നതുമായ ഒരു ആത്മബലിയുടെ ഊർജമായിരുന്നു അത്.

4) **നോമ്പുപവാസങ്ങളുടെ ഉപയോഗവും കരുത്തും അനുഭവത്തിലൂടെ അവർ തിരിച്ചറിഞ്ഞിരുന്നു.** കാര്യസാധ്യത്തിനോ ശത്രുസംഹാരത്തിനോ വേണ്ടിയായിരുന്നില്ല അവർ സ്വയം വർജനമാചരിച്ചത്. അനുതാപത്തിന്റെയും കീഴടങ്ങലിന്റെയും രാജപാതയായിരുന്നു അവർക്ക് നോമ്പുപവാസങ്ങൾ. ലഘുവായ കാരണങ്ങൾ ഉന്നയിച്ച്, സ്വായത്തമാക്കിയ അച്ചടക്കം ഉപേക്ഷിക്കാത്തവരാണവർ. ഇക്കാര്യത്തിൽ പൗരസ്ത്യ ക്രിസ്തീയ മഹർഷിമാരെയും അവർ മാതൃകയാക്കിയിരുന്നു. വിശുദ്ധ പിതാക്കന്മാരുടെ പറുദീസ (***Paradise of the Fathers***) എന്ന, മരുഭൂമിയിലെ പിതാക്കന്മാരുടെ (***Desert Fathers***) സൂക്തങ്ങളടങ്ങുന്ന ഗ്രന്ഥം നന്നായി പഠിച്ചവരായിരുന്നു പ.പരുമല തിരുമേനി, പ.വട്ടശ്ശേരിൽ തിരുമേനി, പ.ഗീവർഗീസ് ദ്വിതീയൻ ബാവാ എന്നിവർ.

5) **മൗനം, ജാഗരണം എന്നിവ തികച്ചും വ്യക്തിപരവും നിഗൂഢവുമായി അവർ സൂക്ഷിച്ചു.** അങ്ങനെയല്ലാതാകാൻ അവർക്ക് ആകുമായിരുന്നില്ല. അഗാധമായ എല്ലാ വ്യവഹാരങ്ങളിൽനിന്നും വികാരങ്ങളിൽ നിന്നും അങ്ങനെ അവർ വിടുതൽ നേടി. അത് *''ദൈവമക്കളുടെ മഹത്തായ സ്വാതന്ത്ര്യ''*മായിരുന്നു.

6) **തങ്ങളുടെ ശരീരം, മനസ്സ്, ആത്മാവ്, വചസ്സുകൾ, താല്പര്യങ്ങൾ, ഭാവനകൾ എന്നിവയെല്ലാം അകളങ്കിതമായി നിരന്തരം സൂക്ഷിക്കുവാൻ അവർ എന്നും പാടുപെട്ടിരുന്നു.** *'കേട്ടുകൂടാത്ത വാക്കാമായുധം'* പ്രയോഗിക്കാതെയിരിക്കുന്നതും കുടിലതന്ത്രങ്ങൾ മെനയാതിരിക്കുന്നതും അങ്ങനെ അവരുടെ ശീലമായി. അവരിൽ വിളങ്ങിക്കണ്ട നിർമമതയുടെ അടിസ്ഥാനം അതുതന്നെയായിരുന്നു.

7) **ഏകാന്തപ്രാർഥന, രാത്രിയിൽ കണ്ണുനീർ പ്രവാഹത്തോടുകൂടെയുള്ള പ്രാർഥന, മൗനം ഇവ അവർക്ക് അപാരമായ ആത്മശക്തി പകർന്നു.** മൈലപ്ര മാത്യൂസ് റമ്പാൻ രാത്രി മുഴുവൻ നിന്നു കൊണ്ടു പ്രാർഥിക്കുമായിരുന്നു എന്ന വാർത്ത നമ്മിൽ അത്ഭുതവും അമ്പരപ്പും ഉളവാക്കും. അതോടൊപ്പം വി.കുർബാനയിലുള്ള ആശ്രയം വലിയ ഒരു നിക്ഷേപമായി അവർ കണ്ടിരുന്നു. പ.പരുമല തിരുമേനിയുടെ പെരുന്നാളിലെ പ്രാർഥനകളിൽ ഇങ്ങനെ കാണുന്നു:

*''നോമ്പുപവാസങ്ങളാൽ അദ്ദേഹം സ്വശരീരത്തെ ക്ഷീണിപ്പിക്കുകയും സ്വന്ത ആത്മാവിനെജ്വലിപ്പിക്കുകയും ചെയ്തു''.*

തുടരെയുള്ള പ്രാർഥന, മൗനം, തറയിൽ ശയനം, നിർമമത, ലാളിത്യം അനഹങ്കാരം എന്നിവയെല്ലാം ഈ പിതാക്കന്മാരിലെ വിശിഷ്ടഗുണങ്ങളായിരുന്നു. കാലം ചെയ്ത പ.ദിദിമോസ് പ്രഥമൻ ബാവാ ഇപ്പറഞ്ഞ സത്ഗുണങ്ങൾ വിളങ്ങിനിന്ന ഒരു മഹർഷിവര്യനായിരുന്നു.

GM

## 14-ാം സംഗതി
# പ്രാർത്ഥനയെക്കുറിച്ച്

പ്രാർത്ഥന എന്നതു മനുഷ്യർ തങ്ങളുടെ സ്രഷ്ടാവിന്റെ കർത്തവ്യത്തിൽ തന്നെയും അതിൽ നിന്ന് അനുഭവിക്കുന്ന നന്മകളെയും തിരിച്ചറിഞ്ഞു സ്തുതിപാടി തന്റെ ഇഷ്ടം സമ്പാദിക്കയും തങ്ങളുടെ ആത്മാക്കളുടെ രക്ഷയ്ക്കും ശരീരത്തിന്റെ പുലർച്ചയ്ക്കും ആവശ്യമുള്ള കാര്യങ്ങളെ തന്നോടു ചോദിച്ചു വാങ്ങിക്കുകയും ചെയ്‌വാനായിട്ടു തങ്ങളുടെ ഹൃദയങ്ങളെ സ്രഷ്ടാവായ ദൈവത്തിങ്കലേക്കു ഉയർത്തി തന്നോടുകൂടെ സംസർഗ്ഗം ചെയ്യുന്നതാകുന്നു. പൊതുവെ എല്ലാവർക്കും ചേരുന്നതായി അതാതു ദിവസങ്ങളിലും യാമങ്ങളിലും പ്രാർത്ഥിപ്പാൻ വേണ്ടി ഓരോ വിശുദ്ധ പിതാക്കന്മാരാൽ ഉണ്ടാക്കപ്പെട്ടതും വിശുദ്ധസഭയിൽ പൊതുവെ അംഗീകരിച്ചു നടത്തി വരുന്നതുമായ പ്രാർത്ഥനയ്ക്കു സാധാരണയായി പരസ്യപ്രാർത്ഥനയെന്നു പേർ പറയപ്പെടുന്നു. ഓരോരുത്തനു പ്രത്യേകമായി ദൈവം ചെയ്തുകൊടുക്കുന്ന നന്മകൾക്ക് അവനവൻ ദൈവത്തിനു വിശേഷാൽ നന്ദി പറയുകയും താന്താങ്ങൾക്കു തനതായുള്ള ആവശ്യങ്ങളെ യാചിക്കുകയും ചെയ്യുന്നതിനു രഹസ്യപ്രാർത്ഥനയെന്നും പേർ പറയപ്പെടുന്നു. ഈ രണ്ടു വിധത്തിലുള്ള പ്രാർത്ഥനകളും ഭക്തിയോടും വിശ്വാസത്തോടുംകൂടെ കഴിക്കേണ്ടതാകുന്നു (യാക്കോ. 16:8; മത്താ. 21:22). സാധാരണയായ പരസ്യപ്രാർത്ഥന പള്ളികളിലോ അതിനു കഴിവില്ലാത്തപക്ഷം ഭവനങ്ങളിലോ ഒന്നിച്ചു കൂടാൻ കഴിവുള്ളവർ ഒക്കെയും ഒന്നിച്ചുകൂടി പ്രാർത്ഥിക്കുന്നതും വളരെ യോഗ്യമായിട്ടുള്ളതത്രേ (അപ്പോ. 3:1; മത്താ. 18:20). നമ്മുടെ കർത്താവിന്റെ കല്പനപ്രകാരം കാനോനായിലും പള്ളിക്രമങ്ങളിലും ചട്ടപ്പെടുത്തിയിരിക്കുന്ന പ്രകാരവും പതിവായി നിന്നുകൊണ്ടു പ്രാർത്ഥിക്കുകയും മുട്ടുകുത്തി വന്ദിക്കുകയും, കുമ്പസാരം, പട്ടാഭിഷേകം, പെന്തിക്കോസ്തി ഞായറാഴ്ചകളിലെ ശുശ്രൂഷ മുതലായ ചില ദിവസങ്ങളിലും സമയങ്ങളിലും മുട്ടുകുത്തി പ്രാർത്ഥിക്കുകയും ചെയ്യേണ്ടതാകുന്നു. ഞായറാഴ്ചകളിലും മാറാനായ പെരുനാളുകളിലും ഉയിർപ്പു ഞായറാഴ്ച മുതൽ പെന്തിക്കോസ്തി ഞായറാഴ്ച വരെയുള്ള ദിവസങ്ങളിലും മുട്ടുകുത്തി വന്ദിപ്പാൻ ന്യായമില്ലാത്തതിനാൽ അപ്രകാരം ആചരിക്കേണ്ടതുമാകുന്നു (ലൂക്കോ. 18:10-13; മർക്കോ. 11:25)

(പ.വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ്: ***മതോപദേശസാരങ്ങൾ*** )



# പ്രാർഥനയും ഉപവാസവും നോമ്പും : ജീവിത വിജയത്തിനുള്ള ത്രിമാർഗങ്ങൾ

ഫാ.ഡോ.തോംസൺ റോബി

ജീവിത വിജയത്തിലേക്ക് നമ്മെ അടുപ്പിക്കുന്ന മാർഗങ്ങളാണ് പ്രാർത്ഥന, ഉപവാസം, നോമ്പ് എന്നിവ. ഓർത്തഡോക്സ് വിശ്വാസത്തിലെ ത്രിമാർഗങ്ങൾ. വലിയനോമ്പിന്റെ ഈ കാലഘട്ടത്തിൽ പ്രാർഥനയും ഉപവാസവും നമ്മുടെ ജീവിതാനുഭവമായി മാറണം. പ്രാർഥന, ഉപവാസം, നോമ്പ് എന്നീ ത്രിമാർഗങ്ങളെപ്പറ്റിയുള്ള വേദപുസ്തകചിന്തകൾ പങ്കുവയ്ക്കുകയാണ് ഇവിടെ.

### പ്രാർഥന

വിശുദ്ധ വേദപുസ്തകത്തിൽ, പ്രാർഥനഎന്നത് സൃഷ്ടികൾ തങ്ങളുടെ ഹൃദയത്തിൽ സ്രഷ്ടാവിനോട് ബന്ധപ്പെട്ടിരിക്കുന്നതാണ് (മത്തായി. 6:6, റോമർ 15:6). ഈ അനുഭവത്തിൽ നിന്ന് ദൈവമക്കൾ ഓടിയകലുമ്പോൾ ദൈവാനുഗ്രഹമില്ലാത്തവരായി മാറുന്നു. ഈ ഐക്യത്തിന്റെ ബന്ധമാണ് ഉല്പത്തി ഒന്ന്, രണ്ട് അധ്യായങ്ങളിൽ കാണുന്നത്. ദൈവം തന്റെ അനുഗ്രഹങ്ങളുമായി മനുഷ്യനെ വിളിക്കുമ്പോൾ മനുഷ്യൻ തന്റെ പ്രാർഥനയുമായി ദൈവത്തോടു ബന്ധപ്പെടുന്നു. പ്രാർഥനയ്ക്ക് നാല് അർഥതലങ്ങൾ ഉള്ളതായി നാം വേദപുസ്തകത്തിൽ കാണുന്നു. Adoration (ദൈവത്തെ മഹത്ത്വപ്പെടുത്തുക) Contrition (ദൈവകാരുണ്യത്തിനായി, ക്ഷമയ്ക്കായി ആവശ്യപ്പെടുക), Petition (ദൈവത്തിന്റെ ആനുകൂല്യത്തിനായി യാചിക്കുക), thanksgiving (നന്ദി കരേറ്റുക) എന്നിവയാണത്. പ്രാർഥിക്കുമ്പോൾ നാം ഈ തലങ്ങളിലൂടെ കടന്നുപോകുന്നു.

പഴയനിയമത്തിൽ പ്രാർഥനയെ സൂചിപ്പിക്കുന്ന വാക്കാണ് *'ഖാറാ'* എന്നത്. യഹോവയെ വിളിക്കുന്നതും യഹോവയുടെ നാമത്തിൽ വിലപിക്കുന്നതുമെല്ലാം ഈ വാക്കിന്റെ അർഥപരിധിയിൽ വരുന്നു. ഹീബ്രു സങ്കീർത്തനങ്ങളിൽ കൂടുതലായും വരുന്ന പ്രാർഥന *'തെഹില്ലിം'* എന്ന് അറിയപ്പെടുന്നു. ഈ ഹീബ്രു പദത്തിൽ നിന്നുമാണ് *'മസ്മോറാ'*, *'സങ്കീർത്തനമാല'* എന്ന അറാമായ പ്രയോഗം വന്നിട്ടുള്ളത്.

ബാബിലോൺ പ്രവാസത്തിനു ശേഷം ജറുസലേം ദേവാലയത്തിലാണ് പഴയനിയമ പ്രാർഥനകൾ അവയുടെ നിർണായക രൂപം പ്രാപിക്കുന്നത്. പുതിയനിയമത്തിലാകട്ടെ, പ്രാർഥന ചിന്താവിഷയമാകുമ്പോൾ ദൈവപുത്രൻതന്നെ മാനവ ഹൃദയം സ്വീകരിച്ച് അതിലൂടെ പിതാവുമായി ബന്ധപ്പെടുന്ന ചിത്രമാണ് കാണുന്നത്. മനുഷ്യൻ എപ്രകാരം ദൈവത്തോടു പ്രാർഥിക്കണമെന്ന് ക്രിസ്തു തന്റെ പ്രാർഥനയിലൂടെ കാണിച്ചു തരുന്നു (യോഹ 17:11). ക്രിസ്തു ശക്തി പ്രാപിച്ചിരുന്നത് പിതാവിന്റെ ഇഷ്ടം നിറവേറ്റുന്നതിലൂടെയാണ് (യോഹ.3:34).

ക്രിസ്തു തന്റെ പ്രാർഥന പൂർത്തികരിക്കുന്നതിനായി പരസ്യമായും രഹസ്യമായും പ്രാർഥിച്ചിരുന്നു. യഹൂദാചാര പ്രകാരമുള്ള പ്രാർഥനകളെല്ലാം ക്രിസ്തു നടത്തിയപ്പോഴും പിതാവിന്റെ ഇഷ്ടം നിറവേറ്റുക എന്നതിനായിരുന്നു ക്രിസ്തുനാഥൻ ഊന്നൽ നൽകിയിരുന്നത്. മിശിഹാ തന്റെ എല്ലാ സുപ്രധാന നിമിഷങ്ങളിലും പ്രാർഥിച്ചിരുന്നു. ഏകാന്തതയിലും പരാജയത്തിന്റെ പശ്ചാത്തലത്തിലും സംഘർഷത്തിന്റെ അവസരത്തിലും എല്ലാം പിതാവിനോട് പ്രാർഥിച്ചിരുന്ന ക്രിസ്തുനാഥന്റെ പ്രാർഥന അനുകരണീയമാണ്.

ക്രിസ്തുവിന്റെ പ്രാർഥനയാണ് ക്രിസ്ത്യാനികൾ പഠിക്കുന്നത്. യോഹന്നാൻ സ്നാപകന്റെ ശിഷ്യരെപ്പോലെ പ്രാർഥിക്കുവാൻ തന്റെ ശിഷ്യരെ പഠിപ്പിച്ചത് ക്രിസ്തുനാഥനാണ്. കർത്തൃപ്രാർഥന(മത്തായി 6:5-13) യിൽ ദൈവരാജ്യം സമാഗതമാകുന്നതിനുള്ള മൂന്നപേക്ഷകളും മനുഷ്യന്റെ അനുദിനാവശ്യങ്ങൾക്കുള്ള നാല് പ്രാർഥനയും നമുക്കു കാണുവാൻ കഴിയും. മനുഷ്യന്റെ ആവശ്യങ്ങൾ ആത്യന്തികമായി ദൈവരാജ്യപരമാകണമെന്ന് കർത്തൃപ്രാർഥന പഠിപ്പിക്കുന്നു.

പുതിയ നിയമത്തിലും പഴയ നിയമത്തിലും പ്രാർഥന എന്ന പ്രധാനആശയം രൂഢമൂലമായിരുന്നു. പിതാവും പുത്രനും പരിശുദ്ധ റൂഹായുമാകുന്ന സത്യേകദൈവത്തെ മഹത്ത്വപ്പെടുത്തുകയാണ് പ്രാർഥന. മുന്തിരിയും ശാഖകളുമെന്നപ്പോലെ ദൈവവും മനുഷ്യനും തമ്മിലുള്ള ബന്ധത്തിന്റെ ആഴമാണ് പ്രാർഥന. സത്യവേദപുസ്തകത്തിലെ സഭയെ കാണേണ്ടത് അപ്പോസ്തോല നടപടികളിലും ലേഖനങ്ങളിലും വെളിപാടിലുമാകുന്നു. സഭകളുടെ ദൈവാരാധനരൂപപ്പെട്ടത് ആദിമസഭയുടെ പ്രാർഥനയിൽ നിന്നാണ്. ആദിമസഭയുടെ പ്രാർഥനയിൽ മുന്നിട്ടു നിന്നത് സ്തുതിയുടെയും കൃതജ്ഞതാസ്തോത്രത്തിന്റെയും ചൈതന്യമായിരുന്നു. ആദിമ സഭയുടെ പ്രാർഥനയുഗാന്ത്യ പ്രതീക്ഷയുടെ ചിത്രമായിരുന്നു. ഈ പ്രാർഥന സ്വർഗീയ ആരാധനയും ഭൗമികതയുടെ പ്രതീക്ഷയും കൈകോർത്തു നില്ക്കുന്നതാണ്. സത്യത്തിലും ആത്മാവിലും ഉള്ള ആരാധനയാണ് പ്രാർഥന. ദൈവം കേൾക്കുമെന്ന ഉറപ്പോടെ വേണം നാം പ്രാർഥിക്കുവാൻ. നമ്മുടെ പ്രാർഥന പരിശുദ്ധാത്മാവിന്റെ നൽവരത്തിനായാണ്.

പ്രാർഥന ദൈവവുമായുള്ള സംസർഗമാണ്. മനസ്സു പതറിപ്പോകുന്നതിനെ തടയാനും അതിനെ ഏകാഗ്രചിന്തയിലേക്ക് നയിക്കാനും സദ്വിചാരങ്ങൾക്ക് ജീവിതത്തിൽ സ്ഥാനം നൽകുവാനും മനുഷ്യന്റെ സദാചാര ജീവിതത്തിൽ പ്രാർഥനയ്ക്ക് വലിയ പങ്കുണ്ട്. പ്രാർഥനയെ മനസ്സാന്നിധ്യത്തിനുള്ള ഒരു ഉപകരണമാക്കുന്നതിനാണ് ഇന്ന് കൂടുതൽ അംഗീകാരമുള്ളത്. ക്രിസ്തുവിനോടുള്ള പ്രാർഥന നമ്മുടെ ആവശ്യങ്ങൾ നിരത്തുന്നതിനല്ല മറിച്ച് തന്ന അനുഗ്രഹങ്ങളെ ഓർത്ത് ദൈവത്തിന് നന്ദി കരേറ്റുന്നതിനാണ്. സ്വയം സമർപ്പിക്കുവാനുള്ള അവസരമാണത്. അത് നമ്മെ ദൈവസന്നിധിയിലേക്ക് ഉയർത്തുന്നു. ആയതിനാൽ ഇന്നും പ്രാർഥനയുടെ പ്രസക്തി ഏറിവരികയാണ്.

### ഉപവാസം

ഉപവാസം എന്ന വാക്കിന്റെ അർഥം *'അടുത്തു വസിക്കുക'* എന്നാണ്. ഈശ്വര സാമീപ്യത്തിൽ വസിക്കുക എന്ന് ലളിതാർഥത്തിൽ പറയാം. ഉപവാസം എന്നർഥമുള്ള ഹീബ്രു ഭാഷയിലെ *'സ്വും'* എന്ന വാക്കിന് *'വായ് മൂടുക'* എന്നർഥം. ഗ്രീക്കിൽ *'മാറിനിൽക്കുക'* എന്നർഥമുള്ള *'നെസ്തുഹോ'* എന്ന വാക്കാണ് ഉപവാസത്തെ കുറിക്കാൻ ഉപയോഗിക്കുന്നത്.



*ക്രിസ്തുവിനെ പരീക്ഷിക്കുന്ന സാത്താൻ*

അതിനാൽ ഉപവാസം എന്നാൽ ദൈവത്തോടൊത്തു വസിക്കാൻ ചിലതിനെ *'മാറ്റി നിർത്തുക'* അല്ലെങ്കിൽ *'വാക്കിനേയും മനസ്സിനേയും മൂടുക'* എന്നതാണ്. ആത്മീയ ജീവിതത്തിനും വിശുദ്ധീകരണത്തിനും എല്ലാ മതങ്ങളിലും ഉപവാസം ആരിരിക്കുന്നുണ്ട്.

ഉപവാസം (fasting) ഭക്ഷണം വെടിയുക എന്ന അനുഷ്ഠാനമാണ്. നോമ്പ് (abstinence) മത്സ്യ മാംസാദികളായ ചില ഭക്ഷണപദാർത്ഥങ്ങൾ വെടിയുന്ന ശിക്ഷണമാണ്. യഹൂദ പാരമ്പര്യത്തിൽ നിന്നാണ് ക്രിസ്തീയ സഭയിൽ നോമ്പും ഉപവാസവും ഉയർന്നുവന്നത്. പഴയനിയമത്തിൽ പലയിടത്തും ഉപവാസത്തെപ്പറ്റി പരാമർശങ്ങളുണ്ട് (യെശ 58:3-5, എസ്ര 8:2, സഖറിയ 8:19). ഉപവാസത്തിൽ വ്യക്തിതാല്പര്യങ്ങൾ നിഹനിക്കുന്നതിനാലാണ് ഈ പദപ്രയോഗങ്ങൾ ഉപയോഗിച്ചിരിക്കുന്നത്. യഹൂദരെ സംബന്ധിച്ചിടത്തോളം ഒരു ദിവസത്തെ ഉപവാസം ഒന്നും ഭക്ഷിക്കാതെ പ്രഭാതം മുതൽ സന്ധ്യവരെ കഴിയുകയെന്നതായിരുന്നു. ഉപവസിക്കുമ്പോൾ *"സ്വന്തം പാപത്തെക്കുറിച്ച് അഗാധമായി പശ്ചാത്തപിക്കുകയും പരിഹാരം ചെയ്തും ദൈവതിരുമുമ്പിൽ ഹൃദയത്തെ എളിമപ്പെടുത്തുകയാണ്"* ചെയ്യുന്നത്. മോശെ സീനായ് മലയിൽ കല്പനകൾ വാങ്ങാൻ പോകുമ്പോൾ നാല്പതു രാവും നാല്പതു പകലും ഭക്ഷണം കഴിക്കാതെ ഉപവസിച്ചു (പുറ.34:28). മോശെയെപ്പോലെ പഴയനിയമത്തിൽ ദൈവ പ്രത്യക്ഷീകരണത്തിന് സഹായകമായ വിധം പലരും ഉപവാസത്തെ അനുഷ്ഠിച്ചിരുന്നു എന്നു കാണാവുന്നതാണ് (പുറ. 34:28, ആവർത്ത.9:9, ദാനിയേൽ 9:3, 10:12).

മോശെയുടെ നിയമത്തിൽ പ്രായശ്ചിത്തത്തിന്റെ മഹാദിനത്തിൽ മാത്രമേ നിർബന്ധിത ഉപവാസം ഉണ്ടായിരുന്നുള്ളൂ. ദിവസം മുഴുവൻ ഉപവസിക്കണം എന്ന നിബന്ധന നല്കിയിരുന്നില്ല. എബ്രായക്കാരനെ സംബന്ധിച്ചിടത്തോളം വിഷമസന്ധികളിൽ (1 ശമു. 20:34, 2 ശമു. 1:12) തെറ്റിൽ വീഴുമ്പോൾ (എസ്തേ 4:1) എല്ലാം ഉപവസിച്ചിരുന്നു. ദേശീയ നാശമോ വിപത്തുകളോ ഉണ്ടാകുമ്പോഴും ദൈവകൃപയ്ക്കായി വ്യക്തികളോ സമൂഹമോ ഉപവാസമനുഷ്ഠിച്ചിരുന്നു (1 ശമു 7:6, 2 ദിന. 20:3, യെര. 36:9). യഹൂദന്മാർക്ക് ഉപവാസം ഒരു പ്രാർഥനയായിരുന്നു. ആഗ്രഹിക്കുന്നവ ദൈവത്തിൽനിന്ന് ലഭിക്കും എന്ന ഉറച്ച ബോധ്യം അവർക്കുണ്ടായിരുന്നു (യെഹെ. 48:3).

പുതിയ നിയമത്തിലും യഹൂദർ ഉപവാസത്തിന് കേൾവികേട്ടവരായിരുന്നു. എന്നാൽ പഴയനിയമകാലത്തെപ്പോലെ ആന്തരികതയില്ലാത്ത ഉപവാസമാണ് പുതിയനിയമ യഹൂദരിൽ കണ്ടിരുന്നത്. ദാനധർമത്തിനേക്കാളും മഹത്തരമാണ് ഉപവാസം എന്ന് അവർ കരുതിയിരുന്നു. പക്ഷേ ക്രിസ്തു അവരെ പഠിപ്പിച്ചത് *"പ്രാർഥനയും ഉപവാസവും ഏറെ ബന്ധപ്പെട്ടതാണ്"* എന്നായിരുന്നു. (മർക്കോ 9:29). ക്രിസ്തു തന്നെ ഉപവാസത്തിന്റെയും പ്രാർഥനയുടെയും മാതൃക കാട്ടിത്തന്നു. ക്രിസ്തു നാല്പതു രാവും പകലും മരുഭൂമിയിലും മറ്റും പ്രാർഥനയോടെ കഴിഞ്ഞു കൂടിയതായി കാണാം. (ലൂക്കോ. 14:13, മത്തായി 4:1-11, മാർക്കോ. 12:13). ക്രൈസ്തവർ ബുധനാഴ്ചയും വെള്ളിയാഴ്ചയും ഉപവാസമനുഷ്ഠിച്ചിരുന്നു.

അപ്പോസ്തോലിക സഭയിൽ നിർബന്ധിത ഉപവാസം നാം എങ്ങും കാണുന്നില്ല. എന്നാൽ മതപരമായ ചടങ്ങുകൾക്ക് പ്രാർഥനയും ഉപവാസവും വേണമെന്ന് സൂചിപ്പിക്കുന്നു (അ.പ്ര 14:22). പൗലോസ് ശ്ളീഹായും ഉപവാസത്തെപ്പറ്റി പറയുന്നുണ്ട് (2 കൊരി 6:5, 11:27). ഇടയ്ക്കിടെ വ്യക്തികൾ പ്രത്യേക അവസരങ്ങളിൽ ഉപവസിച്ചിരുന്നു (അ.പ്ര. 13:3). ഉയിർപ്പിനോടു ചേർന്നുള്ള ഉപവാസം ഉടലെടുത്തത് രണ്ടാം നൂറ്റാണ്ടോടു കൂടിയാണ്. AD 541-ൽ കൂടിയ രണ്ടാം ഓർലിയൻ കൗൺസിലിൽ ഉപവാസം നിർബന്ധിതമാക്കി എന്ന് ചരിത്രരേഖ സാക്ഷ്യപ്പെടുത്തുന്നു.

ആധുനിക സഭയും ഉപവാസത്തിന് വലിയ പ്രധാന്യം നല്കുന്നു. സഭയുടെ അഞ്ച് കാനോനിക നോമ്പിലും ബുധൻ, വെള്ളി ദിവസങ്ങളിലും നാം ഉപവാസം അനുഷ്ഠിക്കാറുണ്ട്. യാമ പ്രാർഥനകൾ പൂർത്തീകരിച്ച് ഉച്ചനമസ്കാരം/ഒൻപതാം മണി നമസ്കാരം എന്നിവ നടത്തിയ ശേഷം ഉപവാസം പൂർത്തിയാക്കുന്നു. നോമ്പും ഉപവാസവും ഒരു നാണയത്തിന്റെ രണ്ടു വശങ്ങളായി നിലകൊള്ളുന്നു. പൗലോസിന്റെ ഉപവാസവും പ്രാർഥനയും പോലെ തിന്മയെ തോല്പിക്കാനുള്ള ആയുധമായി നാം ഇതിനെ ദർശിക്കുന്നു. സ്വന്തം പാപത്തെക്കുറിച്ച് അഗാധമായി അനുതപിക്കുകയും ഹൃദയത്തെ ദൈവതിരുമുമ്പിൽ എളിമപ്പെടുത്തുകയും ചെയ്യുവാനുള്ള അവസരമാണ് യഥാർഥ ഉപവാസം.

### നോമ്പ്

നോമ്പ് ആചരിക്കുന്നതിന് ഉപയോഗിക്കുന്ന പദം *'നോമ്പു പിടിക്കുക'* എന്നാണ്. വ്രതമിരിക്കുക, വ്രതം അനുഷ്ഠിക്കുക എന്നിങ്ങനെപല അർഥവിശേഷണങ്ങൾ നാം ഉപയോഗിക്കാറുണ്ട്. ആത്മ-ശരീരങ്ങളെ ദൈവോത്മുഖമായി സൂക്ഷിക്കുന്നതിന്, കൂടുതൽ ഓജസ്സു നല്കുന്ന ഭക്ഷണ പാനീയങ്ങളും മറ്റു ജഡിക സുഖങ്ങളും വെടിഞ്ഞ് അധ്യാത്മികമായി ഉന്നതി പ്രാപിക്കുവാൻ നോമ്പിലൂടെ ശ്രമിക്കുന്നു. ആസക്തി വെടിഞ്ഞ് പുണ്യപരിശീലനവും ദൈവസംസർഗവും വർധിപ്പിക്കലാണ് നോമ്പ് നോൽക്കുന്നതിന്റെ ലക്ഷ്യം. ഇഷ്ടഭക്ഷണവും ലഹരികളും വെടിഞ്ഞ് സസ്യാഹാരം മിതമായി കഴിച്ച് ചിട്ടയായി പ്രാർഥനകൾ നടത്തി നോമ്പുകാലം ദേവാലയവുമായി ബന്ധപ്പെട്ട് കഴിയുവാനുള്ളതാണ്. പഞ്ചേന്ദ്രിയങ്ങൾക്ക് അടിമപ്പെട്ടു പോകുന്ന ഇച്ഛാശക്തി വീണ്ടെടുത്ത് അതിനെദൈവത്തോടുള്ള വിധേയത്വത്തിൽ ശാക്തീകരിക്കുകയാണ് നോമ്പ് നോൽക്കുന്നതിന്റെ ലക്ഷ്യം.

ആത്മശുദ്ധീകരണം, പശ്ചാത്താപ പ്രകടനം, ചില ക്രിയകളുടെ നടത്തിപ്പിനായുള്ള ഒരുക്കം തുടങ്ങിയ നിലകളിൽ നോമ്പിന് എല്ലാ മതങ്ങളിലും മുഖ്യസ്ഥാനമുണ്ട്. പ്രാചീനഹീബ്രു ജനത പല ഘട്ടങ്ങളിലും നോമ്പ് -ഉപവാസ വ്രതമനുഷ്ഠിച്ചിരുന്നതായി പഴയനിയമത്തിൽ പരാമർശങ്ങളുണ്ട്. നാല്പതു നോമ്പാണ് സഭയിൽ ആദ്യം നിലവിൽ വന്നത്. അതു രണ്ടാം നൂറ്റാണ്ടു മുതൽ ആരംഭിച്ചിരിക്കണം. ഏതായാലും നാലാം നൂറ്റാണ്ടിനു ശേഷം അതിനെപ്പറ്റി വ്യക്തമായ പരാമർശങ്ങൾ ഉണ്ട്. കർത്താവിന്റെ ഉയിർപ്പു പെരുന്നാളിനുള്ള ഒരുക്കമായിട്ടാണ് അതിന്റെ ആവിർഭാവം. അക്കാലം വിശ്വാസപഠിതാക്കൾക്ക് പ്രബോധനം നൽകുന്ന അവസരവുമായിരുന്നു.

പുതിയനിയമ കാലഘട്ടത്തിന്റെ ആരംഭം മുതൽ നോമ്പ്

അനുഷ്ഠാനങ്ങളിൽ ഒരു പ്രധാന്യം നൽകിയിരുന്നു. *''ഉപവസിക്കുമ്പോൾ നിങ്ങൾ കപടഭക്തിക്കാരെപ്പോലെ വാടിയ മുഖം കാണിക്കരുത്''* എന്ന് യേശു തമ്പുരാൻ ആദ്യം തന്നെ ജനങ്ങൾക്ക് താക്കീത് നല്കിയിരുന്നു (മത്തായി 6:16). നാല്പതു ദിവസക്കാലം യേശു നോമ്പ് നോറ്റ് മരുഭൂമിയിൽ കഴിഞ്ഞതിന്റെ അനുസ്മരണമാണ് പിൽക്കാലത്തെ **നാല്പതു നോമ്പ്**.

അപ്പോസ്തോലന്മാരും ഉപവാസവും നോമ്പും അനുഷ്ഠിച്ചതായി രേഖപ്പെടുത്തിയിട്ടുണ്ട് (അ.പ്ര. 13:2, 14:23, 2 കൊരി 2:27). അപ്പോസ്തോലിക കാലം മുതൽ തന്നെ സഭ നോമ്പും ഉപവാസവും അനുഷ്ഠിച്ചുപോന്നു. രണ്ടാം **നൂറ്റാണ്ടിന്റെ ആരംഭത്തിൽ രചിക്കപ്പെട്ട 'ഡിഡാക്കെ'** എന്ന ഗ്രന്ഥത്തിൽ ആഴ്ചയിൽ രണ്ടു ദിവസം-**ബുധനും വെള്ളിയും**-നോമ്പും ഉപവാസവും ആചരിച്ചു എന്ന് രേഖപ്പെടുത്തിയിട്ടുണ്ട്.

പിന്നീട്, മറ്റു മൂന്നു നോമ്പുകളും പൗരസ്ത്യ സഭയിൽ അംഗീകൃതമായി. സുറിയാനി സഭയിൽ (പേർഷ്യയിൽ) മാത്രമായി രൂപം പ്രാപിച്ചതാണ് **മൂന്നു നോമ്പ്**. സുറിയാനി പാരമ്പര്യമുള്ള എല്ലാ സഭകളും അത് ആചരിക്കുന്നുമുണ്ട്. മലങ്കര സഭയിലെ അഞ്ച് കാനോനിക നോമ്പുകളായി ഇവയെല്ലാം അംഗീകരിക്കപ്പെട്ടിരിക്കുന്നു - [**വലിയ നോമ്പ്, യൽദോ നോമ്പ്** (ഡിസം. 1-25), **ശൂനോയോ നോമ്പ്** (ആഗസ്റ്റ് 1-15), **ശ്ലീഹാ നോമ്പ്** (ജൂൺ 16-29), **മൂന്നു നോമ്പ്**].

ഭക്ഷണം തിന്മയായതു കൊണ്ടല്ല വർജിക്കുന്നത്. ഭക്ഷണത്തെ സംബന്ധിച്ച് ശുദ്ധമെന്നും അശുദ്ധമെന്നുമുള്ള വിവേചനം ക്രിസ്തീയ സഭയ്ക്കില്ല. എല്ലാം ശുദ്ധമാണ്. ജഡത്തിന്റെ അഭിലാഷങ്ങളെ നിയന്ത്രിച്ച് ആത്മാവിൽ ശക്തി പ്രാപിക്കുക എന്നതാണ് നോമ്പിന്റെ വേദശാസ്ത്രം. പൗലോസ് ശ്ലീഹാ പറയുന്നു: *ഞാൻ മറ്റുള്ളവരോടു സുവിശേഷം പ്രസംഗിച്ചിട്ട് കൊള്ളരുതാത്തവനായിത്തീരാതിരിക്കേണ്ടതിന് എന്റെ ശരീരത്തെ ദണ്ഡിപ്പിച്ച് അടിമയാക്കുന്നു* (1 കൊരി 9:29). പ്രാർഥനയ്ക്കും ജാഗരണത്തിനും കൂടുതൽ സമയം കണ്ടെത്തുവാനും അവ കൂടുതൽ ശക്തമാക്കുവാനും നോമ്പ് നമ്മെ സഹായിക്കുന്നു.

എല്ലാ മതങ്ങളും നോമ്പിനും പ്രാർഥനയ്ക്കും പ്രാധാന്യം നല്കുന്നു. മുസ്ലീം മതം റംസാൻ മാസത്തിൽ നടത്തുന്ന ശക്തമായ നോമ്പും ഹിന്ദുമതം വ്രത നോമ്പാനുഷ്ഠാനങ്ങൾക്ക് നൽകുന്ന പ്രാധാന്യവും (ശബരിമലയിൽ പോകാൻ 41 ദിവസം നോമ്പ് നോൽക്കുന്നു) നാം കാണുന്നതാണ്. മഹാത്മാഗാന്ധി അഹിംസാ മാർഗത്തിലൂടെ സ്വീകരിച്ച ഉപവാസ സമരം ഇന്ത്യയ്ക്ക് സ്വാതന്ത്ര്യം നേടിത്തന്നു.

നോമ്പും ഉപവാസവും പ്രാർഥനയും മനുഷ്യജീവിതത്തിന്റെ ജീവനാഡിയാണ്. ഈ സുകൃതങ്ങളുടെ ആത്മീയ ചിന്തകൾ വേദപുസ്തകം അടിസ്ഥാനമാക്കിയുള്ളതാണ്. ഈശ്വരനെ കണ്ടെത്തുവാൻ മനുഷ്യനെ സഹായിക്കുന്ന ഈ മൗലിക സത്യങ്ങൾ മനുഷ്യനെ വിശുദ്ധിയിലും ദൈവസാമീപ്യത്തിലും നിരന്തരമായി ബന്ധപ്പെടുവാൻ സഹായിക്കുന്നു. പ്രാർഥന ദൈവത്തോടുള്ള സംസർഗവും നോമ്പും ഉപവാസവും ഭൗതികതയെ വെടിഞ്ഞ് ആത്മീയരാകാനുള്ള സുകൃതവുമാണ്. ഇത് ആത്മതപനത്തിന്റെയും വിശുദ്ധിയുടെയും അനുഭവമാണ്. നമ്മെത്തന്നെ കണ്ടെത്തുവാൻ നമ്മെ സഹായിക്കുന്ന ഈ മൂന്നു സത്യങ്ങൾ സഭയുടെ പ്രേരണയാലല്ല മറിച്ച് വ്യക്തികൾ സ്വന്തമായി പരിശീലിച്ചു വേണം അതിന്റെ അർഥവും സത്യവും മനസ്സിലാക്കേണ്ടത്.




*കോട്ടയം ബസേലിയോസ് കോളേജ് അധ്യാപകനാണ് ലേഖകൻ*

**നോമ്പിൽ നിൻ വായ് ഭക്ഷ്യം പോൽ**
**അന്യായമതും വെടിയേണം.**
**നോമ്പിനു കുറ്റം പറ്റായ്‌വാൻ**
**നാവിനെയും നീ ബന്ധിക്ക.**
*(വലിയനോമ്പിലെ നമസ്കാരം/വ്യാഴം പ്രഭാതം)*

### 15-ാം സംഗതി
## നോമ്പിനെക്കുറിച്ച്

**നോമ്പു ദൈവം ആദ്യമേ ആദാമ്മിനു കൊടുത്തിരുന്ന കല്പനയും (ആദ്യ 2:17) യഹൂദസഭയിൽ ദൈവകല്പനപ്രകാരം നടത്തി വന്നതും (യോവേ. 2:12; സഖറി. 7:5-8; അ.19) നമ്മുടെ കർത്താവു കല്പിച്ചും പ്രവൃത്തിച്ചും പഠിപ്പിച്ചിരിക്കുന്നത് (മത്താ. 4:5; 9:15) തന്റെ ശ്ലീഹന്മാർ ആചരിച്ചു വന്നതും ശുദ്ധമുള്ള സഭയിൽ കല്പിച്ചു സ്ഥിരപ്പെടുത്തി നടന്നു വരുന്നതും ആകുന്നു (അപ്പോ. 13:2). എന്നാൽ തിന്മകളിൽ നിന്നു ഒഴിഞ്ഞ് ആത്മാവിലും കൂടെ നോമ്പു നോൽക്കാതെ ഭക്ഷണങ്ങളിൽനിന്ന് ഒഴിഞ്ഞു ശരീരത്തിൽ മാത്രം നോമ്പു നോറ്റാൽ പോരാത്തതത്രെ (മത്താ.6:16; ഏശാ.58; സഖറി.7). നോമ്പിന്റെ ആന്തരം ജഡകാര്യങ്ങളെക്കാൾ ആത്മകാര്യങ്ങളെ വിലമതിക്കേണ്ടതെന്നു പഠിപ്പിപ്പാനും ജഡമോഹങ്ങളെ കീഴടക്കി ആത്മാവിനെ പുഷ്ടിയാക്കുവാനും ജഡമോഹങ്ങളെ നിരോധിച്ചു കൊണ്ട് ആത്മാവിനെ ദൈവകാര്യങ്ങളിലേക്ക് ഉണർത്തുവാനും സാത്താനെ ജയിക്കുന്നതിനു ഒരു ആയുധമായിരിപ്പാനും അത്രെ. ഉദരസ്നേഹം അനേകം പാപങ്ങളുടെ മാതാവാകയാൽ അതിൽനിന്ന് ഉണ്ടാകാവുന്ന പാപങ്ങളെ തടുപ്പാൻ നോമ്പ് ഒരു നല്ല വഴിയും ആകുന്നു (പിലിപ്പി. 3:19; മത്താ. 17:1). അതിനാൽ ആഴ്ചതോറും ബുധനാഴ്ചയും വെള്ളിയാഴ്ചയും നോമ്പായി ആചരിക്കേണ്ടതു കൂടാതെ കഷ്ടാനുഭവ ആഴ്ച ഉൾപ്പെടെ അമ്പതുനോമ്പ്, ഇരുപത്തഞ്ചുനോമ്പ്, പതിനഞ്ചുനോമ്പ്, ശ്ലീഹാനോമ്പ്, മൂന്നുനോമ്പ് ഇങ്ങനെ അഞ്ചു നോമ്പുകൾ ആണ്ടിൽ നിശ്ചയിച്ചിരിക്കുന്നു (ലൂക്കോ. 18:12). അവയുടെ കാലത്തു വിവാഹസംബന്ധം, മത്സ്യ മാംസം ആദിയായവയിൽനിന്ന് ഒഴിഞ്ഞിരിക്കേണ്ടതും ദിവസം ഒരു നേരം ഭക്ഷിക്ക, ഉച്ചവരെ ഉപവസിക്ക മുതലായ വ്രതങ്ങൾ അവനവന്റെ ശക്തിപോലെയും സഭയുടെ ശട്ടംകെട്ടുപോലെയും അനുഷ്ഠിക്കേണ്ടതുമാകുന്നു (1 കോറി. 7:5; 2ശമു. 1:12; ദാനി. 18).**

**(പ.വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ്: മതോപദേശസാരങ്ങൾ )**



# ആത്മ – ശരീര – മനസ്സുകളുടെ ശുദ്ധീകരണത്തിന്

■ **ഡോ.വർഗീസ് മാത്യു**

പ്രാർഥനയെക്കുറിച്ച് സൺഡേ സ്കൂൾ ക്ലാസിൽ പഠിച്ചതോർക്കുന്നു – *"നമ്മുടെ ഹൃദയം ദൈവത്തിങ്കലേക്കുയർത്തി തന്നോടു സംസർഗം ചെയ്യുന്നതാണ് പ്രാർഥന"*. സുദീർഘവും വിശദവുമായ ഒരു നിർവചനത്തിന്റെ ലളിത രൂപമാണിത്. ഉറവിടം, പ.വട്ടശ്ശേരിൽ തിരുമേനി രചിച്ച ***'മതോപദേശ സാരങ്ങൾ'***.

### ജപതോ നാസ്തി പാതകം

പ്രാർഥനയെക്കുറിച്ചുള്ള ഒരു ഭാരതീയ വീക്ഷണമാണ് *'പ്രാർഥിക്കുന്നവൻ പാപം ചെയ്യുന്നില്ല'* എന്നത്. ഏറ്റവും ലളിതവും അതോടൊപ്പം അതിസങ്കീർണവുമായ പദമാണ് പ്രാർഥന. ദൈവവും മനുഷ്യനും തമ്മിലുള്ള അകലം ഇല്ലാതാക്കുന്ന വിസ്മയകരമായ ലാളിത്യം. ശ്വാസോച്ഛ്വാസം പോലെ അനുനിമിഷം നിർവഹിക്കേണ്ട കർമം. ദൈവിക മർമങ്ങൾക്ക് വിധേയപ്പെടുന്നതോടൊപ്പം നമ്മുടെ ബലഹീനജീവിതാവശ്യങ്ങൾ നിറവേറ്റുവാനുള്ള കൃപയ്ക്കായി അർഥിക്കുകയും ചെയ്യുന്നു. പാപത്തിൽ നിന്നകന്ന് വിശ്വാസിയുടെ പടവുകൾ കയറുവാൻ നമ്മെ സഹായിക്കുന്നു. സ്ഥലകാലങ്ങളെ ദൈവസാന്നിധ്യ നിറവിലാക്കുന്നു, പ്രാർഥന. പാപബന്ധത്തിൽ പ്രാർഥന അപൂർണമാണ്. യഥാർഥ ദൈവിക ബന്ധത്തിൽ പാപം അകന്നുപോകുകയും ചെയ്യുന്നു. പാപത്തിന്റെ ശോധന ശക്തമാകുമ്പോൾ അതിശക്തമായ കൃപാ പ്രവാഹത്തിൽ അവ മുങ്ങിപോകും. വി.പൗലോസിന്റെ ഭാഷയിൽ: *"Where sin abounded, grace super abounded"*; പ്രാർഥിക്കുന്നവന് പാതകം ചെയ്യാനാവില്ലെന്നതിന്റെ അർഥമിതാണ്. ദൈവാനുഭവത്തിന്റെ അർഥതലങ്ങളും പരിണിത ഫലങ്ങളും സങ്കൽപ്പാതീതമാണ്. ഇത്തരുണത്തിൽ വി.അന്തോനിയോസിന്റെ വാക്കുകൾ ശ്രദ്ധേയമാണ് – *"He prays best who does not know that he is praying"*.

### പരമ മാതൃക, ജീവിക്കുന്ന മാതൃകകൾ

ദൈവത്തെ *'പിതാവേ'* എന്നു സംബോധനചെയ്തു പ്രാർഥിക്കുവാൻ യേശുക്രിസ്തു മാതൃക കാട്ടി, പഠിപ്പിച്ചു. ഏറെ സ്വാതന്ത്ര്യത്തോടെയാണ് *'അബ്ബാ'* എന്ന വിളി. യഹൂദ കുടുംബങ്ങളിൽ കുഞ്ഞുങ്ങൾ പിതാവിനെ സംബോധനചെയ്തിരുന്ന അരാമ്യപദമാണ് *'അബ്ബാ'*. അർഥം പിതാവ് എന്നുതന്നെ. എന്നാൽ ദൈവത്തെ സംബോധന ചെയ്യുവാൻ യഹൂദർ ഈ പദം ഉപയോഗിച്ചിരുന്നില്ല. സ്നേഹവാത്സല്യം നിറഞ്ഞു തുളുമ്പുന്ന ഈ സംബോധന കർത്താവ് ഉപയോഗിച്ചു, ക്രിസ്തീയ സമൂഹം ഏറ്റുവാങ്ങുകയും ചെയ്തു (മർക്കോ. 14:36, ഗലാ.4:6, റോമ. 8:15). നിങ്ങൾ ഇവ്വണ്ണം പ്രാർഥിപ്പിൻ (മത്താ.7:9) എന്നു പറഞ്ഞ് കർതൃപ്രാർഥനയും ചൊല്ലിത്തന്നു. ഞാൻ, എന്റെ എന്നീ വാക്കുകൾ ഈ മാതൃകാ പ്രാർഥനയിലില്ല. പകരം 'ഞങ്ങൾ', 'ഞങ്ങളുടെ' എന്നീ സാമൂഹിക പദങ്ങളാണുള്ളത് .

*"നിന്റെ നീതിയുള്ള വിധികൾ നിമിത്തം ഞാൻ ദിവസം ഏഴു പ്രാവശ്യം നിന്നെ സ്തുതിക്കുന്നു"* (സങ്കീ.119:164). പഴയ നിയമ പശ്ചാത്തലത്തിൽ, ദാവീദ് യാമങ്ങൾക്കായി കാത്തിരുന്ന് പ്രാർഥിച്ചു. എത്ര സമയം പ്രാർഥിക്കണമെന്നതിന് യേശുക്രിസ്തുവിന്റെ മറുപടി *നിരന്തരം, ഇടവിടാതെ* എന്നുതന്നെയാണ്. രാത്രി മുഴുവനും (ലൂക്കോ. 6:12), പ്രഭാതത്തിലും (മർക്കോ. 1:35), നാൽപ്പതു ദിവസം ഉപവസിച്ചും (മത്താ.4:1–2), കുരിശു മരണത്തിനു മുൻപും (മത്താ. 26:39), കുരിശിൽ കിടന്നു കൊണ്ടുപോലും (ലൂക്കോ.23:34) കർത്താവ് പ്രാർഥിച്ചു. ദൈവപുത്രനായ ക്രിസ്തു ഇത്രയധികമെങ്കിൽ, നമ്മളെത്ര മാത്രം പ്രാർഥിക്കണമെന്ന ആത്മഭാരം പൗരസ്ത്യ പിതാക്കന്മാരുടെ പ്രാർഥനകളിൽ കാണാം. ഇന്നും ആരാധനയ്ക്കു തന്നെയാണ് ഓർത്തഡോക്സ് സഭകൾ പ്രഥമസ്ഥാനം നൽകുന്നത്.

മലങ്കര സഭയിലെ പിതാക്കന്മാരെല്ലാവരും പ്രാർഥനാ ജീവിതത്തിന് ഉദാത്ത മാതൃകകളാണ്. പരിശുദ്ധ പരുമല തിരുമേനിയുടെ ഒരു ദിവസം – 24 മണിക്കൂറിൽ നല്ലപങ്കും ദൈവിക സംസർഗത്തിനായി മാറ്റിവച്ചു. പ്രാർഥിച്ചു കഴിയുമ്പോൾ കുപ്പായം നനഞ്ഞു കുതിർന്നിരുന്നു – കണ്ണീരു കൊണ്ട്. ഏതു പ്രായക്കാർക്കും പ്രാർഥനമാത്രമാണ് ഏക അഭയമെന്ന് തിരുമേനി പഠിപ്പിച്ചു – *"പ്രാർഥനയെന്നത് ശൈശവത്തിന്റെ ഉത്സാഹവും യൗവനത്തിലെ ആശ്രയവും വാർധക്യത്തിലെ സമാധാനവും ആകുന്നു"*. 'ഇരുപത്തിയഞ്ചു വർഷം തീ തിന്നുക്കൊണ്ട് മലങ്കര സഭയെ നയിച്ച' സഭാഭാസുരൻ പ.വട്ടശേരിൽ തിരുമേനി നീതിസൂര്യനായ തമ്പുരാനിൽ നിന്ന് സദാ ഊർജം സ്വീകരിച്ചിരുന്നു. ഓരോ ദിവസത്തെയും ഡയറിക്കുറിപ്പ് സമാപിക്കുന്നത് ഒരു പ്രാർഥനയോടെയാണ്. പ.പാമ്പാടി തിരുമേനിയുടെ അവസാന നാളുകളിൽ മറവിരോഗം കടന്നുവന്നു. ചിലപ്പോഴെങ്കിലും നമസ്കാരങ്ങൾ ആവർത്തിച്ചിരുന്നു. ചുറ്റുമുള്ളവർ സന്തോഷിച്ചു. വാർധകൃത്തിലെ ബലഹീനത പോലും സർഗാത്മകമായിരുന്നു, സ്വർഗവും സന്തോഷിച്ചു. എത്ര പ്രാർഥിച്ചാലും മതിവരാത്ത പ.മാത്യൂസ് ദ്വിതീയൻ ബാവായും യാമങ്ങളുടെ കാവൽക്കാരനായ പ.ദിദിമോസ് ബാവായും..... സാക്ഷികളുടെ ഇത്ര വലിയ സമൂഹം നമുക്കു ചുറ്റും... സ്ഥിരതയോടെ പ്രാർഥിക്കുവാൻ നമുക്കും പരിശ്രമിക്കാം.

### പരിശുദ്ധ നോമ്പ് – ജയത്തിന്റെ അടയാളവും......

പ്രാർഥനയോടൊപ്പം ഉണ്ടാവേണ്ട അവശ്യഘടകങ്ങളാണ് നോമ്പും ഉപവാസവും പുണ്യപ്രവൃത്തികളും. കർത്താവിന്റെ ഗിരിപ്രഭാഷണത്തിൽ ദൈവികബന്ധം ദൃഢമാക്കുന്നതിന് ത്രിതല നിർദേശങ്ങൾ നൽകുന്നുണ്ട്: *"നിങ്ങൾ പ്രാർഥിക്കുമ്പോൾ....."* (മത്താ.6:5), *"നിങ്ങൾ ഉപവസിക്കുമ്പോൾ......"* (മത്താ 5:16), *"നിങ്ങൾ ദാനം ചെയ്യുമ്പോൾ....."* (മത്താ. 6:2). ദൈവ–മനുഷ്യബന്ധത്തിന്റെ അടിസ്ഥാനപ്രമാണങ്ങളാണിവ. ദൈവത്തിന്റെ മന്ദിരമായ നമ്മുടെ ശരീരത്തെ വിശുദ്ധിയിൽ സംരക്ഷിച്ച് ദൈവത്തിനു പ്രസാദമുള്ള യാഗമായി സമർപ്പിക്കുവാനുള്ള (റോമ.12:1) മാർഗങ്ങളാണ് നോമ്പും ഉപവാസവും. സൃഷ്ടിയുടെ പ്രാരംഭത്തിലെ പ്രഥമ കൽപ്പന *"തിന്നരുത്"* (ഉല്പ.2:17) എന്നായിരുന്നു. ഭക്ഷണപ്രിയമാണ് ആദാമിനെ ഏദനിൽ നിന്ന് അന്യനാക്കിയത്. ദാവീദ്, ദാനിയേൽ, യെഹസ്കേൽ, നെഹമ്യാവ്, എസ്രാ, ഹന്നാ എന്നിവരുടെ ഉപവാസത്തെക്കുറിച്ച് വേദപുസ്തകത്തിൽ നാം വായിക്കുന്നു. നിനവെ ജനതയുടെ ഉപവാസമാണല്ലോ മൂന്നു നോമ്പിന്റെ നിദാനം. എസ്തേർ രാജ്ഞിയുടെ നേതൃത്വത്തിൽ (4:3) ഇസ്രായേൽമക്കൾ ഒരുമിച്ച് ഉപവസിച്ച് വിജയം നേടി. പരസ്യശുശ്രൂഷയ്ക്കു മുമ്പ് കർത്താവ് നാൽപ്പതുദിവസം ഉപവസിച്ചു (മത്താ.4:2). താബോർ മലയിൽ തേജസ്കരണ അനുഭവത്തിലെ മൂന്നുപേരും – യേശുക്രിസ്തു, മോശെ (പുറ.34:28), ഏലിയാവ് (1 രാജാ. 19:8) നാൽപ്പതു ദിവസം

ഉപവസിച്ചവരായിരുന്നു. അപ്രേമിന്റെ ഒരു നോമ്പുകാല ഗീതത്തിൽ ഈ മൂന്നുപേരെയും അനുസ്മരിച്ച് വിശേഷിപ്പിക്കുന്നു; ആകൽക്കറുസായെ ജയിച്ചു. ആകൽക്കറുസാ എന്നതിന് പിശാച് എന്നാണ് വിവക്ഷ. എന്നാൽ വാക്കിന്റെ അർഥം *'ഭക്ഷണത്തിനു വയറുള്ളവൻ'*, *'വയറിനു തൃപ്തി വരാത്തവൻ'* എന്നൊക്കെ യാണ്. ഭക്ഷണപ്രിയം (gluttony) മനുഷ്യന്റെ ബലഹീനതയാണ്. അതിനെഅതിജീവിച്ചവരാണ് ദൈവമഹത്വം ദർശിച്ചത്. ഉപവാസവേളയിലാണ് പത്രോസിന് ദർശനം ലഭിച്ചത് (അപ്പൊ. പ്ര.10:10). വിനയത്തിന്റെയും ശിക്ഷണത്തിന്റെയും പാഠങ്ങൾ നോമ്പിലൂടെ നാം പരിശീലിക്കുന്നു. ആത്മ-ശരീര-മനസുകളുടെ സമഗ്രസൗഖ്യത്തിന് സഹായകമാകുകയും ചെയ്യുന്നു.

ശത്രുവാകുന്ന ദുഷ്ടനെതിരായ തോൽക്കാത്ത ആയുധമാണ് നോമ്പ്. 90-ാം വയസിലും നോമ്പും ഉപവാസവും നിഷ്ഠയോടെ അനുഷ്ഠിച്ച പ.ഗീവർഗീസ് ദ്വിതീയൻ ബാവായുടെ മുന്നറിയിപ്പ് നാമേവരും ശ്രദ്ധിക്കേണ്ടതാണ് - *"വേലി പൊളിക്കുന്നവനെപാമ്പു കടിക്കും"*.

### നന്മയുടെ പൂർണതയിലേക്ക്

ആത്മ-ശരീര-മനസുകളുടെ സമ്പൂർണ ശുദ്ധീകരണ മാണ് നോമ്പിന്റെയും ഉപവാസത്തിന്റെയും ലക്ഷ്യം. യഥാർഥ പ്രാർഥനാനുഭവം അവ പ്രദാനം ചെയ്യുന്നു. *'ബാഹ്യ അനുഷ്ഠാന ങ്ങളെക്കാൾ ഹൃദയരൂപാന്തരമാണ് യഥാർഥ ലക്ഷ്യം'* (യോവേൽ 2:12-13). എല്ലാ വികല അനുഷ്ഠാനങ്ങളെയും യേശുക്രിസ്തു ശക്തമായി അപലപിച്ചതായി സുവിശേഷത്തിൽ വായിക്കുന്നുണ്ട്.

ഉപവാസം എന്ന പദത്തിന്റെ അർഥം *കൂടെ വസിക്കുക, ദൈവത്തോടൊപ്പം ആയിരിക്കുക* എന്നാണ്. ആധുനിക കാലത്ത് ദൈവിക സംസർഗത്തിനു തടസമായി ഭക്ഷണപ്രിയത്തോടൊപ്പം മറ്റനേകം ഘടകങ്ങളുണ്ട്. നമ്മുടെ കാഴ്ചയെയും കേൾവിയെയും ചിന്തയെയും വഴിതെറ്റിക്കുന്ന മാധ്യമങ്ങളുടെ നിയന്ത്രണവും ഉപവാസത്തിന്റെ പരിധിയിൽ വരും. *"മായാ രൂപക്കാഴ്ചകളിൽ പായിക്കരുതേ"* എന്ന നോമ്പിലെ പ്രാർഥന അന്വർഥമാണ്. വിലക്കുകളും അരുതുകളുമല്ല, ക്രിയാത്മക സമീപനമാണ് കൂടുതൽ കരണീയം. ഫ്രാൻസിസ് മാർപാപ്പാ ഈയിടെ ഓർമിപ്പിച്ചു - *"ഇന്റർനെറ്റ് ഉപയോഗിക്കുന്ന വിശുദ്ധന്മാരെയാണ് ഇന്ന് ആവശ്യം"*. കൂടുതൽ നന്മ ചെയ്യുവാനും ത്യാഗം അനുഷ്ഠിക്കുവാനും സ്നേഹിക്കുവാനും നോമ്പുകാലത്ത് സാധിക്കണം. ദൈവം തന്നതല്ലാതെ നമുക്കൊന്നുമില്ല. അവ പങ്കിടുവാനുള്ളതാണ്. സഭാരത്നം ഡോ.ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ഗാനശകലം ഓർമയിലു ണ്ടാവണം:-

***"ധനവാനേ, ബലവാനേ***
***ലാസറിനെ മറക്കല്ലേ"***

ദരിദ്രനായ ലാസറിനെ മറന്ന ധനവാൻ അടക്കപ്പെട്ടു, ലാസറോ എടുക്കപ്പെട്ടു എന്നാണല്ലോ തിരുവചനം പഠിപ്പിക്കുന്നത്. പങ്കുവയ്ക്കലിന്റെ അനുഭവം നോമ്പുപവാസങ്ങളുടെ മുഖ്യഘടക മാണെന്ന് നോമ്പുകാല പ്രാർഥനകളിലൂടെ പിതാക്കന്മാർ അനുശാസിക്കുന്നു. മറക്കുവാനും പൊറുക്കുവാനും സ്നേഹ ബന്ധങ്ങൾ പുനഃസ്ഥാപിച്ച് ശക്തീകരിക്കുവാനും നമുക്ക് കഴിയണം.

### പ്രാർഥിക്കണം, സൂക്ഷിക്കണം

കോട്ടയം ഭദ്രാസനാധിപനായിരുന്ന കാലം ചെയ്ത ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനി ആവർത്തിച്ചു പറഞ്ഞിരുന്ന ഒരു സംഭവമുണ്ട്. ഒരിക്കൽ അരമനപണിയുടെ ഫണ്ടു സമാഹരണത്തിനായി ഭവനങ്ങൾ സന്ദർശിക്കുകയാണ്. ആരോഗ്യപ്രശ്നങ്ങൾ അവഗണിച്ച് പടിഞ്ഞാറൻ പ്രദേശത്തുള്ള ഒരു വീട്ടിൽ എത്തി. വീടിന്റെ വാതിൽ അടച്ചിരിക്കുന്നു. നിരാശയോടെ മടങ്ങുമ്പോൾ വീടിന്റെ ഉമ്മറത്തുനിന്ന് ഒരു ശബ്ദം കേൾക്കാം. ശ്രദ്ധിച്ചപ്പോൾ പ്രധാനവാതിലിനു മുകളിലായി ഒരു പക്ഷിക്കൂട്ടിൽ നിന്നാണ് ശബ്ദം. കൗതുകത്തോടെ ശ്രദ്ധിച്ചപ്പോൾ കൂട്ടിലെ തത്ത തിരുമേനിയോടു പറയുകയാണ് - *'പ്രാർഥിക്കണം, സൂക്ഷിക്കണം'*. അൽപ്പം അമ്പരപ്പോടെ അടുത്ത മൊഴിക്കായി കാതോർത്തു. ആവർത്തിക്കുകയാണ് - *'പ്രാർഥിക്കണം, സൂക്ഷിക്കണം'*. ഈ പക്ഷിക്ക് മറ്റൊന്നും പറയാനില്ല. സാധാരണ യായി നമ്മുടെ കുഞ്ഞുങ്ങളുടെ കളിക്കൊഞ്ചലുകളോ രസകരമായ സംസാരഭാഗങ്ങളോ ആണല്ലോ വളർത്തു പക്ഷിയു ടെ മൊഴികൾ. മേൽപ്പറഞ്ഞ വാക്കുകൾ പക്ഷി ആവർത്തിച്ചു കൊണ്ടേയിരുന്നു. മടങ്ങിപ്പോകവേ, തൊട്ടടുത്ത ഭവനത്തിൽ കയറി. വീട്ടുടമസ്ഥനായ ഹൈന്ദവ സഹോദരനോട് കാര്യങ്ങൾ വിശദീകരിച്ചു. ഇടവകക്കാരനെ കണ്ടില്ലെന്നു മാത്രമല്ല അവിടു ത്തെ പക്ഷി നിരന്തരം ഉപദേശിക്കുകയാണ്-*'പ്രാർഥിക്കണം, സൂക്ഷിക്കണം'*. എന്താണിതിന്റെ രഹസ്യം? ഗൃഹനാഥൻ പറഞ്ഞു - ഒരു രഹസ്യവുമില്ല. ആ ഭവനത്തിലെ നേഴ്സറി സ്കൂളിൽ പഠിക്കുന്ന കുട്ടി സ്കൂളിലേക്ക് ബാഗും തൂക്കി ഇറങ്ങുമ്പോൾ അപ്പനും അമ്മയും ഒരുമിച്ച് വന്ന് ദിവസവും പറയുന്നതാണ് - *'പ്രാർഥിക്കണം, സൂക്ഷിക്കണം'*. (ഫുൾ എപ്ലസ് വാങ്ങണ മെന്നോ, പി.ടി.ഉഷയെപ്പോലെ മെഡൽ നേടണമെന്നോ ഒന്നുമല്ല!). ദിവസേന കേൾക്കുന്ന വാക്കുകൾ പക്ഷി പഠിച്ച് ആവർത്തി ക്കുന്നുവെന്നു മാത്രം. വിശദീകരണം ആവശ്യമില്ലല്ലോ. തത്ത ഇതു പഠിച്ചെങ്കിൽ കുഞ്ഞിന്റെ ഹൃദയത്തിൽ എത്രയോ ആഴത്തിൽ പ്രാർഥനയുടെ അടിസ്ഥാനം രൂപപ്പെട്ടു കഴിഞ്ഞി രിക്കണം! ഭവനങ്ങൾ അനുഗ്രഹിക്കപ്പെടുവാൻ, ഇടവകകൾ ക്രൈസ്തവ സാക്ഷ്യവേദികളാകുവാൻ പ്രാർഥന, നോമ്പുപവാസ ങ്ങൾ നമുക്ക് മുറുകെ പിടിക്കാം.




*(ദിവ്യബോധനം കേന്ദ്ര ഓർഗനൈസറാണ് ലേഖകൻ)*


**FORM IV**
**STATEMENT OF OWNERSHIP AND OTHER PARTICULARS ABOUT NEWSPAPER**

**Georgian Mirror**

| | | |
|---|---|---|
| 1. | Place of Publication | : Palarivattom,Ernakulam, Kochi - 682025. |
| 2. | Periodicity of publication | : Quarterly |
| 3 | Printer's Name | : Isaac Kurian K. |
| | Nationality | : Indian |
| | Address | : St.George Orthodox Valiyapally Palarivattom, Kochi - 682025. |
| 4. | Publisher's Name | : Isaac Kurian K. |
| | Nationality | : Indian |
| | Address | : St.George Orthodox Valiyapally Palarivattom, Kochi-25 |
| 5. | Editor's Name | : C.V. Benjamin |
| | Nationality | : Indian |
| | Address | : St.George Orthodox Valiyapally Palarivattom, Kochi-25 |
| 6. | Name and address of the individuals who own the newspaper and partners or share holders holding more than one percent of the total capital | : St.George Orthodox Valiyapally, Palarivattom, Kochi-25 |

I, Isaac Kurian K. hereby declare that the particulars given above are true to the best of my knowledge and belief.

Sd/-

1, March, 2020 Publisher



# നിറം മങ്ങുന്ന ആധ്യാത്മിക ജീവിതം

■ ഫാ. പി.എ. ഫിലിപ്പ്

*"പ്രാർഥന എന്നത് ശൈശവത്തിലെ ഉത്സാഹവും യൗവ്വനത്തിലെ ആശ്രയവും വാർധക്യത്തിലെ സമാധാനവുമാകുന്നു" - പരിശുദ്ധ പരുമല തിരുമേനി*

ആധുനികതയുടെ കുത്തൊഴുക്കിൽ കടപുഴകി വീണു കൊണ്ടിരിക്കുന്ന പുത്തൻ തലമുറയ്ക്ക് പരിശുദ്ധ പരുമല തിരുമേനി നൽകുന്ന സനാതനമായ ഒരു സന്ദേശമാണിത്. ബാല്യത്തിലും യൗവ്വനത്തിലും വാർധക്യത്തിലും ഒരുപോലെ കെടാതെ സൂക്ഷിക്കേണ്ട അഗ്നിയാണ് പ്രാർഥന. മാമോദീസായിലൂടെ സന്നിവേശിതമായിരിക്കുന്ന പരിശുദ്ധാത്മാവ് നമ്മിൽ പ്രവർത്തിക്കുന്നതിന്റെയും പ്രകാശിക്കുന്നതിന്റെയും പ്രകടഭാവമാണ് നമ്മുടെ പ്രാർഥനാ ജീവിതം. സിറിയയിലെ ഇസഹാക്ക് എന്ന പിതാവ് പറയുന്നു. *"പരിശുദ്ധാത്മാവ് ഒരുവനിൽ വന്നാൽ അവൻ പ്രാർഥനാ മനുഷ്യനായി മാറുന്നു"* പ്രാർഥനാ ജീവിതത്തിനു പല മാതൃകകളും സഭാ ചരിത്രത്തിൽ ഉണ്ടെങ്കിലും ഏറ്റവും അനുകരണീയ മാതൃക നമ്മുടെ കർത്താവ് തന്നെയാണ്. നമ്മുടെ കർത്താവ് പ്രാർഥനയ്ക്കും ദേവാലയ ആരാധനയ്ക്കും നോമ്പിനും ഉപവാസത്തിനുമൊക്കെ വലിയ സ്ഥാനമാണ് സ്വന്തം ജീവിതത്തിൽ കൊടുത്തിരുന്നത്. പകൽ മുഴുവൻ ദൈവത്തിന്റെ പ്രവൃത്തിയും രാത്രിയിൽ പിതാവിനോടുള്ള സംസർഗത്തിൽ മലമുകളിൽ പ്രാർഥനയും കഴിച്ചിരുന്ന രക്ഷകൻ തന്നെയാണ് നമ്മുടെ മോഡൽ. തന്റെ പരസ്യശുശ്രൂഷയ്ക്ക് ഒരുങ്ങുമ്പോൾ നാല്പതു രാവും നാല്പതു പകലും കർത്താവ് ഉപവസിക്കുകയും ചെയ്തു. തന്റെ കഷ്ടാനുഭവും ക്രൂശാരോഹണവും ഗത്സമനയിലെ ദീർഘമായ പ്രാർഥനയ്ക്കു ശേഷമായിരുന്നുവെന്നതും നാം ഓർക്കുക. ദൈവപുത്രന് തന്റെ രക്ഷണ്യ പ്രവർത്തനത്തിൽ പ്രാർഥനയുടെയും ഉപവാസത്തിന്റെയും ആവശ്യമുണ്ടായിരുന്നുവെങ്കിൽ ബലഹീനമനുഷ്യരായ നമുക്ക് എത്രയധികം? ഉപവാസം, പ്രാർഥനഇവയുടെ അനുപേക്ഷണീയത വെളിവാക്കുന്നതാണ് നമ്മുടെ കർത്താവിന്റെ ഗിരിപ്രഭാഷണം. വി. മത്തായിയുടെ സുവിശേഷം 6-ാം അധ്യായത്തിൽ ഇത് വ്യക്തമാക്കുന്നുണ്ട്.

### എന്തുകൊണ്ടാണ് പ്രാർഥനയും ഉപവാസവുമൊക്കെ കുറഞ്ഞു വരുന്നത്?

പുതിയ ലോകക്രമത്തിന്റെ പല ധാരകളും ആധ്യാത്മിക ജീവിതത്തെ പ്രതികൂലമായി ബാധിക്കുന്നുണ്ട്. ഒരു തലമുറയ്ക്ക് മുമ്പുണ്ടായിരുന്ന ഒരു ലോകമേ അല്ല ഇന്നത്തേത്. ലോകം എക്കാലവും പരിവർത്തനവിധേയമാണ്. 1970 വരെയുള്ള മാറ്റത്തിന്റെ ഗതിവേഗം *നീങ്ങിയും നിരങ്ങിയും* ഒക്കെയായിരുന്നു. എന്നാൽ അതിനുശേഷമുള്ള, പ്രത്യേകിച്ചും 1980 കൾക്കു ശേഷമുള്ള കാലഘട്ടത്തിൽ മാറ്റത്തിന്റെ ഗതിവേഗം വിസ്മയാവഹമാണ്. ലോകത്തിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന വിപ്ലവകരമായ ഈ പരിവർത്തനങ്ങൾ ആധ്യാത്മിക ജീവിതത്തേയും ബാധിക്കുക സ്വാഭാവികം. ചില സ്വാധീനങ്ങൾ പരിശോധിക്കാം.

### 1. ഭൗതികതയുടെ അതിപ്രസരം(influx of materialism)

*'തിന്നുക, കുടിയ്ക്കുക, ആനന്ദിക്കുക'* എന്ന എപ്പിക്യൂറിയൻ സിദ്ധാന്തത്തിന് വേരോട്ടം സിദ്ധിച്ച കാലമാണിത്. ഭൗതികമായ സൗകര്യങ്ങൾ വർധിച്ചതോടുകൂടി ആധ്യാത്മിക /സാന്മാർഗിക മൂല്യങ്ങൾക്കുള്ള സ്ഥാനം വളരെ കുറഞ്ഞു. ധനവും സ്ഥാനമാനങ്ങളും (Possessions & positions) ആണ് പരമപ്രധാനം എന്ന ചിന്ത വളർന്നു. കൂടുതൽ സാധനങ്ങൾ വാങ്ങിക്കൂട്ടുക, കൂടുതൽ ആകർഷകമായ വലിയ വീടുകൾ വയ്ക്കുക, കൂടുതൽ ആകർഷകമായി വിവാഹം നടത്തുക, ശവസംസ്കാരങ്ങൾ *'അടിപൊളിയാക്കുക'* ഇതിന്റെയെല്ലാം ഫോട്ടോകൾ സോഷ്യൽ മീഡിയായിൽ പ്രദർശിപ്പിക്കുക, റോളക്സ് വാച്ചുകൾ ഉള്ള യുവാവ് അത് പ്രദർശിപ്പിക്കുക, സ്വന്തം ഹെലികോപ്റ്ററിനു മുമ്പിൽ നിന്ന് പോസു ചെയ്യുക, വിലകൂടിയ ബൈക്കുകളിൽ/ കാറുകളിൽ യാത്രചെയ്യുക, ബ്രാൻഡ് സാധനങ്ങൾ ഉപയോഗിക്കുക മുതലായവ നാം കണ്ടുകൊണ്ടിരിക്കുന്ന ചില ആധുനിക ചിത്രങ്ങളാണ്. അതിന്റെ അടിസ്ഥാനത്തിൽ മനുഷ്യന്റെ മൂല്യം നിശ്ചയിക്കുക എന്ന നിലയിലേക്ക് കാര്യങ്ങൾ എത്തിനിൽക്കുന്നു. 18 വയസ്സുള്ള കുറെ ചെറുപ്പക്കാരെ ആ പ്രായത്തിലും പിന്നീട് 12 വർഷങ്ങൾക്കു ശേഷവും പഠനവിധേയമാക്കിയപ്പോൾ കണ്ടെത്തിയ കാര്യങ്ങൾ നമ്മുടെ ശ്രദ്ധ ആകർഷിക്കേണ്ട വിഷയമാണ്. അവരോട് അവരുടെ ലക്ഷ്യങ്ങൾ മുൻഗണനാ ക്രമത്തിൽ രേഖപ്പെടുത്താൻ പറഞ്ഞു. ജോലി, പണം, സാമൂഹ്യസ്ഥാനം ഇവ ഒരു ഭാഗത്തും, ദൈവാശ്രയം, സ്വയാവബോധം, മറ്റു മനുഷ്യരോടുള്ള ബന്ധവും കരുതലും ഇവ മറുഭാഗത്തുമായിട്ടുള്ള രണ്ടുതരം ലക്ഷ്യങ്ങളോട് പ്രതികരണം അറിയിക്കുവാൻ ആവശ്യപ്പെട്ടു. 18 വയസ്സിലും 30 വയസ്സിലും ജോലിക്കും പണത്തിനുമൊക്കെ മുൻഗണനകൊടുത്തവർ മാനസികാരോഗ്യനിലയിൽ വളരെ പിന്നിലാണെന്ന് കണ്ടെത്തിയിരുന്നു. ഭൗതികതയിൽ ഊന്നിയ ജീവിതം അസമാധാനത്തിന്റെയും അസ്വസ്ഥതയുടെതുമാണെന്നും ശാശ്വത സമാധാനവും ശാന്തിയും അനുഭവവേദ്യമാകുന്നത് പ്രാർഥനയിലൂടെയും ചിട്ടയായ ആധ്യാത്മിക ജീവിതത്തിലൂടെയുമാണെന്നും ലോകം സാവധാനം തിരിച്ചറിഞ്ഞു കൊണ്ടിരിക്കുന്നു. ഭൗതിക സമൃദ്ധിയും സമ്പന്നതയും മനുഷ്യനെ ദൈവത്തിൽ നിന്നും അകറ്റുന്നു എന്നതിന്റെ ദൃഷ്ടാന്തമാണ് അബ്രഹാമിന്റെ സഹോദര പുത്രൻ ലോത്ത് തെരഞ്ഞെടുത്ത ഫലഭൂയിഷ്ടമായ സോദോം ഗോമോറാ ദേശങ്ങൾ. സമ്പന്നതയുടെ മടിത്തട്ടിൽ വിരാജിച്ച ആ നഗരങ്ങളിൽ വളർന്ന അധാർമികതയും ദൈവ



ത്തിൽ നിന്നുള്ള അകൽച്ചയും ആ നഗരങ്ങളുടെ പൂർണനാശ ത്തിനു കാരണമായി. ധനവും സൗകര്യങ്ങളും വർധിക്കുന്നതനുസ രിച്ച് ദൈവത്തിലുള്ള ആശ്രയവും ആത്മീയ അന്വേഷണങ്ങളും കുറഞ്ഞുവരും. (ചില അപവാദങ്ങൾ ഉണ്ടായേക്കാമെങ്കിലും)

### 2. സെക്കുലർ ചിന്താഗതിയുടെ വളർച്ച (Growth of Secularism)

മതനിരപേക്ഷത എന്ന് നമ്മുടെ ഇന്ത്യൻ ഭരണഘ ടനഉദ്ഘോഷിക്കുന്ന സെക്കുലറിസമല്ല ഇവിടെ വിവക്ഷിക്കുന്നത്. മതനിരാസത്തിന്റെയോ മതമില്ലായ്മയുടെയോ അവസ്ഥയെ ആണ്. ഇത്തരം സെക്കുലറിസത്തിന് പല മാനങ്ങളും തലങ്ങളുമു ണ്ട്. വ്യവസ്ഥാപിത മതങ്ങളിലുള്ള വിശ്വാസമോ അംഗത്വമോ ഇല്ലാതെ എല്ലാ മതങ്ങളെയും ഒരു പോലെ വീക്ഷിക്കുകയോ അവ യോട് തികഞ്ഞ നിസ്സംഗത പുലർത്തുകയോ ചെയ്യുന്ന രീതിയാണ ത്. മനുഷ്യന്റെ യുക്തിയിലും ഭാഷയിലും മതവും അതിഭൗതിക ശാസ്ത്രവും ചെലുത്തുന്ന നിയന്ത്രണങ്ങളിൽ നിന്നുള്ള മോചനം എന്ന നിലയിലാണ് ആദ്യം സെക്കുലറിസം നിർവചിക്കപ്പെട്ടത്. സാംസ്കാരികോദ്ഗ്രഥനത്തിന്റെ പ്രതീകങ്ങളെ മതം നിർണയി ക്കുന്നത് തടയുക എന്നതാണ് അതിന്റെ ലക്ഷ്യം. സമൂഹത്തിലെ എല്ലാ തലത്തിലുമുള്ള ചപലമായ അംഗത്വവും ആശ്രയത്വവും അത് നീക്കിക്കളയുന്നു. അത് പൂർണവളർച്ച എത്തലും ഉത്തരവാ ദിത്തം ഏറ്റെടുക്കലുമാണ്. ആത്മീയവും ശാസ്ത്രപരവുമായ താങ്ങ് നീക്കം ചെയ്യുകയും മനുഷ്യന്റെ സ്വന്തം കാലിൽ നിൽക്കു വാൻ അത് പഠിപ്പിക്കുകയും ചെയ്യുന്നു. അടുത്തകാലത്തായി കേര ളത്തിൽ പ്രചാരം ലഭിച്ചിട്ടുള്ള ഒരു സിദ്ധാന്തമാണിത്. ദൈവാസ്തി ത്വത്തെ അംഗീകരിക്കാതിരിക്കുമ്പോൾ പ്രാർത്ഥന, ആചാരാനു ഷ്ടാനങ്ങൾ ഇവയുടെ ആവശ്യമില്ലല്ലോ. മതത്തിന്റെ ചട്ടക്കൂടിനു പുറത്തുനിന്ന് സകലത്തെയും നോക്കിക്കാണാനും വിലയിരുത്തു വാനും അതിനനുസൃതമായി ജീവിതം മുമ്പോട്ടുകൊണ്ടുപോകു വാനുമാണ് ഇക്കൂട്ടർ ശ്രമിക്കുന്നത്. സെക്കുലറിസ്റ്റുകൾ നാസ്തിക രായിക്കൊള്ളണമെന്ന് നിർബന്ധമില്ല.

### സെക്കുലറിസ്റ്റുകളെ മൂന്നു ഗണമായി തിരിക്കാം

1. ദൈവാസ്തിത്വത്തെ പൂർണമായി നിഷേധിക്കുന്നവർ. മത ത്തോട് ഒരു ആഭിമുഖ്യവുമില്ലാതെയും ദൈവത്തെ പൂർണമായി നിരാകരിക്കുകയും ചെയ്യുന്നവരാണിവർ. ഫ്രഞ്ച് ബുദ്ധി ജീവിക ളാണ് ഇവരിൽ മുൻപന്തിയിലുള്ളവർ. നീഷെ പറയുന്നു *"ആധു നിക -തത്വശാസ്ത്രം വിജ്ഞാനപ്രദമായ സന്ദേഹ വാദമെന്ന നിലയ്ക്ക് പ്രത്യക്ഷമായും പരോക്ഷമായും ക്രൈസ്തവ വിരുദ്ധ മാണ്"*.

2. ദൈവ വിശ്വാസികളെങ്കിലും മനുഷ്യന്റെ സാമൂഹ്യ ജീവിത ത്തിൽ ദൈവത്തിന് യാതൊരു അധികാരവുമില്ലെന്ന് വിശ്വസിക്കു ന്നവർ. അവരുടെ തത്വശാസ്ത്രം ഏതാണ്ടിപ്രകാരമാണ് *"പൗര നേയും മതാനുയായികളേയും വേർതിരിക്കലാണ് യഥാർത്ഥ രാഷ്ട്രീയ മോചനം"*.

3. എല്ലാ മതവിശ്വാസങ്ങൾക്കും തുല്യപ്രാധാന്യവും ബഹുമാ നവും നൽകുന്നതാണ് മൂന്നാമത്തെ വിഭാഗം. ഇന്ത്യയുടെ ഭരണഘ ടനയുടെ ആമുഖത്തിലുള്ള മതേതരത്വം ഈ സങ്കൽപ്പത്തെ ഉയർത്തിപ്പിടിക്കുന്നതാണ്.

ക്രിസ്തീയതയുടെ അടിസ്ഥാനപ്രമാണങ്ങളായ ദൈവ സംസർഗം, പരിശുദ്ധാത്മ നിയന്ത്രിതമായ ജീവിതം, നോമ്പാനുഷ്ടാനങ്ങൾ മുതലായവയൊന്നും സെക്കുലറിസ്റ്റുകൾ പാലിക്കാറില്ല. അടുത്ത കാലത്ത് വളർന്നുവന്നുകൊണ്ടിരിക്കുന്ന സെക്കുലർ ചിന്താഗതി ദൈവത്തെയും മതത്തെയും തള്ളിപ്പറയുന്നു. സെക്കുലറിസ ത്തിന്റെ വളർച്ചയും കടന്നു കയറ്റവും നമ്മുടെ ഇളം തലമുറയെ വലിയ അളവിൽ സ്വാധീനിച്ചിട്ടുണ്ട്.

### ക്രിസ്തീയ സഭകളിൽ ആവിർഭവിച്ച കപട ആത്മീയത(Pseudo spirituality)

പ്രാർത്ഥന, നോമ്പ്, ഉപവാസം, സുകൃത ജീവിതം മുത ലായ മൗലിക പ്രമാണങ്ങളെ കീഴമർത്തിക്കൊണ്ടോ ബലികഴിച്ചു കൊണ്ടോ ഉയർന്നുവന്നിട്ടുള്ള ഒരു തരം Pseudo spirituality അരങ്ങു വാഴുന്ന കാലമാണിത്. ആദിമ സഭയുടെ പ്രാർത്ഥനാനുഭ വത്തെയും ക്രിസ്താനുഭവത്തെയും ഏതാണ്ട് പൂർണമായി മാറ്റി നിർത്തിക്കൊണ്ടുള്ള ഒരുതരം വികലമായ ആത്മീയതയാണത്. *"അവർ അപ്പോസ്തോലന്മാരുടെ ഉപദേശം കേട്ടും കൂട്ടായ്മ ആച രിച്ചും അപ്പം നുറുക്കിയും പ്രാർത്ഥനകഴിച്ചും പോന്നു"*. (അപ്പോ. പ്രവൃ. 2:42) അവർ ഒരുമനപ്പെട്ട് ദിനംപ്രതി ദൈവാലയത്തിൽ കൂടി വരികയും വീട്ടിൽ അപ്പം നുറുക്കിക്കൊണ്ട് ഉല്ലാസവും ഹൃദയ പര മാർത്ഥതയും പൂണ്ട് ഭക്ഷണം കഴിക്കുകയും ദൈവത്തെ സ്തുതി ക്കുകയും സകല ജനത്തിന്റെയും കൃപ അനുഭവിക്കുകയും ചെയ്തു. (അപ്പോ. പ്രവൃ. 2:46)ആദിമസഭ പീഡാനുഭവത്തിന്റെ കനൽവഴികളിൽ കൂടി നടക്കുമ്പോഴും ആനന്ദിച്ചിരുന്ന ഒരു സമൂ ഹമായിരുന്നു. കാരണം അവർ അപ്പോസ്തോലന്മാരുടെ ഉപദേ ശത്തെ അനുസരിച്ചും കൂട്ടായ്മ ആചരിച്ചും സർവോപരി വി. ബലി അർപ്പിച്ചും പ്രാർഥനകഴിച്ചും പോന്നിരുന്നു. ആദിമസഭയെയും ആധുനിക സഭയെയും തമ്മിൽ താരതമ്യം ചെയ്താൽ നവീനസഭ കളുടെ അപര്യാപ്തത മനസ്സിലാവും. ഇന്നു കാണുന്നതുപോലെ യുള്ള അംബരചുംബികളായ ദേവാലയങ്ങളോ അനുബന്ധ സ്ഥാപനങ്ങളോ ഒന്നും അന്നുണ്ടായിരുന്നില്ല. ഗുഹകളിലും ഭൂഗർഭ അറകളിലുമൊക്കെ ആരാധിച്ചിരുന്ന ഒരു കാലം. പക്ഷേ അവർ അക്ഷരത്തിലും ആത്മാവിലും ആരാധിച്ചിരുന്നു. ഇന്ന് നമുക്ക് ആരാധനയ്ക്കുള്ള സൗകര്യങ്ങളെല്ലാം ഉണ്ട്. എന്നാൽ വേണ്ടവണ്ണം ആരാധനയില്ല. നമ്മുടെ കർത്താവായ യേശുക്രി സ്തുവിന്റെ രക്ഷാകരമായ മനുഷ്യാവതാര സംഭവങ്ങൾ കോർത്തിണക്കി (യേശുക്രിസ്തുവിന്റെ ജീവിതം) നമുക്കു മുമ്പിൽ അവതരിപ്പിക്കുന്ന സർവ ശ്രേഷ്ഠമായ ആരാധനയായ വിശുദ്ധ കുർബാനഇന്ന് കേവലം ഒരു 'പരിപാടി'(Programme or Performance) ആയി മാറിയിരിക്കുന്നു. ശബ്ദഘോഷങ്ങളുടെ ഒരു മിശ്രണമായിട്ടാണ് വിശുദ്ധ കുർബ്ബാന പല ദേവാലയങ്ങ ളിലും അരങ്ങേറുന്നത്. വാദ്യോപകരണങ്ങളുടേയും ഉച്ചഭാഷിണി യുടെയും കാതടപ്പിക്കുന്ന ഗംഭീര ശബ്ദത്തിലുള്ള ഘോ ഷങ്ങൾക്കിടയിൽ 'യഥാർഥ ആരാധന' എവിടെയോ കൈമോശം വരുന്നു. ശബ്ദത്തിന്റെ തീവ്രത അളക്കുന്നത് ഡെസിബെൽ എന്ന യൂണിറ്റിലാണ്. ഒരു സാധാരണ മനുഷ്യന് ചെവിയ്ക്ക് താങ്ങാ വുന്ന ശബ്ദം 60 മുതൽ 80 ഡെസിബെൽ വരെയാണ്. ശബ്ദ ത്തിന്റെ പിച്ചിന്റെ (frequency) അളവുകോലാണ് Hertz(Hz). 20 മുതൽ 20000 വരെ Hz വരെയുള്ള ശബ്ദങ്ങളാണ് അസ്വസ്ഥത ഇല്ലാതെ കേൾക്കാനാവുന്നത്. ഈ തോതുകൾ വച്ച് നോക്കു മ്പോൾ നമ്മുടെ ചില പള്ളികളിലെ ആരാധനയിലെ ശബ്ദഘോ ഷങ്ങൾ എത്ര ദുസ്സഹമാണെന്ന് മനസ്സിലാവും. ഇത് ഒരളവു വരെ വിശ്വാസികളുടെ പ്രാർഥനയിലെ ശ്രദ്ധ നഷ്ടപ്പടുത്തുന്നതല്ലേ? വി. കുർബാനയേക്കാൾ പ്രാധാന്യം സംഗീതത്തിനു നൽകുന്നത്



ശരിയല്ല. വി. ആരാധനയെ സമ്പുഷ്ടമാക്കുവാനും വിശ്വാസികളെ പ്രാർഥനാനുഭവത്തിലേക്കു നയിക്കുവാനും പര്യാപ്തമായ നേരിയ സംഗീത അകമ്പടിയാണ് ആവശ്യം.

ഇതു കൂടാതെ, പ്രാർഥനയ്ക്കും ആരാധനയ്ക്കും പകരം വയ്ക്കുന്ന രീതിയിലുള്ള 'പരിപാടികളുടെ' നിര തന്നെ ചില ദേവാലയങ്ങളിൽ കണ്ടുവരുന്നു. റിക്ക് വാറൻ എന്ന അമേരിക്കൻ എഴുത്തുകാരന്റെ The Purpose Driven Church എന്ന ഗ്രന്ഥം ഈ വിഷയത്തിലേക്ക് വിരൽ ചൂണ്ടുന്നതാണ്. Programme-driven church ആയി പല ഇടവകകളും മാറിക്കൊണ്ടിരിക്കുന്നു എന്നത് ദു:ഖകരമാണ്. പ്രോഗ്രാമുകൾ വേണ്ടെന്നോ അത് ദോഷമാണെന്നോ ഇപ്പറഞ്ഞതിന് അർഥമില്ല. ഉദാഹരണത്തിന്, നോമ്പുവേളകളിൽ വിശ്വാസികളെ അനുതാപത്തിലേക്ക് ഉണർത്തത്തക്ക വിധം ധ്യാനങ്ങളും പ്രസംഗങ്ങളും ഒക്കെ ക്രമീകരിക്കുന്നത് നല്ലതു തന്നെയാണ്. എന്നാൽ ധാരാളം പണം വാരിക്കോരി ചെലവഴിച്ച് എണ്ണമില്ലാത്ത പെരുന്നാളുകളും Stage show-കളും നടത്തുന്നത് നമ്മുടെ ആത്മീയതയേയോ പ്രാർത്ഥനാനുഭവത്തേയോ ബലപ്പെടുത്തുകയില്ല എന്നത് തർക്കരഹിതമാണ്. പദയാത്രകൾ, പെരുന്നാൾ ആഘോഷങ്ങൾ ഇവയൊക്കെ നമ്മുടെ ആത്മീയ ജീവിതത്തെ എത്ര കരുപ്പിടിപ്പിക്കുന്നു എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു. നിർഭാഗ്യവശാൽ ഇതൊക്കെയാണ് *'ആത്മീയത'* എന്ന ഒരു ധാരണ പരന്നുകൊണ്ടിരിക്കുന്നു. മാമോദീസായ്ക്കോ, വിവാഹത്തിനോ ഒരുങ്ങുമ്പോൾ അതിന്റെ ആഘോഷപരമായ കാര്യങ്ങൾക്ക് അമിതപ്രാധാന്യം നൽകുകയും കൗദാശിക കർമങ്ങൾക്ക് തീർത്തും വില കല്പിക്കാതിരിക്കുകയും ചെയ്യുന്ന ദുഷ്പ്രവണത വളർന്നുവരുന്നു. എല്ലാം 'ആഘോഷപര'മാക്കുവാൻ വ്യഗ്രത കാണിക്കുമ്പോൾ അതിനുള്ളിൽ ഉണ്ടായിരിക്കേണ്ട പ്രാർഥനാനുഭവങ്ങൾ നഷ്ടപ്പെട്ടുപോകുന്നു. പ്രാർഥനയെ വികലമായി വ്യാഖ്യാനിക്കുന്ന ന്യൂ ജനറേഷൻ ക്രിസ്തീയ കൂട്ടായ്മകളുടെ സ്വാധീനമാണ് മറുവശത്ത്. പ്രാർഥനയെന്നാൽ ഉദ്ദിഷ്ടകാര്യ സിദ്ധിക്കുള്ള മാർഗമെന്ന രീതിയിൽ അവിടെ ദുർവ്യാഖ്യാനം ചെയ്യുന്നു. ആധുനിക സമൂഹത്തിലെ ഏറ്റവും വിലപിടിപ്പുള്ളവയൊക്കെ ദൈവത്തോട് ഇരന്നു വാങ്ങുക എന്ന രീതിയാണത്. പ്രാർഥനയിൽ യാചനഎന്ന ഒരു ധ്വനി ഉണ്ടെങ്കിലും പ്രാർഥനയുടെ യഥാർഥ ലക്ഷ്യം ദൈവസംസർഗമാണെന്ന് മറന്നുപോകുന്നു. ഏറ്റവും ഉയർന്ന ജോലി, ആഡംബര സമന്വിതമായ ഭവനം, പുതുപുത്തൻ കാറുകൾ, സമൃദ്ധമായ ജീവിതം ഇതൊക്കെയാണ് പ്രാർഥനാവിഷയങ്ങളായി ഇക്കൂട്ടർ നിരത്തുന്നത്. അയർലണ്ടിലേക്ക് വീസാ ലഭിക്കുന്നതും IELTS-ന് എട്ടു പോയിന്റ് കരസ്ഥമാക്കുന്നതുമൊക്കെയാണ് വലിയ പ്രാർഥനാനുഭവങ്ങളായി പ്രഘോഷിക്കുന്നത്. ഇത് ഒരു 'ഇരക്കൽ'പരിപാടി ആണ്. സ്നേഹവാനായ പിതാവിന്റെ സന്നിധിയിൽ ഇരക്കുകയല്ല വേണ്ടത്. മക്കൾക്കുള്ള അവകാശമാണ് അവൻ വാഗ്ദാനം ചെയ്യുന്നത്. കാര്യസാധ്യത്തിനായുള്ള പെരുന്നാൾ നടത്തിപ്പും കബറിങ്കൽ പ്രാർഥനയും പദയാത്രകളും ഒക്കെ ഒരു തരം പോപ്പുലർ ഭക്തിയുടെ ഭാഗമാണ്. ദൈവനാമ മഹത്വത്തിനായും നമ്മുടെ വിശുദ്ധീകരണത്തിനായും ഇതൊക്കെ ചെയ്യുമ്പോഴേ അത് സൂക്ഷ്മതല സ്പർശിയായ ആത്മീയ അനുഭവം ആകുന്നുള്ളു. വളർന്നു വരുന്ന കുട്ടികളേയും പഠിപ്പിച്ചു കൊടുക്കുന്നത് ഇത്തരം ഒരു ഭക്തിയാണ്. എന്തെങ്കിലും ഒരു കാര്യം അപേക്ഷിച്ചിട്ട് കിട്ടിയില്ലെങ്കിൽ പിന്നെ ഇത്തരം ഭക്തന്മാരുടെ ഭക്തി തണുത്തുറഞ്ഞു പോകുന്നതും കണ്ടിട്ടുണ്ട്.

### 4. വിജ്ഞാനവിസ്ഫോടനവും നവ മാധ്യമങ്ങളുടെ ആവിർഭാവവും

പ്രാർഥന, നോമ്പ്, ഉപവാസം ഇവയുടെ പ്രാധാന്യത്തെ കുറച്ചുകാട്ടുവാൻ ഇന്നത്തെ internet മുതലായ സാങ്കേതിക സൗകര്യങ്ങൾ കാരണമാവുന്നുണ്ട്. മദ്ബഹായിലെ ശുശ്രൂഷകരായ കുട്ടികൾ സന്ധ്യാനമസ്കാരങ്ങളിൽ പങ്കെടുക്കുവാൻ വിമുഖരാണ്. വന്നാൽത്തന്നെ Android mobile phoneമായിട്ടാണ് വരവ്. പിന്നീട് ഒരുമിച്ച് കൂടിയിരുന്ന് ഇതിലെ postകളും ചിത്രങ്ങളും വീഡിയോകളും കാണുന്ന രീതി വളരെ വളർന്നുവരുന്നു. ആത്മീയമായ കാര്യങ്ങൾ (പ്രാർഥനകളും സമയാസമയങ്ങളിലെ അറിയിപ്പുകളും മറ്റും) പലതും സോഷ്യൽ മീഡിയായിലൂടെ നടക്കുന്നുണ്ടെങ്കിലും നമ്മുടെ യുവജനങ്ങളിൽ പള്ളിയാരാധന, പ്രാർഥന, നോമ്പ് എന്നീ കാര്യങ്ങൾക്ക് തടസ്സം നിൽക്കുന്നതിൽ ഇപ്പോൾ മുൻപന്തിയിൽ നിൽക്കുന്നത് ഇത്തരം സാങ്കേതിക സൗകര്യങ്ങളാണ്. സന്ധ്യാനമസ്കാരം നടത്തേണ്ട സമയത്തു തന്നെയാണ് ഏറെ ഉദ്വേഗജനകമായ സീരിയലുകൾ പല ചാനലുകളും പ്രദർശിപ്പിക്കുന്നത്. അത് സന്ധ്യാ പ്രാർഥനയില്ലാതാക്കുവാനോ, നീട്ടി വയ്ക്കാനോ കാരണമായിത്തീരുന്നു. കൂടുതൽ സമയം അചേതനമായ യന്ത്രങ്ങളിലൂടെയുള്ള സംവേദനം (communication) നടക്കുന്നതിനാൽ സജീവനായ ദൈവത്തോടുള്ള സംവേദനം ഇല്ലാതായിത്തീരുന്നു. ഇന്ന് അനേകം കുടുംബങ്ങളിലും പ്രാർഥനയില്ലാതായതിന്റെ ഒരു പ്രധാനകാരണം ഇൻർനെറ്റ്, വാട്സ് ആപ്പ്, ഫെയ്സ് ബുക്ക് തുടങ്ങിയ ആധുനിക സാങ്കേതിക സംവിധാനങ്ങളാണ്. പ്രാർഥനാനാനുഭവവും അച്ചടക്കവുമുള്ള നല്ല കുടുംബങ്ങളിൽ നിന്ന് കേരളത്തിന് പുറത്തേക്ക് പഠനാർഥവും ഉദ്യോഗാർഥവും പോകുന്ന നമ്മുടെ കുട്ടികൾ പലതരം ചങ്ങാത്തങ്ങൾക്കും ദുഷ്പ്രേരണകൾക്കും സ്വാധീനങ്ങൾക്കും വഴങ്ങി ചെകുത്താൻ ആരാധന(black mass) യിലേക്കും ആഭിചാരക്രിയകളിലേക്കും വഴുതി വീഴുന്ന ഭയാനകമായ സാഹചര്യവും ഉണ്ട്. മദ്യം, മയക്കുമരുന്ന് എന്നിവയ്ക്ക് അടിമകളായിത്തീർന്ന് അനേകം യുവതിയുവാക്കൾ തങ്ങളുടെ ജീവിതം നഷ്ടപ്പെടുത്തുന്നു. ഇതു കൂടാതെ ***ലൗ ജിഹാദ്*** പോലെയുള്ള കെണികളിൽ വീണ് വിശ്വാസത്യാഗം നടത്തുന്നവരും ഇല്ലാതില്ല. ഇതിലൂടെയെല്ലാം ഇളം തലമുറയുടെ പ്രാർഥനാ ജീവിതത്തിൽ വൻ താളപ്പിഴകൾ സംഭവിക്കുന്നുണ്ട്.



ആരാധനയിൽക്കൂടെയുള്ള ദൈവസംസർഗം പൗരസ്ത്യ ആരാധനയുടെ മുഖമുദ്രയാണ്. അത് ക്രൈസ്തവ വിശ്വാസിക്ക് ശ്വാസോച്ഛ്വാസം പോലെയാണ്. സ്ഥായിയായി നിലനിൽക്കുന്ന ആഴമേറിയ ആദ്ധ്യാത്മിക അനുഭവം പ്രദാനം ചെയ്തുകൊണ്ട് ജീവിതത്തെ സമഗ്രമായി രൂപാന്തരപ്പെടുത്തുന്ന പ്രക്രിയ ആണത്. പൗരാണിക ക്രൈസ്തവികതയിൽ സ്തുതി സ്തോത്രങ്ങൾ അർപ്പിക്കുന്നതാണ് പ്രാർഥനയുടെ പ്രധാനഉദ്ദേശ്യം. അത്യുന്നതങ്ങളിലെ സ്വർഗീയ മാലാഖമാരോടൊപ്പം ദൈവത്തെ പാടിപ്പുകഴ്ത്തുന്ന അസുലഭമായ അവസരമാണ് ഒരോ പ്രാർഥനയും. അർഥശൂന്യമായ ഉരുവിടലുകളും ആത്മാർഥതയില്ലാത്ത അനുഷ്ഠാനങ്ങളുമായി നമ്മുടെ ആരാധനമാറിക്കൊണ്ടിരിക്കുന്ന ദുരവസ്ഥയിൽ ഓർത്തഡോക്സ് ആരാധനയുടേയും നോമ്പ്, ഉപവാസങ്ങളുടേയും അന്തസത്തയിലേക്ക് നാം മടങ്ങി വരേണ്ടതുണ്ട്.




*(സഭയുടെ മാനവ വിഭവശേഷി വിഭാഗം ഡെപ്യൂട്ടി സെക്രട്ടറിയും കോട്ടയം ചെറിയപള്ളി വികാരിയുമാണ് ലേഖകൻ)*



### ക്രിസ്തുവിന്റെ പീഡാനുഭവം

# രക്തരചിതമായ സ്നേഹഗാഥ

ഫാ.ഡോ.റെജി ഗീവർഗ്ഗീസ്

നാൽപ്പതു ദിവസത്തെ നോമ്പുപവാസത്തോടെയാണ് പരിശുദ്ധ സഭ കഷ്ടാനുഭവ ആഴ്ചയിലേക്കു പ്രവേശിക്കുന്നത്. നരകുല രക്ഷയ്ക്കുവേണ്ടി ദൈവപുത്രൻ അനുഭവിച്ച പീഡാനുഭവങ്ങളെ ധ്യാനപൂർവം ആരാധിക്കുന്നതാണ് വിശുദ്ധാചരണത്തിന്റെ കേന്ദ്രം. *"ക്രിസ്തുവിന്റെ കഷ്ടങ്ങളിൽ കുറവായുള്ളത് എന്റെ ജഡത്തിൽ സഭയായ അവന്റെ ശരീരത്തിനുവേണ്ടി പൂരിപ്പിക്കുന്നു"* (കൊലോസ്യർ 1:24) എന്ന വി.പൗലോസിന്റെ മനോഭാവമാണ് നമുക്കുമുണ്ടാവേണ്ടത്.

കർത്താവിന്റെ യെരുശലേമിലെ ഒരാഴ്ചക്കാലത്തെ ജീവിതത്തെ ധ്യാനപൂർവം ആരാധിക്കുന്ന കഷ്ടാനുഭവ ആഴ്ചയിലെ സംഭവങ്ങളെ വേദപുസ്തകപരമായി ഇങ്ങനെകോഡ്രീകരിക്കാം: ഒരു വീരപുരുഷനെപ്പോലെ യെരുശലേമിലേക്ക് പ്രവേശിക്കുന്ന യേശു ദൈവാലയത്തെ ശുദ്ധീകരിക്കുകയാണ് (മത്തായി 21:1-11, ലൂക്കോസ് 19:29-44, യോഹന്നാൻ 12:12-19). യഹൂദ മതാധികാരികൾ യേശുവിന്റെ അധികാരത്തെ ചോദ്യം ചെയ്യുന്നു (മത്തായി 21: 23-27, മർക്കോസ് 11:27-33, ലൂക്കോസ് 20:1-8). പരസ്യശുശ്രൂഷയിലുടനീളം എതിർപ്പുകളും ശത്രുതയും നേരിടേണ്ടിവന്ന യേശുവിനെനിഗ്രഹിക്കുക എന്ന ലക്ഷ്യത്തിനു ശക്തികൂടി. യേശു ദൈവാലയത്തിൽ പഠിപ്പിക്കുവാൻ തുടങ്ങിയതിൽ (മത്തായി 21:28-23:39, മർക്കോസ് 12:1-44, ലൂക്കോസ് 20:9-21:4). അസന്തുഷ്ടരായവർ അവനെതിരെ ഗൂഢാലോചന നടത്തി (മത്തായി 26:14-16, മർക്കോസ് 14:10-11, ലൂക്കോസ് 22:3-6). യേശു ശിഷ്യന്മാരുമൊത്ത് പെസഹാ ആചരിച്ചു (മത്തായി 26:17-29, മർക്കോസ് 14:12-25, ലൂക്കോസ് 22:7-20, യോഹന്നാൻ 13:1-38). ആടിനെയറുത്ത് ആചരിക്കുന്ന പെസഹാ ആചരിച്ച് കർത്താവ് പുതിയ ബലിയെ സ്ഥാപിച്ചു (1 കൊരിന്ത്യർ 5:7). തന്റെ വേർപാടിന്റെ വേദനശിഷ്യഗണത്തെ ബാധിക്കുമെന്നറിയാവുന്ന കർത്താവ് അവരെ ആശ്വസിപ്പിച്ചു (യോഹന്നാൻ 14:1-16:33). ഗത്സമനയിലേക്ക് പ്രാർഥിപ്പാൻ പോകുന്ന കർത്താവിനെ (മത്തായി 26:36-46, മർക്കോസ് 14:32-42, ലൂക്കോസ് 22:40-46) പിടിച്ചു ബന്ധിച്ച് ന്യായവിസ്താരത്തിനേൽപ്പിച്ചു (മത്തായി 26:47-27:26, മർക്കോസ് 14:43-15:15, ലൂക്കോസ് 22:47-23:25, യോഹന്നാൻ 18:2-19:16). ന്യായവിസ്താരത്തിൽ നിരപരാധിയെന്ന് സാക്ഷ്യം ലഭിച്ച കർത്താവ് ലോകത്തിന് പാപപരിഹാരമാകുവാൻ ബലിയായിത്തീർന്നു (മത്തായി 27:27-56, മർക്കോസ് 15:16-41, ലൂക്കോസ് 23:26-49, യോഹന്നാൻ 19:17-30, 2 കൊരിന്ത്യർ 5:21). കർത്താവ് സകലത്തിനും ഒന്നാമൻ ആകേണ്ടതിന് അവൻ മരിച്ച് അടക്കപ്പെട്ടു (മത്തായി 27:27-56, മർക്കോസ് 15:16-41, ലൂക്കോസ് 23:26-49, യോഹന്നാൻ 19:17-30). മനുഷ്യവർഗത്തിന് മുഴുവൻ നവപ്രതീക്ഷകൾ നൽകിക്കൊണ്ട് കർത്താവ് പുനരുത്ഥിതനായി (മത്തായി 27:57-66, മർക്കോസ് 15:42-47, ലൂക്കോസ് 23:50-56, യോഹന്നാൻ 19:31-42). രക്ഷാദായകമായ സംഭവങ്ങൾ വിശുദ്ധവും ആരാധ്യവുമാകയാൽ സഭ അതീവ പ്രാധാന്യത്തോടെ അവയെ ആരാധിച്ച് അനുഷ്ഠിച്ച് ആത്മ നിർവൃതി നേടുന്നു. പുനരുത്ഥാന പ്രത്യാശയോടുകൂടിയാണ് സഭ കർത്താവിന്റെ പീഡാനുഭവങ്ങളെ ധ്യാനിക്കുന്നത് (തിങ്കൾ സന്ധ്യ - പ്രാരംഭ പ്രാർത്ഥന).
വിശുദ്ധാചരണത്തിലേക്കു നയിക്കുന്ന എളിയ ചിന്തകൾ:

**1. സ്നേഹഗാഥയുടെ ബാക്കിപത്രമായ ക്രൂശ്**

വിശ്വാസത്തിന്റെ നായകനും പൂർത്തിവരുത്തുന്നവനുമായ യേശുവിനെ നോക്കുന്ന സന്ദർഭമാണ് ഈ വിശുദ്ധവാരം



(എബ്രായർ 12:2). പ്രതീകാത്മകമായി കർത്താവിന്റെ സ്ലീബാ ദൈവാലയ മധ്യത്തിൽ നിന്നും ആരാധനയുടെ കേന്ദ്രസ്ഥാനത്തേക്കു പുനഃക്രമീകരിക്കുന്നത് ഇതുകൊണ്ടാണ്. ദൈവത്തെ ആരും ഒരുനാളും കണ്ടിട്ടില്ല, എന്നാൽ പിതാവിന്റെ മടിയിൽ ഇരിക്കുന്ന ഏകജാതനായ പുത്രൻ അവനെ വെളിപ്പെടുത്തിയിരിക്കുന്നു (യോഹന്നാൻ 1:18). സൃഷ്ടിയോടുള്ള സ്നേഹാതിരേകത്താൽ അഃിനെ വീണ്ടെടുക്കുവാൻ ദൈവപുത്രൻ തയ്യാറാവുകയാണ്. സൃഷ്ടിയുടെ അതുല്യതയും വിലയും വെളിപ്പെട്ടത് വീണ്ടെടുപ്പിലാണ്, കൂടാതെ ദൈവസ്നേഹത്തിന്റെ ആഴവും. ഒരു സ്നേഹഗാഥയുടെ നാടകീയാവിഷ്കാരമാണ് കർത്താവിന്റെ കഷ്ടാനുഭവമെന്ന് ഒരർഥത്തിൽ പറയാം. ആദാമിന്റെ കല്പനലംഘനത്താൽ പാപവും മരണവും ഉണ്ടായി (റോമർ 5:12, 14). എന്നാൽ, ക്രിസ്തുവിന്റെ നീതിയാൽ സകല മനുഷ്യർക്കും ജീവകാരണമായ നീതീകരണമുണ്ടായി (റോമർ 5:18). സ്രഷ്ടാവായ ദൈവവും അതുല്യസൃഷ്ടിയായ മനുഷ്യരും സ്നേഹസമ്പർക്കത്തിലായിരുന്നു, ആ ബന്ധം വിശുദ്ധവുമായിരുന്നു. മനുഷ്യരുടെ കല്പനലംഘനത്താൽ വിശുദ്ധ ബന്ധത്തിന് അകൽച്ചയുണ്ടായി. കൂടാതെ വിശുദ്ധിയിൽ നിന്ന് മനുഷ്യർ അകന്നുപോയി. ക്രിസ്തുവിന്റെ ക്രൂശിലെ യാഗത്തോടെയാണ് ആ ബന്ധം പുനഃസ്ഥാപിക്കപ്പെട്ടത്. കർത്താവിന്റെ ജനനം മനുഷ്യവർഗത്തിന്റെ രക്ഷയ്ക്കുവേണ്ടിയായിരുന്നു (മർക്കോസ് 10:45). *"ക്രിസ്തു കഷ്ടം അനുഭവിക്കുകയും മൂന്നാം നാൾ മരിച്ചവരിൽ നിന്ന് ഉയിർത്തെഴുന്നേൽക്കുകയും അവന്റെ നാമത്തിൽ മാനസാന്തരവും പാപമോചനവും യെരുശലേമിൽ*



*തുടങ്ങി സകല ജാതികളിലും പ്രസംഗിക്കുകയും വേണം"* എന്നു തിരിച്ചറിഞ്ഞ (ലൂക്കോസ് 24:47) കർത്താവ് ആ ദൗത്യം സ്വയം ഏറ്റെടുക്കുകയായിരുന്നു (മത്തായി 16:21, മർക്കോസ് 8:31, ലൂക്കോസ് 9:22). ക്രിസ്തു ഇങ്ങനെകഷ്ടം അനുഭവിക്കേണ്ടത് ദൈവനിശ്ചയമാണെന്ന് ക്രിസ്തുതന്നെ വ്യക്തമാക്കിയിട്ടുണ്ടല്ലോ (ലൂക്കോസ് 24:26). ആ കഷ്ടപ്പാടുകളാണ് കർത്താവ് ഏറ്റെടുത്തത്. അതുകൊണ്ട് കർത്താവിന്റെ കുരിശാരോഹണത്തിൽ സഭ പ്രശംസിക്കുകയാണ്. സഭ കർത്താവിനെ സ്തുതിക്കുകയും ആരാധിക്കുകയുമാണ്. അവന്റെ കഷ്ടാനുഭവങ്ങളിലൂടെ വിശുദ്ധസഭാ സന്താനങ്ങൾ സൗഭാഗ്യങ്ങൾ നേടുകയാണ്. കർത്താവിന്റെ കഷ്ടാനുഭവം സഭയ്ക്ക് രക്ഷയുടെ ആയുധമാണ്. കർത്താവിന്റെ ക്രൂശിലല്ലാതെ മറ്റൊന്നിലും പ്രശംസിപ്പാനില്ലെന്ന പൗലോസിന്റെ മനോഭാവമാണ് സഭയ്ക്കുമുള്ളത്. നാം ക്രിസ്തുവിനോടു കൂടെ മരിച്ചു എങ്കിൽ അവനോടുകൂടെ ജീവിക്കും (റോമർ 6:8). ദൈവസ്നേഹത്തിന്റെ ആഴം വെളിപ്പെടുത്തുന്ന കഷ്ടാനുഭവങ്ങളെ ഹൃദയപൂർവം സ്വീകരിച്ച് ആരാധിക്കാം.

**2. പുതിയ ഉടമ്പടിയിലൂടെ പുതിയ സൃഷ്ടി**

സൃഷ്ടിയെ മുഴുവൻ പുതുക്കുന്നതിനായിരുന്നു മനുഷ്യാവതാരം. കർത്താവിന്റെ ഉപദേശവും ജീവിതവും അങ്ങനെ തന്നെയായിരുന്നു. കർത്താവ് അസന്നിഗ്ധമായി പ്രഖ്യാപിച്ചു, *"ഞാൻ ന്യായപ്രമാണത്തെയോ പ്രവാചകന്മാരെയോ നീക്കേണ്ടതിനുവന്നു എന്നു നിരൂപിക്കരുത്, നീക്കുവാനല്ല നിവർത്തിക്കാനത്രേ ഞാൻ വന്നത്"* (മത്തായി 5:17). യഹോവയാം ദൈവം യിസ്രായേലിനോട് ഒരു ഉടമ്പടി ചെയ്തിരുന്നു (ആവർത്തനം 4:13, 29:1). യഹോവയുടെ ഉടമ്പടി അനുസരിക്കുന്നവരായി യിസ്രായേലിനെ ദൈവം കണ്ട്, അവരെ പ്രത്യേക ജനതയാക്കിത്തീർത്തു (പുറപ്പാട് 19:5, 24:7). എന്നാൽ ഈ ഉടമ്പടി യിസ്രായേൽ ലംഘിച്ചു (ഹോശയ 6:7). യഹോവ പുതിയ ഒരു നിയമം നൽകുമെന്ന് പ്രഖ്യാപിച്ചിരുന്നു (യിരെമ്യാവ് 31:31). ആ പ്രഖ്യാപനമാണ് ക്രിസ്തുവിലൂടെ പൂർത്തീകരിച്ചത്. കർത്താവിന്റെ സ്വയം പരിത്യാഗത്തിലൂടെയാണ് അത് നിർവഹിച്ചത്. നമ്മുടെ കർത്താവ് മർക്കോസിന്റെ മാളികയിൽ പെസഹാ ആചരിച്ച് പുതിയൊരു പെസഹായ്ക്കു തുടക്കം കുറിച്ചു. ക്രിസ്തു തന്നെയായിരുന്നു പുതിയ പെസഹാ കുഞ്ഞാടായി മാറിയത് (1 കൊരിന്ത്യർ 5:7). കർത്താവിന്റെ ശരീരവും രക്തവുമാകുന്ന പാപപരിഹാര ബലിയിലൂടെ പുതിയ ഉടമ്പടിക്ക് മുദ്രവെച്ചു. ഇതൊരു രഹസ്യമായി (വിശുദ്ധ കൂദാശ) പരിശുദ്ധസഭ ആചരിക്കുന്നു. കർത്താവിന്റെ തീൻമേശകളെല്ലാം പഠനവേദികൾകൂടി ആയിരുന്നതുപോലെ (ലൂക്കോസ് 11:37-54, 14:7-14) കർത്താവ് ആചരിച്ച അന്ത്യപെസഹായിലും അവൻ ചില നിർദേശങ്ങൾ നൽകി: *ഇതു നിങ്ങൾക്കുവേണ്ടി നൽകുന്ന എന്റെ ശരീരം, എന്റെ ഓർമയ്ക്കായി ഇതു ചെയ്വിൻ; ഈ പാനപാത്രം നിങ്ങൾക്കു വേണ്ടി ചൊരിയുന്ന എന്റെ രക്തത്തിലെ പുതിയ നിയമം ആകുന്നു* (ലൂക്കോസ് 22:19-20). കർത്താവിന്റെ തിരുശരീര രക്തങ്ങൾ അതുകൊണ്ടാണ് സഭ അതിവിശുദ്ധമായി ആഘോഷിക്കുന്നത്. അത് ആഘോഷിച്ച് ആചരിക്കുമ്പോഴൊക്കെയും കർത്താവിന്റെ മരണത്തെ അത് പ്രഘോഷിക്കുന്നു (1 കൊരിന്ത്യർ 11:26).

കർത്താവിന്റെ അന്ത്യപെസഹായെക്കുറിച്ച് ഇപ്രകാരമാണ് സഭ പ്രകീർത്തിക്കുന്നത്: *"നിത്യ ജീവനും മരണമില്ലായ്മയും അനശ്വരതയും നൽകുന്ന പുതിയനിയമത്തെ നീ ഏർപ്പെടുത്തി"* (വ്യാഴാഴ്ച സന്ധ്യ-സെദറാ). സഭ പുതിയ പിണ്ഡം ആകേണ്ടതിന് പഴയ പുളിമാവിനെ നീക്കിക്കളയേണ്ടത് ആവശ്യമാണ് (1 കൊരിന്ത്യർ 5:7). പെസഹാ പെരുന്നാളിന് ഒരുങ്ങുന്ന സഭയുടെ പ്രാർഥന ഇപ്രകാരമാണ്: *"സത്യ ഉപ്പ് ചേർത്ത് സ്നേഹാഗ്നിയിൽ വറുത്ത് നിഷ്കളങ്കമായ സത്യവിശ്വാസത്താൽ യാതൊരു സംശയവുംകൂടാതെ ഞങ്ങൾ അതിനെ കൈക്കൊള്ളുമാറാകണമേ"* (വ്യാഴാഴ്ച സന്ധ്യ-സെദറാ). പുതിയ ഉടമ്പടിയിലെ പങ്കാളികൾ പൂർണമായും ക്രിസ്തുവിനെ സ്വീകരിച്ചവരും അവനെയല്ലാതെ മറ്റാരെയും ആരാധിക്കാത്തവരുമായിരിക്കണം. വിഗ്രഹാരാധനയിൽനിന്നും മറ്റു ദൈവങ്ങളോടുള്ള ആരാധനാ മനോഭാവത്തിൽനിന്നും ഒരു ക്രിസ്തീയ വിശ്വാസി ഒഴിഞ്ഞു നിൽക്കേണ്ടതാണ് (1 കൊരിന്ത്യർ 10:16-21). അസാരം പുളിമാവ് പിണ്ഡത്തെ മുഴുവനും പുളിപ്പിക്കുമെന്ന് തിരിച്ചറിയണം (1 കൊരിന്ത്യർ 5:6). പുതിയ ഉടമ്പടിയുടെ പങ്കാളികളായ ഓരോ വിശ്വാസിയും ക്രിസ്തുവിലൂടെ പുതിയ സൃഷ്ടിയായി മാറുകയാണ് (2 കൊരിന്ത്യർ 5:17). പുതിയ ഉടമ്പടിയുടെ ആചരണത്തിലൂടെ വിശുദ്ധമായ ജീവിതത്തിലേക്കു പ്രവേശിക്കുവാനുള്ള ആഹ്വാനമാണ് നമുക്ക് ലഭിക്കുന്നത്.

GM

*(ലേഖകൻ കോട്ടയം ഓർത്തഡോക്സ് സെമിനാരി അധ്യാപകനാണ്)*



# പെരുംനുണ രാഷ്ട്രീയത്തിന്റെ ഭാരതപർവം

■ ഡോ.യുഹാനോൻ മാർ മിലിത്തോസ് മെത്രാപ്പോലീത്താ

പത്തൊൻപതാം നൂറ്റാണ്ടിന്റെ ആദ്യപാദത്തിൽ ജർമനിയിൽ പ്രബലമായിനിന്ന സംസ്കാരിക രാഷ്ട്രീയമാണ് നാത്സിസം (Nazism). അതിന്റെ പ്രചാരണത്തിന് ഉപയോഗിച്ച തന്ത്രങ്ങളിൽ ഒന്ന് അറിയപ്പെടുന്നത് ***"ബിഗ് ലൈ"*** (Big Lie) അഥവാ ***"പെരുംനുണ"*** എന്നാണ് - അതിവിദഗ്ധമായി സത്യത്തെ വളച്ചൊടിക്കാൻ കഴിയുക എന്ന അർഥത്തിൽ. അഡോൾഫ് ഹിറ്റ്ലറും അദ്ദേഹത്തിന്റെ പ്രചാരണവിഭാഗം മേധാവി ജോസഫ് ഗ്ലീബൽസും ചേർന്ന് അവതരിപ്പിച്ച പ്രചാരണായുധമാണ് ഇത്. ഈ പദപ്രയോഗം ആദ്യം പ്രത്യക്ഷപ്പെടുന്നത് ഹിറ്റ്ലറുടെ ***"മെയിൻ കാംഫ്"*** (***എന്റെ പോരാട്ടം*** - 1925) എന്ന പുസ്തകത്തിലാണ്. ഒന്നാം ലോകമഹായുദ്ധത്തിൽ ജർമനി തോറ്റതിനെക്കുറിച്ച് യഹൂദന്മാർ പ്രചരിപ്പിച്ചത് *''പെരുംനുണ''* ആയിരുന്നു എന്നാണ് ഹിറ്റ്ലർ പറഞ്ഞത്. എന്നാൽ ഹിറ്റ്ലറും ഗ്ലീബൽസും ചേർന്ന് നാത്സി ജർമനിയിൽ നടപ്പാക്കിയത് അതുതന്നെയാണ്: പെരുംനുണ. 'ഗ്ലീബൽസ്' എന്നത് പെരും നുണയുടെ പര്യായപദമായി ഭാഷകളിൽ സ്ഥാനം പിടിക്കുകയും ചെയ്തു. അധികാരം നേടാനും നിലനിർത്താനും സാമൂഹിക-രാഷ്ട്രീയ-മത-നേതൃത്വങ്ങൾ ഇന്നും ഇതൊരു ഫലവത്തായ കലയായി നടപ്പാക്കി വരുന്നു. ആമുഖമായി ഇത് പറയുമ്പോൾ ഇന്ന് നമ്മുടെ രാജ്യത്ത് സംജാതമായിരിക്കുന്ന അന്തരീക്ഷത്തെക്കുറിച്ചാണ് പരാമർശിക്കേണ്ടിവന്നത്.

1955-ലെ പൗരത്വ നിയമത്തിന് ഭേദഗതി നിർദേശിച്ച് പാർലമെന്റിന്റെ ഇരുസഭകളും പാസാക്കി പ്രസിഡന്റിന്റെ അംഗീകാരം നേടി 2019 ഡിസംബർ 12-ന് നിയമമായി 2020 ജനുവരി 10-ന് നടപ്പായതായി പ്രഖ്യാപിക്കപ്പെട്ട സി.ഏ.ഏ. (CAA) എന്ന ചുരുക്കപ്പേരിൽ അറിയപ്പെടുന്ന ബില്ലാണ് ഞാൻ ഉദ്ദേശിക്കുന്നത്. ഭാരതത്തിന്റെ ഭരണഘടനയിലെ 5 മുതൽ 11 വരെയുള്ള ആർട്ടിക്കിൾ അനുസരിച്ചുള്ള നിയമമാണ് പശ്ചാത്തലം. ഇപ്പോഴത്തെ ഭേദഗതിയിൽ, മുൻപ് പൗരത്വത്തിനപേക്ഷിക്കാൻ അർഹത നൽകിയിരുന്ന 12 വർഷത്തെ സ്ഥിരതാമസം എന്നത് 5(2014 ഡിസംബർ 31-നോ അതിന് മുൻപോ) വർഷമായി കുറച്ചിരിക്കുന്നു എന്നതും അത് മൂന്ന് രാജ്യങ്ങളിലെ തിരഞ്ഞെടുക്കപ്പെട്ട മതവിഭാഗങ്ങൾക്കായി പരിമിതപ്പെടുത്തിയിരിക്കുന്നു എന്നതുമാണ് പ്രത്യേകതകൾ. അഫ്ഗാനിസ്ഥാൻ, ബംഗ്ലാദേശ്, പാകിസ്ഥാൻ എന്നീ രാജ്യങ്ങളിൽ നിന്നും ഇൻഡ്യയിൽ കുടിയേറിയ ഹിന്ദു, സിഖ്, ബുദ്ധ, ജയിൻ, പാർസി, ക്രിസ്ത്യൻ മതവിഭാഗങ്ങളിൽപെട്ടവർക്ക് 1946-ലെ ഫോറിനേഴ്സ് ആക്ടിന്റെ പരിധിയിൽപെടാതെ പൗരത്വാവകാശത്തിനപേക്ഷിക്കാം എന്ന് ഈ നിയമം വ്യവസ്ഥ ചെയ്യുന്നു.

വർഷങ്ങളുടെ കാര്യത്തിൽ ഇളവനുവദിച്ച് പേരെടുത്തു പറഞ്ഞിട്ടുള്ള അയൽരാജ്യങ്ങളിൽ, ഇവിടെ പരാമർശിക്കപ്പെട്ടിട്ടുള്ള മതവിഭാഗങ്ങളാണ് പീഡിപ്പിക്കപ്പെടുന്നത്, അഭയാർഥികളായി ഭാരതത്തിലേക്ക് വരാൻ സാധ്യത ഉള്ളത് ഇവരാണ്, അവരെ പരമാവധി സഹായിക്കുക എന്നത് അന്തർദേശീയ അഭയാർഥി ഉടമ്പടിയുടെ നടത്തിപ്പാണ് എന്നീ നിർദോഷകരമായ ലക്ഷ്യങ്ങളാണ് ഇതിലുള്ളത് എന്നാണ് നമുക്ക് പ്രത്യക്ഷമായി തോന്നുക. എന്നാൽ ഇവിടെയാണ് *പെരുംനുണ*യുടെ ഉള്ളടക്കം ദർശിക്കാൻ കഴിയുന്നത്. പക്ഷെ, ഭരണഘടനാപരവും രാഷ്ട്രീയവും അന്തർദേശീയവും ധാർമികവും മതപരവും ഒക്കെ ആയ അനേക ഗൗരവതരമായ ചോദ്യങ്ങൾ ഈ ഭേദഗതി ഉയർത്തുന്നുണ്ട് എന്നതാണ് സത്യം. ഏതെല്ലാം മാനദണ്ഡങ്ങളാണ് ഈ മൂന്ന് രാജ്യങ്ങളെ തിരഞ്ഞെടുക്കുന്നതിന് അവലംബിച്ചിട്ടുള്ളത്, എന്തുകൊണ്ടാണ് മതാടിസ്ഥാനത്തിൽ അഭയാർഥികളെ പരിഗണിക്കാൻ തീരുമാനിച്ചത് - അതും ഒരു പ്രബല മതവിഭാഗത്തെ ഒഴിവാക്കിക്കൊണ്ട് - എന്നിവയാണ് ഇതുമായി ബന്ധപ്പെട്ട് ഉന്നയിക്കപ്പെടുന്ന സുപ്രധാനചോദ്യങ്ങൾ. അതോടൊപ്പം, ഇപ്പോൾ നമ്മുടെ രാജ്യത്ത് സംജാതമായിരിക്കുന്ന ഗൗരവമായ സാമ്പത്തിക പ്രതിസന്ധിയിൽ നിന്നും ജനശ്രദ്ധ തിരിക്കുന്നതിനും ഇതോടൊപ്പം നടപ്പാക്കുന്ന ദേശീയ പൗരത്വ രജിസ്റ്റർ ഉപയോഗിച്ച് രാജ്യത്തെ പല വിഭാഗങ്ങളെയും പൗരന്മാരല്ലാത്തവരാക്കി രാജ്യത്തുനിന്ന് പുറത്താക്കാനും അസം തുടങ്ങിയ വടക്കു കിഴക്കൻ സംസ്ഥാനങ്ങളിൽ കുടിയേറിയിരിക്കുന്ന ഹിന്ദുക്കളായ അഭയാർഥികൾക്ക് തന്ത്രപൂർവം അഭയം നൽകി അവിടങ്ങളിലും ഭരണകക്ഷിക്ക് തങ്ങളുടെ സ്വാധീനം വർധിപ്പിക്കാനും വേണ്ടിയല്ലേ ഈ നിയമം ഇപ്പോൾ കൊണ്ടുവന്നത് എന്ന ചോദ്യങ്ങൾ ഉയരുന്നു.

ആദ്യമായി പരിശോധിക്കുന്നത് അവസാനത്തെ ചോദ്യമാകട്ടെ: *എന്തുകൊണ്ടാണ് വടക്കുകിഴക്കൻ സംസ്ഥാനങ്ങളിൽ, പ്രത്യേകിച്ച് അസമിൽ, ഇത്രമാത്രം പ്രതിഷേധം ഈ വിഷയത്തിൽ ഉണ്ടായത്?* ആ ഭൂപ്രദേശം ഭാഷാപരമായും ഗോത്രപരമായും ഏറെ പ്രത്യേകതകൾ നിറഞ്ഞതാണ്. അവിടേക്ക്, പ്രത്യേകിച്ച് അസമിലേക്ക്, ധാരാളം ഹിന്ദുക്കൾ അഭയാർത്ഥികളായി എത്തി താമസിക്കുന്നുണ്ട്. സുപ്രീം കോടതിയുടെ ഉത്തരവ് പ്രകാരം അസമിൽ നടന്ന പൗരത്വനിർണയ കണക്കെടുപ്പിൽ പുറത്തായവരിൽ ബഹുഭൂരിപക്ഷവും (ആകെയുള്ള 19 ലക്ഷത്തിൽ 12 മുതൽ 14 ലക്ഷം വരെ) ഹിന്ദുക്കളാണ്. ഇവരെ സംരക്ഷിക്കാനും അസമിൽ നിലനിർത്താനും ഉള്ള തന്ത്രമാണ് ഇത് എന്ന ആരോപണമുണ്ട്. അവരുടെ സാന്നിധ്യം തങ്ങളുടെ ഭാഷയെയും തനത് ഗോത്രഭാവങ്ങളേയും കലർപ്പുള്ളതും വ്യത്യസ്ഥവും ആക്കും എന്നും ആ നാട്ടുകാർ ഭയപ്പെടുന്നു. ഭരണഘടനയുടെ 371-ാം ആർട്ടിക്കിൾ ഈ പ്രദേശങ്ങളിൽ പ്രവേശിക്കുക, ജോലി നേടുക, സ്ഥലംവാങ്ങുക തുടങ്ങിയ കാര്യങ്ങളിൽ നിബന്ധനകൾ ഏർപ്പെടുത്തിയിരുന്നു. ഇപ്പോഴത്തെ നിയമഭേദഗതിയാൽ ഈ അവകാശങ്ങൾ പ്രായോഗികമായി അപ്രസക്തമാകും. അതോടൊപ്പം മുസ്ലീം ഭൂരിപക്ഷമുള്ള തിരഞ്ഞെടുക്കപ്പെട്ട രാജ്യങ്ങളിലെ ഹിന്ദുക്കൾക്ക് ഭാരതത്തിലേക്ക് വരാനും 2014-ന് മുൻപേ ഇവിടുണ്ടായിരുന്നു എന്ന് ഉദ്യോഗസ്ഥരെ സ്വാധീനിച്ച് രേഖയുണ്ടാക്കി പൗരത്വം നേടാനും ഈ ഭേദഗതി കാരണമാകും എന്ന വിമർശനവുമുണ്ട്.

ഡിസംബർ അവസാനം അന്തർദേശീയ നാണ്യനിധി പുറപ്പെടുവിച്ച റിപ്പോർട്ടിൽ ഇൻഡ്യ ഗൗരവതരമായ സാമ്പത്തിക മാന്ദ്യത്തിലാണെന്നും ഈ അവസ്ഥ കുറെക്കാലം നീണ്ടുനിൽക്കാൻ സാധ്യതയുണ്ടെന്നും പറയുന്നു. എന്നാൽ കേന്ദ്ര ധനകാര്യമന്ത്രി, ഇവിടെ ഒരു സാമ്പത്തിക പ്രതിസന്ധിയും ഇല്ല എന്ന് ആണയിട്ട് പറയുന്നുമുണ്ട്. 2018 ജൂലൈയിലെ 8 എന്നതിൽനിന്നും വളർച്ചാനിരക്ക് (ജി.ഡി.പി.) 2019 ഡിസംബറിൽ

4.5 ആയി എന്നത് ആശങ്ക ഉയർത്തുന്നതാണ്. ഇത് മൂടിവയ്ക്കുക സർക്കാരിന്റെ ആവശ്യമാണ്, C.A.A. എന്ന നിയമനിർമാണം ഉയർത്തിയ ശബ്ദകോലാഹലം ഈ സാഹചര്യത്തെ തൽക്കാലത്തേക്കെങ്കിലും മറച്ചുപിടിക്കും. അത് കഴിയുമ്പോൾ പുതിയൊരു വിഷയം കണ്ടുപിടിക്കാം.

ഇനി നമുക്ക് ഒന്നാമത്തെ പ്രധാനചോദ്യത്തിലേക്കു പോകാം. അയൽരാജ്യങ്ങളായ ശ്രീലങ്ക, നേപ്പാൾ, ഭൂട്ടാൻ, മ്യാൻമാർ, ചൈനഎന്നീ രാജ്യങ്ങളെ ഒഴിവാക്കി മറ്റു മൂന്ന് രാജ്യങ്ങളെ മാത്രം ഉൾപ്പെടുത്തിയത് എന്തുകൊണ്ടാണ്? ഇവിടങ്ങളിലും മതപരമായും അല്ലാതെയും പീഡനങ്ങൾ ഉണ്ടാവുന്നുണ്ട്. അതിൽനിന്നും രക്ഷനേടാൻ മനുഷ്യർ അഭയാർഥികളായി മറ്റിടങ്ങളിലേക്ക് കുടിയേറുന്നുണ്ട്. അതിൽ കുറെ പേർ ഭാരതത്തിലും എത്തിപ്പെടുന്നുണ്ട്. ഈ രാജ്യങ്ങളിൽ പീഡിപ്പിക്കപ്പെടുന്നത് അധികവും ഹിന്ദുക്കളായിരിക്കില്ല എന്നത് ഇതിനോടൊപ്പം ചേർത്ത് വായിക്കണം. ലിസ്റ്റിലുള്ള അഫ്ഗാനിസ്ഥാനുമായി ഭാരതം നേരിട്ട് അതിർത്തി പങ്കിടുന്നില്ല. പാകിസ്ഥാനിലെ ന്യൂനപക്ഷ അഹമ്മദിയാ മുസ്ലീങ്ങൾ പോലെയുള്ളവർ പീഡിപ്പിക്കപ്പെടുന്നുണ്ടെങ്കിലും അവരെ പരിഗണിക്കാൻ ഈ നിയമത്തിനാകില്ല. മ്യാൻമാറിൽ നിന്നുള്ള റോഹിംഗ്യൻ അഭയാർഥികളെ ഏതുവിധേനയും തിരിച്ചയക്കാൻ ധൃതികൂട്ടുന്നു. മാത്രമല്ല, പീഡനം എന്നത് മതത്തിന്റെ അടിസ്ഥാനത്തിൽ മാത്രമേ ആകാവൂ എന്നില്ല; രാഷ്ട്രീയം, സാമൂഹികം, ഗോത്രപരം, സാമ്പത്തികം, മതങ്ങൾക്കുള്ളിലെ തന്നെ ഉപവിഭാഗങ്ങൾ തമ്മിലെ സംഘർഷം എന്നിവയൊക്കെ ആകാം. ഇതൊന്നും പരിഗണിക്കാതെ ഈ രാജ്യങ്ങളിലെ 'മതന്യൂനപക്ഷ പീഡനം' എന്ന ഒറ്റവാക്കിൽ പറയുമ്പോൾ ഇവിടങ്ങളിലെ ഹിന്ദുമതാനുയായികളെ മാത്രമേ ഉദ്ദേശിക്കുന്നുള്ളൂ എന്നു കാണാം. പേരെടുത്തു പറഞ്ഞിരിക്കുന്ന രാജ്യങ്ങൾക്ക് പ്രതിഷേധിക്കാനും അത് അന്താരാഷ്ട്ര തലത്തിൽ അനാവാശ്യ ശത്രുത സൃഷ്ടിക്കാനും ഇടവരുത്തും എന്ന വിമർശനവുമുണ്ട്. ഇപ്പോൾതന്നെ ബംഗ്ലാദേശും പാകിസ്ഥാനും മാത്രമല്ല, UN-ഉം ഈ നിയമത്തെ അപലപിച്ചിട്ടുണ്ട്.

രണ്ടാമത്തെ ചോദ്യം, തിരഞ്ഞെടുക്കപ്പെട്ട മതസമൂഹങ്ങളെ സംബന്ധിച്ചുള്ളതാണ്. ഭാരത പൗരത്വത്തിന് മതം ഒരു പരിഗണനാ വിഷയമാണോ എന്നതാണ് ഇവിടെ പ്രസക്തമായ ചോദ്യം. ഭാരതത്തിന്റെ ഭരണഘടനആർട്ടിക്കിൾ 14 അനുസരിച്ച് **'ഭാരതത്തിന്റെ അതിർത്തിക്കുള്ളിൽ തുല്യഅവകാശവും, തുല്യ സംരക്ഷണവും ഒരുവ്യക്തിക്കും നിഷേധിച്ചുകൂടാ'**. ഇവിടെ പൗരത്വത്തിന് അപേക്ഷിക്കുന്നത് ഇൻഡ്യയിൽ അഭയാർത്ഥികളായി കുടിയേറി താമസിക്കുന്നവരുമാണ്. ഈ സാഹചര്യത്തിലാണ് പുതിയ ഭരണഘടനാ ഭേദഗതിയിൽ ഒരു മതവിഭാഗത്തെ ഒഴിവാക്കിയത് പരിശോധിക്കേണ്ടിവരുന്നത്. ഭാരതത്തിന്റെ ആദ്യ പ്രധാനമന്ത്രി ആയിരുന്ന ജവഹർലാൽ നെഹ്രുവിനെ ഇകഴ്ത്തി പ്രഥമ ആഭ്യന്തരമന്ത്രി സർദാർ വല്ലഭായി പട്ടേലിനെ ഉയർത്തിപ്പിടിക്കാൻ 597 അടി ഉയരത്തിൽ നിർമദാ തീരത്ത് അദ്ദേഹത്തിന്റെ പ്രതിമ നിർമിച്ച കേന്ദ്രസർക്കാർ, പക്ഷെ അദ്ദേഹത്തിന്റെ ഇക്കാര്യത്തിലെ നിലപാട് ശ്രദ്ധിച്ചില്ല. നിയനിർമാണ സഭയിൽ അദ്ദേഹം പറഞ്ഞത് ഇങ്ങനെ: *"സങ്കുചിതമായ മാനദണ്ഡങ്ങളുടെ അടിസ്ഥാനത്തിലുള്ള പൗരത്വ നിർണയം സമൂഹത്തിൽ ഗുരുതരമായ പ്രത്യാഘാതങ്ങൾ സൃഷ്ടിക്കും"*. ഈ പശ്ചാത്തലത്തിലാണ് RSS തലവൻ (1940-1973) എം.എസ്.ഗോൽവാക്കറുടെ ***"നാം അഥവാ നമ്മുടെ ദേശീയത നിർവചിക്കപ്പെടുന്നു"*** എന്ന ഗ്രന്ഥത്തിലെ പരാമർശം പരിഗണിക്കേണ്ടത്: *'ഹൈന്ദവരല്ലാത്ത എല്ലാവരും രാജ്യത്തിന് പുറത്താകും, അല്ലെങ്കിൽ ഹിന്ദുക്കളുടെ ഔദാര്യത്തിൽ ഇവിടെ ജീവിക്കേണ്ടിവരും'* എന്നാണ് അതിൽ അദ്ദേഹം പറയുന്നത്. ക്രൈസ്തവരായ നാം, പട്ടികയിൽ ഉൾപ്പെടുത്തപ്പെട്ടിട്ടുണ്ട് എന്ന ആശ്വാസത്തിൽ കഴിയുന്നവരാണെങ്കിൽ 2007-2008 കാലത്ത് ഒഡീഷയിലെ ഖാണ്ടമാലിൽ നടന്ന ക്രൈസ്തവ പീഡനത്തിന്റെ ചിത്രങ്ങൾ കാണേണ്ടതുണ്ട് (ഇതിന്റെ ശേഷിപ്പിന് ഞാൻ ദൃക്സാക്ഷിയാണ്). അതോടൊപ്പം മറ്റിടങ്ങളിൽ നടന്ന അക്രമങ്ങളും കാണണം, ഈ രാജ്യത്തെ ന്യൂനപക്ഷങ്ങൾക്ക് എന്താണ് കരുതിവച്ചിരിക്കുന്നത് എന്നറിയാൻ. (ബംഗാളിൽ ബി.ജെ.പി.-ആർ.എസ്സ്.എസ്സ്. അക്രമിസംഘം ഒരു ക്രിസ്ത്യൻ പള്ളി അടിച്ചു തകർത്തു എന്നതായിരുന്നു 2019 വർഷാവസാന'സദ്വാർത്ത'). ഗോൽവാക്കറുടെ മുൻ പ്രസ്താവന സാവകാശം നടപ്പാക്കുമ്പോൾ പുറത്തുനിന്ന് പരമാവധി ഹിന്ദുക്കളെ നാട്ടിൽ എത്തിക്കുക, അതേസമയം ഇതരസമുദായങ്ങളെ ഓരോന്നോരോന്നായി പുറത്താക്കുക എന്നതുതന്നെ പദ്ധതി. പക്ഷെ അക്കാര്യം ഒറ്റയടിക്ക് പച്ചയായി പറയില്ല എന്നുമാത്രം. ഇപ്പോൾ നടക്കുന്ന പശുവിനെ ആധാരമാക്കിയുള്ള ആൾക്കൂട്ട കൊലപാതകങ്ങൾ, വിവിധ സംസ്ഥാനങ്ങളിൽ ദളിതർക്കെതിരെയുള്ള അക്രമങ്ങൾ ഒക്കെ നമ്മോട് പറയുന്നത് ഹിന്ദുക്കൾ എന്നാൽ സവർണ ഹിന്ദുക്കൾ മാത്രം എന്നാണ്. മതേതര രാജ്യത്ത് ഒരു മതാധിഷ്ഠിത സമൂഹം സൃഷ്ടിക്കുക എന്നതുതന്നെ ലക്ഷ്യം.

ഇതോടൊപ്പം ചിന്തിക്കേണ്ട കാര്യമാണ് കേന്ദ്രസർക്കാർ നടപ്പാക്കാൻ തുനിയുന്ന എൻ.ആർ.സി. (ദേശീയ പൗരത്വ രജിസ്റ്റർ) എന്നത്. കുറെ അധികം ചോദ്യങ്ങൾ ഉള്ള ഈ ലിസ്റ്റിൽ കടന്നുകൂടുക എന്നത് ഈ രാജ്യത്തെ ഓരോ പൗരന്റെയും താമസക്കാരന്റെയും ഉത്തരവാദിത്തമാകും. പക്ഷെ, അതിന് സമർപ്പിക്കപ്പെടേണ്ടി വരുന്ന പല രേഖകളും എത്ര ശ്രമിച്ചാലും കിട്ടാത്തവയുമാണ്. ഈ ലിസ്റ്റിൽ പെടാതെപോകുന്നവരെ പുറത്താക്കുന്നതുവരെ താമസിപ്പിക്കാൻ തടവറകൾ നിർമിക്കാൻ 2019 ഏപ്രിലിൽ കേന്ദ്രം സംസ്ഥാനങ്ങളോട് ആവശ്യപ്പെട്ടിരിക്കുകയാണ്. ഇതിന്റെ നിർമാണം പലയിടങ്ങളിലും പൂർത്തിയാവുകയോ അവസാനഘട്ടത്തിൽ എത്തുകയോ ചെയ്തിട്ടുണ്ട്. അസമിൽ മാത്രം ആകെയുള്ള 3.09 കോടി ജനങ്ങളിൽ ഈ വിധത്തിൽ പുറത്തായത് 19 ലക്ഷം പേരാണ് (6%). വർഷങ്ങളായി ഇവിടെ താമസിക്കുന്നവരും എന്നാൽ ഇപ്പോൾ പാസാക്കിയിട്ടുള്ള നിയമത്തിന്റെ അടിസ്ഥാനത്തിൽ പൗരത്വത്തിന് അവകാശമില്ലാത്തവരുമായ എല്ലാവരേയും ഒഴിവാക്കി പൗരത്വ രജിസ്റ്റർ ഉണ്ടാക്കുമ്പോൾ കോടിക്കണക്കിന് ആളുകളെ രാജ്യത്തു നിന്നും പുറത്താക്കാൻ സർക്കാരിന് സാധിക്കും. ഈ നിയമംമൂലം ഒരു പൗരനും ഇവിടെ നിന്നും പുറത്താക്കപ്പെടില്ല എന്ന് കേന്ദ്രമന്ത്രിമാർ ആവർത്തിച്ച് പറയുമ്പോഴും പൗരൻ ആരെന്നത് ഈ രജിസ്റ്ററാണ് തീരുമാനിക്കുന്നത് എന്നും അഃിലില്ലാത്തവരെല്ലാം പുറത്താകുമെന്നും മനസ്സിലാക്കാൻ രാവണന്റെ പത്ത് തലയൊന്നും ആവശ്യമില്ല. പൗരത്വ നിയമം ഇൻഡ്യയിലെ മുസ്ലീങ്ങളെ ബാധിക്കും എന്ന് ഇതുസംബന്ധിച്ച് പഠനം നടത്തിയ അമേരിക്കൻ കോൺഗ്രസിന്റെ സ്വതന്ത്ര അന്വേഷണ ശാഖയായ സി.ആർ.എസ്.വിലയിരുത്തുന്നു. എന്നാൽ മുസ്ലീങ്ങളെ മാത്രമല്ല ആരേയും ബാധിക്കാം എന്നതാണ് സത്യം. അവിടെയാണ് ഗോൽവാക്കറുടെ ഗ്രന്ഥത്തിലെ പ്രസ്താവനശ്രദ്ധേയമാകുന്നത്.

ഇനി ഇതിന്റെ പ്രായോഗിക വശത്തെപ്പറ്റിയും പറയേണ്ടതുണ്ട്. 2019 ഓഗസ്റ്റ് 31-ന് അവസാനിച്ച അസമിലെ കണക്കെടുപ്പിന് 7836 കോടി രൂപയാണ് ചെലവായത്, പത്തുവർഷം നീണ്ടുനിന്ന ഈ പ്രക്രിയക്ക് 55,000 സർക്കാർ ഉദ്യോഗസ്ഥരാണ് വേണ്ടി വന്നത്. അപ്പോൾ 133.92 കോടി ജനം വസിക്കുന്ന ഭാരതത്തിലെ മുഴുവൻ പൗരത്വകണക്കെടുപ്പ് കഴിയുമ്പോൾ ഇപ്പോൾത്തന്നെ ദരിദ്രമായ സാമ്പത്തികാവസ്ഥയുള്ള ഈ നാട് ഏതവസ്ഥയിൽ ആകും എന്ന് ചിന്തിക്കാവുന്നതാണ്. ഇത്തരം ഒരു രജിസ്റ്റർ ഭാരതത്തിലെ എല്ലാ സംസ്ഥാനങ്ങളിലും ഉണ്ടാക്കിക്കഴിയുമ്പോൾ അതിന്റെ ചെലവ്, ഉദ്യോഗസ്ഥരുടെ എണ്ണം, പുറത്താക്കപ്പെടുന്നവരുടെ എണ്ണം, ഇവയുണ്ടാക്കുന്ന സാമ്പത്തികഭാരം, സാംസ്കാരിക പ്രശ്നങ്ങൾ, വികസനത്തിന്റെ തലത്തിലുണ്ടാകുന്ന പ്രതിസന്ധി, മറ്റനേക പ്രശ്നങ്ങൾ എന്നിവയൊക്കെ പരിഗണിച്ചാൽ ഇത് നോട്ട്

പിൻവലിക്കലിനേക്കാൾ വലിയ പ്രതിസന്ധിയായിരിക്കും രാജ്യത്തുണ്ടാക്കുക എന്ന് ഏതൊരാൾക്കും ഊഹിക്കാവുന്നതാണ്.

ഇതിനിടക്ക് എൻ.ആർ.സി. അല്ല, എൻ.പി.ആർ. (ദേശീയ ജനസംഖ്യാ രജിസ്റ്റർ) ആണ് നടപ്പാക്കാൻ പോകുന്നത് എന്ന് അധികാരികൾ പറയുന്നു. പക്ഷെ, അത് വോട്ടർ പട്ടികയ്ക്ക് വേണ്ടിയുള്ള വെറും ജനസംഖ്യാ കണക്കെടുപ്പാവില്ല. പുതിയ പല ചോദ്യങ്ങളും ഉൾപ്പെടുത്തി എൻ.ആർ.സി. സ്വഭാവത്തിലേക്ക് പരിവർത്തനപ്പെടുത്തിയതാകും എന്നാണ് വിമർശകർ പറയുന്നത്. ഒന്നും തെളിച്ച് പറയാതെ ഗൂഢമായി അജണ്ട നടപ്പാക്കുന്ന ശൈലിതന്നെ ഇവിടെയും പിന്തുടരുന്നു. തീവ്രവാദം അവസാനിപ്പിക്കാനും ആഭ്യന്തര സുരക്ഷിതത്വം ഉറപ്പാക്കാനും കൂടിയാണ് ഈ നടപടി എന്നൊരു വാദവുമുണ്ട്. ഭാരതത്തിൽ തീവ്രവാദം അവസാനിപ്പിക്കാൻ നടപ്പാക്കിയ നോട്ട് നിരോധനം ഫലം കണ്ടില്ല എന്ന സമ്മതമല്ലേ അതിലുള്ളത്? അതോടൊപ്പം ഭാരതത്തിൽ തീവ്രവാദികൾ എത്തുന്നത് പുറത്തുനിന്നല്ലേ എന്ന ചോദ്യവും ഉയരുന്നുണ്ട്.

ചുരുക്കി പറഞ്ഞാൽ, ഭാരതത്തെ ശക്തീകരിക്കുക എന്ന ഭാവത്തോടെ അതിന്റെ സ്വത്വസ്വഭാവത്തിൽ നിന്നും അന്യമാക്കുന്ന നിയമഭേദഗതിയാണ് ഇത് എന്നാണ് ഞാൻ കരുതുന്നത്. ഇതാണ് *'പെരുംനുണ രാഷ്ട്രീയത്തിന്റെ ഭാരതപർവം'*. ഇതിനെതിരെ ഭാരതം, പ്രത്യേകിച്ച്, യുവത്വം ഉണർന്നിട്ടുണ്ട് എന്നത് എന്നിൽ ഭാരതത്തിന്റെ ആത്മാവിനെക്കുറിച്ചുള്ള വിശ്വാസം ഒന്നുകൂടെ ഉറപ്പിക്കുന്നു. ജാർഘണ്ഡിൽ അതിന്റെ ലക്ഷണമാണ് ഞാൻ കാണുന്നത്. *"തിന്മക്ക് നന്മ എന്നും നന്മക്ക് തിന്മ എന്നും പേർ പറയുകയും ഇരുട്ടിനെ വെളിച്ചവും വെളിച്ചത്തെ ഇരുട്ടും ആക്കുകയും കയ്പ്പിനെ മധുരവും മധുരത്തെ കയ്പ്പും ആക്കുകയും ചെയ്യുന്നവർക്ക് അയ്യോ കഷ്ടം"* എന്ന് ഏശായ പ്രവാചകൻ പറയുമ്പോൾ (5:20) രണ്ടാണ് നിർദേശം: **ഒന്ന്; വായിക്കുന്നവൻ ചിന്തിക്കണം അത് ഞാനാ ണോ എന്ന്, രണ്ട്, കേൾക്കുകയും കാണുകയും ചെയ്യുന്നവർ തിരിച്ചറിവിന്റെയും കർമത്തിന്റെയും ലോകം തേടണം. ഇതിൽ രണ്ടാമത്തെ സമൂഹമാകട്ടെ നാം.**

GM

*(തൃശൂർ ഭദ്രാസന മെത്രാപ്പോലീത്തായാണ് ലേഖകൻ)*

**വിശ്വാസം – പാലിപ്പോനീ**
**നോമ്പും പ്രാർഥനയും – രത്നം താൻ**
**ജീവൻ തൻ നിധി കൊള്ളയടിപ്പാൻ പറ്റാത്ത ധനം**
**നോമ്പിൻ വഴിയേ–നിത്യമതാം ജീവൻ നേടുമവൻ.**
***(വലിയനോമ്പിലെ നമസ്കാരം/വെള്ളി സന്ധ്യ)***

## Monaye's Corner - *m.m.monaye*





# Success Comes When God's Hand is on You

■ **Jiji Thomson IAS (Retd)**

Getting into the Indian Administrative Service (IAS) was never my ambition till I joined the 7th standard in Govt. Model High School, Trivandrum. On the first day of the new academic year, our class teacher, Sreedharan Nair Sir, known as a disciplinarian,wanted each one of us to state our ambition in life. There were 35 students in our class and I was the class monitor. Students started introducing themselves: Statements followed one after the other: Doctor, Engineer; Engineer, Doctor. It was as if everyone wanted either to be a Doctor or an Engineer! One boy said he wanted to become a Pilot. Finally, my turn came. I wanted to be different. My mother was a teacher and I considered teaching as the noblest profession. Why not publicly announce it? Without much hesitation I said: "I want to be a teacher!" I thought the class teacher would be greatly impressed. But, to my surprise, he eyed me from top to bottom and said: "If you can, become an IAS Officer!"

That was the first day when I heard about IAS. I didn't have any idea of what it was. Nor did I have the courage to ask the teacher what it meant. On my return from school, I asked my elder brother about it.

"Oh, you want to become an IAS officer?" My brother was puzzled. He explained that IAS officers become District Collectors and later Secretaries to Govt. "They are very powerful. They are provided with Govt. bungalows, cars and police escorts".

The picture of an IAS officer being chauffeured in a white Ambassador car with a red beacon flashing and zipping through the M G Road came live in my mind.

"Yes, I want to become an IAS Officer".

"Oh boy, it is very tough. You know, to get into the IAS you need to appear for a competitive examination which is considered to be the toughest in India. Ordinary mortals like us cannot even think of getting anywhere near!"

He was quite dismissive about the idea.

"Why is it so difficult?" I was in no mood to give up so easily.

"First of all, you need to have a good command over English. Then, you must master General Knowledge. For this, you need to read plenty of books. You need to read an English newspaper daily. Then, you need to master two subjects of your choice. I am told the questions will be of MA Standard." My brother started explaining.

"And, you know, finally there is an interview where they will ask tough questions to measure you up. Unless you are very confident, it is nearly impossible to clear the interview".

"How will they measure me up?" I was very inquisitive.

"A board consisting of five or seven people will interview you.They can ask any question under the Sun! They will check whether you have the right attributes to become a civil servant.Whether you are upright, whether you can handle a crisis and whether you are confident. Many candidates who clear the written examination find it hard to clear the personality test. So, it is not that easy!"

With a sigh he continued: "Better, you limit your ambition to become a bank clerk or a KSRTC conductor!"- My brother seemed to be very pessimistic.

"No, no, I want to become an IAS Officer!" I made my resolve public."Why don't we make a joint effort?" I tried to persuade my brother.

"If you are very keen, then, why not?We need to plan and focus totally on it.First of all, we must get hold of an English Newspaper".

We had only ***Malayala Manorama*** in our home. We were a typical Syrian Christian family where reading was limited to the Holy Bible and ***Malayala Manorama***! We believed whatever written in the Bible to be true; and if there's any topic that is not referred to in the Bible, then look into ***Manorama*** and take a decision! For example, there's no mention in the Bible as to whom we should vote for in the General Elections: K.Karunakaran or E.M.S.? Since the Bible is silent on this, refer ***Manorama*** and take a decision!

Soon we started hunting for an English Newspaper. Finally, we found out that there was only one house in Sree Rangom Lane subscribing to an English Daily. The owner of the house was a senior officer in the Accountant General's Office. Initially he declined to lend his news paper to us. However, seeing our keenness, he relented and offered to lend the Sunday Newspaper (called ***'The Sunday Standard'***) for one hour. Our joy knew no bounds.

My father was an Army officer and mother, a high school teacher.We were a happy and content family. Praying twice a day was a routine. I remember my mother, while praying, never made any specific request to make us so and so. She used to conclude her prayer thus: *"My Lord Jesus! You know what's good for the children. Grant them according to your desire, dear Lord"*. Going to the church (St.George Orthodox Syrian Church, Palayam, Trivandrum) early morning every Sunday was a practice we never broke. We children-seven of us- used to march to the church like a small Army contingent. Breakfast was served only after our return. And, in the afternoon, we had to attend the Sunday School. There was no compromise on this. This routine was repeated every Sunday.

On our return, we would rush to the neighbour's house to grab the English newspaper. As we had only one hour, both of us started reading from page to page. I was more interested in the comics and sports page whereas my brother read the main news items and the editorial. We wrote difficult words in an improvised diary. This continued for a few weeks. Seeing our struggle, my father decided to subscribe to ***'The Indian Express'***.

Then we decided to join the Trivandrum Public Library. A rusted bicycle was hired at a 'phenomenal' cost of 25 paise per day. Soon we became regulars in the Public Library.

One day, my mother took me to the annual day




celebrations of her school (***Cotton Hill Girls High School***). She wanted me to listen to the Chief guest who was an IAS Officer.

"You listen to him carefully. I want you to speak like him when you grow up"- my mother made her intentions clear.

I waited for the meeting to begin. Prayer, welcome speech, solo singing, presidential address… it was going on and on. I was restless. And then,after a boring report presentation by the Headmistress the chief guest started speaking. I was listening to an IAS Officer for the first time in my life! He was R. Ramachandran Nair, the then Director of Public Instruction (who later became Chief Secretary). He was very fluent in Malayalam and he interspersed his speech with Sanskrit Slokas.

"My God, I have to learn Sanskrit too!" I wondered. The next day, during interval time I approached my Malayalam teacher and requested him to write a Sanskrit sloka in my notebook. I didn't tell him about my real intention; just told him that I wanted to quote it during elocution competitions!

My brother used to remind me that I should be good at extra-curricular activities to become an all-round personality. Soon I started playing Shuttle Badminton and Cricket. Whenever there was a competition, I participated in it whether I had competence or not! Very soon I started winning elocution and recitation competitions. This was extended to essay writing and acting! I won prizes in mono –act too! "You have to become an all-rounder to get into the IAS"- my brother's words used to ring in my ears!

Together we formed a Radio Club called "Udaya". Later it was expanded to a Sports & Arts Club. Then we converted it into a ***Balajanasakhyam***. My brother was the President, and I, the Secretary. We organized many social and cultural activities and finally won the award for the best unit in Kerala.

At the School Youth Festival held in Alleppey in 1971, I won the first prize in elocution competition. Winning elocution competition became a habit. On my hundredth prize winning in elocution competitions, the then chief editor of ***Malayala Manorama*** gave a special trophy which adorns my living room even today.The crowning achievement was the Gold medal for the best speaker in the inter-varsity debate held at Wardha in 1977. where I got a cash award of Rs.10,000/- too!

My father, a name-sake of Apostle Thomas, could not believe it. "Ten thousand rupees for a ten minutes speech? Impossible!" he murmured.He wanted to see it with his own eyes! And when I showed him the Demand draft, he was immensely pleased.

Little did I realize that these were my training grounds for the IAS examination.

In between, during my college days, I flirted with student politics for a while. I contested as an independent candidate for the Chairmanship of my College Union. I won effortlessly as I was supported by certain political groups. But this flirtation did not last long. Soon I realized that I was straying. Someone whispered in my ears: "Don't go this way; take the other route. Refocus on your ambition".

Accordingly, I bade fairwell to student politics and started concentrating on my studies. And, immediately after my final year MA exam in 1979, I appeared for the IAS examination.The written part was quite tough; however, my mind blossomed when I was called for the IAS interview.

My first trip to Delhi was to attend the IAS interview. I was confidence personified when I entered the conference room in the UPSC building. At the time of interview, one of the members asked:

"Oh, you are a public speaker! What was the topic for the inter-varsity debate in Wardha?"

I had anticipated this question.

"Gandhian Socialism, Sir!" pat came the reply.

"Can Gandhism and Socialism go together?", came the next question.

Nothing could have been more palatable than this! After my reply, I could see that they were convinced.This was followed by some other questions on Badminton, Malayalam Literature, Economics and Silent Valley…

This was exactly what the patient wanted and what the doctor prescribed!

When the final results came, I was the only candidate from Kerala to clear the IAS examination!

How did I achieve this? By God's abundant Grace! My determination, discipline and dedication also played its part. The fervent prayers of my parents, brothers and sisters were a great boost to my morale. Looking back, I can tell you without an iota of doubt that God's hand was on me.

I was totally under His command.He guided me throughout my studies and corrected me whenever I went wayward. I never attended any coaching institute. My house was my academy. Praying parents were my teachers and praying brothers and sisters were my practical guides. Let me tell you that you will never fail when you have the favour of the Lord. Even when failure looms large in the horizon, you will gracefully succeed. **His Grace is sufficient for you!**

GM

*(The author is a former Chief Secretary of Kerala who also held the post of Director General, Sports Authority of India).*



# "കൈവെയ്പ്" എന്ന കപട തന്ത്രം

■ ഫാ. മത്തായി ഇടയനാൽ കോറെപ്പിസ്കോപാ

മാർതോമാ ശ്ലീഹാ ഭാരതത്തിൽ സ്ഥാപിച്ച സഭ ഒരു സ്വതന്ത്ര സഭയായിരുന്നു. ഓരോ ദേശത്തും ഉള്ള സഭകൾ ദേശീയ സഭകളാണ്. ഒരു സഭയുടെ കീഴിൽ മറ്റൊരു സഭയെന്ന നിലപാടു വേദപുസ്തകത്തിലുമില്ല. റോമിലെ സഭ റോമാ സഭ. കോരിന്തിലെ സഭ കോരിന്ത്യ സഭ. ഗലാത്യ ദേശത്തിലെ സഭ ഗലാത്യ സഭ. മാർതോമാ ശ്ലീഹാ ഇവിടെ സ്ഥാപിച്ച സഭ മലങ്കര സഭ. ***'മലങ്കര നസ്രാണികൾ'*** എന്നാണ് ഈ സഭാ വിശ്വാസികളെ വിളിച്ചിരുന്നത്.

ഒരു ദേശീയ സഭയായി മാത്രമെ സഭക്ക് വളരാൻ കഴിയൂ. ആയതിന് ദേശീയ നേതൃത്വവും വേണം. തദ്ദേശീയരായ മേല്പട്ടക്കാർ ഉണ്ടായാൽ മാത്രമെ സഭയുടെ സ്വതന്ത്ര വളർച്ച സാധ്യമാകൂ. പോർട്ടുഗീസുകാർ, ഡച്ചുകാർ തുടങ്ങിയ പാശ്ചാത്യശക്തികൾ ഈ മണ്ണിൽ അധികാരം സ്ഥാപിച്ചപ്പോൾ അവരുടേതായ സഭാ വിഭാഗങ്ങളും ഇവിടെയുണ്ടായി. ആ സഭകളൊന്നും തദ്ദേശീയരെ മേല്പട്ടസ്ഥാനത്തേക്ക് ഉയർത്തിയുമില്ല.

1599-ൽ ഉദയംപേരൂർ സുന്നഹദോസ്സിൽ വച്ച് അടിച്ചേല്പിക്കപ്പെട്ട റോമൻ ഭരണാധിപത്യം 1653 ജനുവരി 3-ാം തീയതിയിലെ ***"കൂനൻ കുരിശു സത്യ"***ത്തോടെ അവസാനിച്ചു. മലങ്കരസഭ പൂർണമായും സ്വതന്ത്രയായി. കോപ്റ്റിക്, യെരുശലേം, അന്ത്യോഖ്യാ മുതലായ സഭകളിൽ നിന്ന് *"കൈവയ്പ്"* ലഭിക്കുവാൻ ശ്രമിച്ചെങ്കിലും പോർട്ടുഗീസുകാരുടെ രാഷ്ട്രീയ ആധിപത്യം മൂലം അത് അന്ന് അത്ര എളുപ്പമായിരുന്നില്ല. അതുകൊണ്ട് മലങ്കര നസ്രാണികൾ തങ്ങളുടെ ജാതിക്ക് കർത്തവ്യനായ തോമാ അർക്കദിയാക്കോനെ 12 പട്ടക്കാർ ചേർന്ന് **മാർതോമാ ഒന്നാമൻ** എപ്പിസ്കോപ്പായായി ആലങ്ങാട്ടുവച്ച് വാഴിച്ചു. 1654 ജനുവരി മുതൽ മേയ് വരെയുള്ള കാലത്തു നടന്ന പള്ളിയോഗങ്ങൾ അദ്ദേഹത്തെ വേദത്തലവനായും മെത്രാനായും അംഗീകരിച്ച് സ്വതന്ത്രനിലപാട് ഉറപ്പിച്ചു.

മെത്രാൻ സ്ഥാനത്തിന് ന്യൂനതയില്ലാത്ത *'കൈവയ്പ്'* വേണമെന്ന അവബോധം, അതുവരെ പേർഷ്യൻ സഭയുമായി ബന്ധപ്പെട്ടുകഴിഞ്ഞിരുന്ന മലങ്കര നസ്രാണികളിൽ രൂഢമൂല മായിരുന്നു. എപ്പോഴെങ്കിലും *'പട്ടം മുട്ടുമ്പോൾ'* പേർഷ്യൻ മെത്രാന്മാരിൽ നിന്നും അവർ ആ കുറവ് നികത്തുമായിരുന്നു. അതിന് സാധിക്കാതെ വന്ന സ്ഥിതിയിൽ റോമൻ അധികാരികളെ ത്തന്നെ ഇവർ ആശ്രയിക്കുമെന്നു റോമും കണക്കുകൂട്ടി. എന്നാൽ രണ്ടാം മാർതോമയെകൂടി വാഴിച്ചപ്പോൾ റോമാക്കാർക്ക് ആ കണക്കുകൂട്ടൽ തെറ്റി.

എങ്കിലും *'കൈവെയ്പി'*നെക്കുറിച്ചുള്ള റോമിന്റെ പ്രചാരണവും പ്രലോഭനങ്ങളും ഫലം കണ്ടു തുടങ്ങി. *'കൈവെയ്പി'*നെക്കുറിച്ചുള്ള ആശങ്ക മലങ്കരസഭാ മക്കളിൽ വർധിച്ചു വന്നു. ഈ കാലത്താണ് യറുശലേമിലെ അബ്ദുൽ ജലീദ് മാർ ഗ്രീഗോറിയോസ് എന്ന അന്ത്യോഖ്യൻ മേൽപട്ടക്കാരൻ 1665-ൽ മലങ്കരയിൽ എത്തിയതും പട്ടം തികച്ചതും.

ഇതോടുകൂടി മൂന്നു പ്രധാനസംഭവങ്ങൾ നടന്നു: 1) തദ്ദേശീയ പൗരോഹിത്യം പൂർണമായി അംഗീകരിക്കപ്പെട്ടു. 2) അന്ത്യോഖ്യൻ സഭയുമായി മലങ്കരസഭ ബന്ധപ്പെടുവാൻ ഇടയായി. 3) ***മാർതോമാ*** എന്ന തദ്ദേശീയ പരമ്പരാഗത സ്ഥാന പേരിനു പകരം ***'മാർ ദിവന്നാസ്സിയോസ്'*** എന്ന് പേര് നല്കപ്പെട്ടു. *'മാർതോമാ പൈതൃകം'* ഇല്ലായ്മ ചെയ്വാനുള്ള ഉദ്ദേശ്യ മായിരുന്നു അതിനു പിന്നിലുള്ളത് എന്ന് നാം തിരിച്ചറിയണം. *യാക്കോബായ* എന്നു പരിഹസിച്ച് വിളിക്കപ്പെട്ടിരുന്ന അന്ത്യോഖ്യൻ സഭയുമായുള്ള ബന്ധത്തിൽ മലങ്കരസഭയെ ***'യാക്കോബായക്കാർ'*** എന്നും വിളിക്കാൻ തുടങ്ങിയത് ഇതുമൂലമാണ്. ബ്രിട്ടീഷുകാർ അതിന് കൂടുതൽ ഊർജം പകർന്നു കൊടുക്കുകയും ചെയ്തു.

1653-ൽ റോമൻ നുകം വലിച്ചെറിഞ്ഞ മലങ്കരസഭ ക്രമേണ അന്ത്യോഖ്യൻ നുകത്തിന് കീഴിലായി. റോമിനെപ്പോലെ അന്ത്യോഖ്യയും *'കൈവെയ്പ്'* എന്ന തന്ത്രം ഉപയോഗിച്ച് സഭയിൽ പിടിമുറുക്കാൻ തുടങ്ങി. ഇത് ആശയക്കുഴപ്പവും വിഭാഗീയതും സൃഷ്ടിച്ചു. ഇത് മുതലെടുപ്പിനുള്ള അന്തരീക്ഷമുളവാക്കി. അന്ത്യോഖ്യൻ നേതൃത്വം ആത്മീയവും ലൗകീകവുമായ അധീശ്ത്വം മലങ്കരസഭയിൽ അടിച്ചേൽപ്പിക്കുവാൻ തുടങ്ങിയപ്പോഴാണ് ആയതിന് വിരാമമിടുവാൻ 1912-ൽ ഇവിടെ സ്വതന്ത്രമായ ഭരണസംവിധാനത്തോടെ കാതോലിക്കേറ്റ് സ്ഥാപിതമായത്. ഇന്ന് ഈ സഭ പൂർണസ്വതന്ത്രമാണ്.

*"മുടക്ക്"* എന്ന ഉടക്കാണ് അന്നും ഇന്നും പാത്രിയർക്കീസുമാരുടെ ആയുധം. മുടക്കിയാൽ പട്ടത്വ നല്വരം ഇല്ലാതാകുംപോലും. പട്ടത്വം ഒരു കൂദാശയാണ്. മാമോദീസാ കൂദാശ പോലെ ഒരിയ്ക്കൽ ലഭിച്ചാൽ എന്നും നിലനില്ക്കുന്ന നൽവരമാണത്. അത് അകാരണമായി, അനധികൃതമായി എടുത്തു കളയാനാവില്ല.

*"കൈവെയ്പ്"* ഒരു ആയുധമാക്കി അതുവഴി അനധികൃതമായി മലങ്കരസഭയിൽ *"കാൽവയ്പ്"* നടത്തുന്ന തന്ത്രം ആദ്യം റോമൻ സഭയും പിന്നീട് അന്ത്യോഖ്യരും പ്രയോഗിച്ചു. അന്ത്യോഖ്യർ ഇപ്പോഴും അതു തുടരുന്നു. ഇതിനു പിന്നിലുള്ളത് അധികാരവും ഭൗതീക നേട്ടങ്ങളും കരസ്ഥമാക്കുക എന്ന ലക്ഷ്യം മാത്രമാണ്. മലങ്കരസഭയിലെ കക്ഷിവഴക്കും തർക്കങ്ങളുമെല്ലാം. *"കൈവെയ്പ്"* എന്ന തന്ത്രം പ്രയോഗിച്ചതിന്റെ അനന്തര ഫലങ്ങളാണ്. ഇതിനു പിന്നിലെ പൊള്ളത്തരവും കൗശലവും വിശ്വാസികൾ മനസ്സിലാക്കിയിരുന്നെങ്കിൽ മലങ്കരസഭ ഇന്നും ഒന്നായി നിലനിൽക്കുമായിരുന്നു.




*(ലേഖകൻ സഭയിലെ മുതിർന്ന വൈദിക ശ്രേഷ്ഠനും പ്രശസ്ത കാഥികനും വാഗ്മിയുമാണ്)*

**നോമ്പാൽ കടമെല്ലാം വീടും**
**നോമ്പാൽ കഴുകാം പാപത്തെ**
**നോമ്പാൽ നീങ്ങും മാലിന്യം**
**നോമ്പാൽ നിർമലമാകുമകം.**
***(വലിയനോമ്പിലെ നമസ്കാരം/ തിങ്കൾ രാത്രി)***

# പട്ടക്കാർ മേൽപ്പട്ടക്കാരെ വാഴിക്കുന്ന ഉദാഹരണങ്ങൾ

1653-ലെ ***കൂനൻ കുരിശു സത്യ***ത്തിനു ശേഷം അന്നത്തെ അർക്കദിയാക്കോൻ തോമ്മായെ പന്ത്രണ്ട് പട്ടക്കാർ ആലങ്ങാട്ടുവച്ച് മെത്രാനായി വാഴിച്ചു എന്നത് ഒരു ചരിത്ര സംഭവമാണ്. എന്നാൽ റോമൻ ക്യാമ്പുകൾ ഈ മെത്രാൻ വാഴ്ചയെ വ്യർഥം എന്ന് പരിഹസിച്ചപ്പോൾ മലങ്കരയിൽ പരിഭ്രാന്തിയായി. യഥാർഥ മെത്രാനില്ലാത്ത സഭ പൗരോഹിത്യപരമായി വിലയില്ലാത്തതാണെന്നറിഞ്ഞപ്പോൾ മലങ്കരയുടെ മക്കൾ ആത്മാവിന്റെ രക്ഷയ്ക്കുവേണ്ടി റോമൻ ക്യാമ്പുകളിലേക്ക് അഭയാർഥികളായി പ്രവഹിച്ചു. അങ്ങനെയാണ് പൗരസ്ത്യ മെത്രാന്മാരെ ലഭിക്കുവാനായി അന്നത്തെ എല്ലാ പൗരസ്ത്യ സഭാ കേന്ദ്രങ്ങളിലേക്കും മാർത്തോമ്മാ ഒന്നാമൻ അപേക്ഷകൾ അയച്ചത്. ഈ സംഭവം വിവരിക്കവെ ആണ് ഫാ. ഡോ.വി.സി.ശമുവേൽ വിലപ്പെട്ട മറ്റൊരറിവ് നമുക്ക് നൽകുന്നത്. ഈ അറിവും അദ്ദേഹത്തിന്റെ ആഗോള ക്രൈസ്തവ സഭാചരിത്രപഠനത്തിൽ നിന്ന് ലഭിച്ചതാണ്. അദ്ദേഹം എഴുതുന്നത് കാണുക:

*"പട്ടക്കാർ മാത്രം ചേർന്ന് മേല്പട്ടക്കാരെ വാഴിക്കുന്ന സംഭവങ്ങൾ ക്രൈസ്തവസഭയുടെ ആദിമ നൂറ്റാണ്ടുകളിലുണ്ടായിട്ടുണ്ട്. ഉദാഹരണമായി, അന്ന് സുപ്രസിദ്ധ കേന്ദ്രമായിരുന്ന അലക്സാന്ത്രിയായിൽ ബിഷപ്പന്മാരെ വാഴിച്ചിരുന്നത് അവിടത്തെ പട്ടക്കാരുടെ കൗൺസിലായിരുന്നു എന്നതിന് അനിഷേധ്യമായ തെളിവ് നമുക്കു ലഭ്യമാണ്. ബിഷപ്പന്മാരെ വാഴിക്കുന്നതു സംബന്ധിച്ചുള്ള നിയമം ആദ്യമായി ആവിഷ്കരിച്ചത് 325-ൽ നടന്ന നിഖ്യാ സുന്നഹദോസ് ആയിരുന്നു. ആ സുന്നഹദോസിൽ പങ്കുകൊണ്ട അലക്സാന്ത്രിയൻ സഭാധ്യക്ഷൻ ആയിരുന്ന അലക്സാണ്ടറിനെപ്പോലും എപ്പിസ്ക്കോപ്പൽ സ്ഥാനത്ത് അവരോധിച്ചത് അവിടത്തെ പട്ടക്കാരുടെ കൗൺസിലായിരുന്നു......"*

മലങ്കരസഭാ ചരിത്രത്തിലെ പല പ്രതിസന്ധികൾക്കും ഉത്തരം നൽകുന്ന ഒരു സുപ്രധാനതാക്കോലാണ് വി.സി.ശമുവേലച്ചന്റെ ഈ പ്രസ്താവന. മാർത്തോമ്മാ ശ്ലീഹാ പട്ടംകൊടുത്ത ഏതാനും കശ്ശീശന്മാരുടെ കാലം കഴിഞ്ഞപ്പോൾ മലങ്കര സഭ വൈധവ്യം പ്രാപിച്ചുവെന്നും പിന്നീട് പേർഷ്യൻ കുടിയേറ്റക്കാരുടെ കൂടെ വന്ന യൗസേപ്പ് മെത്രാന്റെ സഹായത്തോടെയാണ് ഈ സഭയിൽ പൗരോഹിത്യം ലഭിച്ചത് എന്നുമുള്ള ഐതിഹ്യാധിഷ്ഠിത നിലപാടിനെഈ പ്രസ്താവനചോദ്യം ചെയ്യുന്നു. മലങ്കര സഭയിൽ തുടർച്ചയായ മെത്രാന്മാരുടെ പിന്തുടർച്ച ഇല്ലാഞ്ഞതിനാൽ അന്യസഭകളുടെ ഔദാര്യത്തിലാണ് ഈ സഭ കഴിഞ്ഞുകൂടിയിരുന്നതെന്നുള്ള ചരിത്രനിലപാടുകളെയും ഈ പ്രസ്താവനനിഷേധിക്കുന്നു. *കഹനൂസാ* ലഭിക്കുന്നത് കശ്ശീശാ പട്ടംകൊടയിലാണെന്നും അതു പൂർണ കഹനൂസ ആകയാൽ അവർക്കു പട്ടം കൊടുക്കുവാൻ വരമുണ്ടെന്നും പില്ക്കാലത്തെ സഭയുടെ വികസനഘട്ടത്തിൽ എപ്പിസ്ക്കോപ്പന്മാർ പട്ടണ പ്രദേശങ്ങൾ കേന്ദ്രമാക്കി വാഴിക്കപ്പെട്ടപ്പോൾ സഭയുടെ ഡിസിപ്ലിനു വേണ്ടി പട്ടംകൊടയുടെ അധികാരം എപ്പിസ്ക്കോപ്പന്മാരിലേക്കു കേന്ദ്രീകരിച്ചതാണെന്നും മനസ്സിലാക്കുവാൻ സഹായിക്കുന്ന ഈ അറിവ് എപ്പിസ്ക്കോപ്പൽ ഭരണസംവിധാനത്തിൽ ഒരാത്മ പരിശോധനയ്ക്ക് അവസരം നൽകുന്നുണ്ട്.

ഡോ.വി.സി. ശമുവേലച്ചന്റെ പ്രസ്താവനയെത്തുടർന്ന് ഇക്കാര്യത്തിൽ അന്വേഷണം നടത്തിയ ഈ ലേഖകന് ഈ കാര്യത്തിൽ അലക്സാന്ത്രിയൻ പാരമ്പര്യത്തെപ്പറ്റിയുള്ള വിവരങ്ങൾ ലഭിച്ചിട്ടുള്ളത് ഇപ്രകാരമാണ്: Mark the evangelist appointed, with Hananias the Patriarch, twelve presbyters to be with the Patriarch, so that when he died, they should choose one of the twelve presbyters and the other eleven should lay their hands on his head and bless him and make him Patriarch. Afterwards they should select another eminent man and make him presbyter with themselves in the place of him who had been made Patriarch, that they might always be twelve". [Charles Gore, ***'The Mistery of the Christian Church'*** (Alexandria) (1887) Pages - 358,359].

കേരളത്തിലെ ഇതരസഭകളോടുള്ള ബന്ധങ്ങളുടെ ചർച്ചയിലും മലങ്കരസഭയുടെ എപ്പിസ്ക്കോപ്പൽ സ്വഭാവത്തെപ്പറ്റിയുള്ള പുനരാലോചനയിലും ഈ അലക്സാന്ത്രിയൻ പാരമ്പര്യം നൽകുന്ന ഉൾക്കാഴ്ച ചെറുതല്ല. എപ്പിസ്ക്കോപ്പാ ഇല്ലെങ്കിൽ സഭയില്ല എന്ന് വി.ഇഗ്നാത്തിയോസ് അന്ത്യോഖ്യൻ പശ്ചാത്തലത്തിൽ ലേഖനമെഴുതുമ്പോൾ തന്നെ മറ്റൊരു പ്രമുഖ സഭയായ അലക്സാന്ത്രിയായിൽ എപ്പിസ്ക്കോപ്പാ ഇല്ലാതെ സഭ നിർവിശങ്കം പുരോഗമിക്കുന്ന ചരിത്രം, സഭാചരിത്രത്തെ ആകമാനം ഒരു പുനർവായനയ്ക്കു നിർബന്ധിക്കും എന്ന കാര്യത്തിൽ സംശയമേതുമില്ല.

ഫാ.ഡോ.ജോസഫ് ചീരൻ: ***വൈദികരുടെ വൈദികൻ***

ഓർമയ്ക്കായ്




# കാതോലിക്കാ ദിനം

**പ.സഭയുടെ 2000 വർഷ ചരിത്രത്തിലെ നിർണായകവും തങ്കലിപികളാൽ എഴുതപ്പെട്ടതുമായ അധ്യായമാണ് മലങ്കരസഭയിലെ കാതോലിക്കേറ്റ് സ്ഥാപനം. 1912 സെപ്റ്റംബർ 15-ന് പ.ബസ്സേലിയോസ് പൗലോസ് പ്രഥമൻ എന്ന നാമധേയത്തിൽ ഒന്നാം കാതോലിക്കാ സ്ഥാനമേറ്റപ്പോൾ അത് സഭയുടെ സ്വത്വവും സ്വാതന്ത്ര്യവും സ്വയം ശീർഷകത്വവും അരക്കിട്ടുറപ്പിക്കുന്ന സംഭവമായി. ആ ഏടിലേക്കുള്ള ഒരു തിരിഞ്ഞുനോട്ടമാണ് എല്ലാ വർഷത്തെയും കാതോലിക്കാ ദിന ആചരണം. 1934-ൽ പ.ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ കല്പനപ്രകാരമാണ് കാതോലിക്കാ ദിനാഘോഷം ആരംഭിച്ചത്. ഇപ്പോൾ സഭാദിനമായിട്ടാണ് കാതോലിക്കാ ദിനം ആചരിക്കപ്പെടുന്നത്.**

**വലിയനോമ്പിലെ അഞ്ചാം ഞായറാഴ്ച (മുപ്പത്താറാം ഞായറാഴ്ച) യാണ് കാതോലിക്കാ ദിനം ആചരിക്കുന്നത്. ഈ വർഷം അത് മാർച്ച് 29-നാണ്. കാതോലിക്കേറ്റിന്റെ പതാക എന്നും ഉയർന്നു പാറാൻ നമുക്ക് അന്നേ ദിവസം പ്രതിജ്ഞയെടുക്കാം; പ.കാതോലിക്കാ ബാവായോടുള്ള വിധേയത്വവും ഭക്താദരവുകളും ആവർത്തിച്ചു പ്രഖ്യാപിക്കാം.**



# മൂന്നാം മാർതോമാ

■ അഡ്വ.ഡോ.പി.സി.മാത്യു പുലിക്കോട്ടിൽ

രണ്ടാം മാർതോമാ 1686-ൽ കാലംചെയ്ത ശേഷം മലങ്കരസഭയെ ഭരിക്കുവാൻ മൂന്നാം മാർതോമാ അഭിഷിക്തനായി. വളരെ കുറച്ചു കാലമേ മൂന്നാം മാർതോമാ മലങ്കരസഭ ഭരിച്ചുള്ളൂ.

മൂന്നാം മാർതോമായെക്കുറിച്ച് വളരെ ലഘുവായ വിവരങ്ങളേ സഭാചരിത്രഗ്രന്ഥങ്ങളിൽ കാണുന്നുള്ളൂ. റോയൽ കോർട്ട് വിധി 94-ാം ഖണ്ഡികയിൽ മൂന്നാം മാർതോമായെക്കുറിച്ച് പറയുന്നത് ഇപ്രകാരമാണ്: *''രണ്ടാം മാർതോമാ മരിച്ചു കുറേ കാലത്തേക്ക് മാർ ഈവാനിയോസ് തന്നെ ഭരണം നടത്തി. മൂന്നാം മാർതോമായെ മാർ ഈവാനിയോസ് വാഴിച്ചുവെങ്കിലും രണ്ടുവർഷം കഴിഞ്ഞപ്പോൾ അദ്ദേഹം മരിച്ചു''.*

മറ്റു ചില ചരിത്ര കാരന്മാർ രേഖപ്പെടുത്തിയിരിക്കുന്നത് ഇങ്ങനെ:

*''മാർ ഈവാനി യോസ്, മൂന്നാമത്തെ മാർതോമാ മെത്രാനായി പകലോമറ്റം തറവാട്ടിൽ തന്നെ ഒരാൾക്കു സ്ഥാനംകൊടുത്തു വാഴിച്ചു. ഇദ്ദേഹം സ്ഥാനം ഏറ്റതിന്റെ ശേഷം അധികനാൾ ജീവിച്ചിരുന്നില്ല. 863 മേടം 1-ാം തീയതി കടമ്പനാട്ടു പള്ളിയിൽവെച്ചു കാലം ചെയ്തു. അവിടെ തന്നെ കബറടക്കപ്പെട്ടു''.* (ഇട്ടൂപ്പ് റൈറ്റർ, ***'മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ സഭാ ചരിത്രം'***).



*''മൂന്നാം മാർതോമാ രണ്ടുവർഷം ഭരിച്ചു. അദ്ദേഹം പകലോമറ്റം കുടുംബത്തിൽ പെട്ടവനായിരുന്നു''.* (ബിഷപ്പ് L.W. ബ്രൗൺ, ***'ഇന്ത്യൻ ക്രി സ്ത്യൻസ് ഓഫ് സെയിന്റ് തോമസ്')***.

*''രണ്ടാം മാർതോമാ 1686-ൽ പെട്ടെന്ന് മരിച്ചപ്പോൾ നസ്രാണികളുടെ ഭാഗ്യത്തിന് മാർ ഈവാനിയോസ് സ്ഥലത്തുണ്ടായിരുന്നു. അദ്ദേഹം മൂന്നാം മാർതോമായെ രണ്ടാം മാർതോമായുടെ പിൻഗാമിയായി വാഴിച്ചു. പക്ഷെ അദ്ദേഹം ഒന്നോ രണ്ടോ വർഷമേ ഭരിച്ചുള്ളൂ''.* (റിട്ട. ജസ്റ്റിസ് പി.ചെറിയാൻ, ***'മലബാർ സിറിയൻസ് ആന്റ് ദി ചർച്ച് മിഷ്യൻ സൊസൈറ്റി 1816-1840')***.

*''ഏ.ഡി.1686-ൽ രണ്ടാം മാർതോമാ കാലം ചെയ്യുകയാൽ പാലമറ്റം തറവാട്ടിൽനിന്നുതന്നെയുള്ള ഒരാളെ മാർ ഈവാനിയോസ് മൂന്നാം മാർതോമായായി വാഴിച്ചു. ഇദ്ദേഹം സ്ഥാനമേറ്റതിനു ശേഷം അധികനാൾ ജീവിച്ചിരുന്നില്ല. കൊ.വ. 863 (ഏ.ഡി. 1686)-ാം മാണ്ട് മേട മാസം 9-ാം തീയതി കാലം ചെയ്തു. നിരണത്തു നിന്ന് കടമ്പനാട് പള്ളി സന്ദർശിക്കുന്നതിന് എത്തിയപ്പോൾ അവിടെവെച്ച് കാലംചെയ്യുകയാൽ കടമ്പനാട് വി.തോമാ ശ്ലീഹായുടെ പള്ളിയിൽ കബറടക്കിയതായി **നിരണം ഗ്രന്ഥവരി**യിൽ പറയുന്നു. ഇദ്ദേഹത്തെ ആ നാട്ടുകാർ ബഹുമാന പുരസ്സരം വലിയ അപ്പൂപ്പൻ എന്നാണ് വിളിക്കുന്നത്. എല്ലാ വർഷവും അദ്ദേഹത്തിന്റെ ഓർമപ്പെരുന്നാൾ ആ പള്ളിയിൽ കൊണ്ടാടുകയും ചെയ്യുന്നു''.* (പി.വി.മാത്യു, ***'കേരളത്തിലെ നസ്രാണി ക്രിസ്ത്യാനികൾ',*** വാള്യം രണ്ട്).

***നിരണം ഗ്രന്ഥവരി***യിൽ മൂന്നാം മാർതോമയെക്കുറിച്ച് ആകെയുള്ളത് ഒരു വാചകമാണ്: *''മശിഹാ കാലം 1688 ചെന്ന കൊല്ലം 863-ാംമാണ്ടു മേടമാസം 9-ാം തീയതി മൂന്നാമത്തെ മെത്രാൻ കാലംചെയ്തു കടമ്പനാടു പള്ളിയിൽ അടങ്ങി''.* നിരണത്തു നിന്നാണ് കടമ്പനാടു പള്ളി സന്ദർശനത്തിന് എത്തിയതെന്ന് ***നിരണം ഗ്രന്ഥ വരി***യിലില്ല. അത് മേൽപ്പറഞ്ഞ ഗ്രന്ഥകാരന്റെ നിഗമനം മാത്രമാണ്.

***നിരണം ഗ്രന്ഥവരി*** സംശോധനം ചെയ്തു പോൾ മണലിൽ പ്രസിദ്ധീകരിച്ച പുസ്തകത്തിൽ മൂന്നാം മാർതോമായെക്കുറിച്ച് ഇപ്രകാരം എഴുതിയിട്ടുണ്ട്; *''മൂന്നാം മാർതോമായുടെ ഭരണകാലം ഹ്രസ്വമായിരുന്നു. അന്ത്യോഖ്യയിൽ നിന്നെത്തിയ മാർ ഈവാനിയോസാണ് 1686-ൽ മൂന്നാം മാർതോമായെ വാഴിച്ചത്. അദ്ദേഹം രണ്ടാം മാർതോമായുടെ ഭാഗിനേയനായിരുന്നു. 1688 ഏപ്രിൽ 19-ന് അന്തരിച്ചു. കടമ്പനാട് സെ. തോമസ് പള്ളിയിൽ കബറടങ്ങി''.*

മൂന്നാം മാർതോമായെക്കുറിച്ച് കൂടുതൽ വിവരങ്ങൾ ഒന്നും ലഭ്യമല്ല. ചരിത്രം എഴുതി സൂക്ഷിക്കുന്നതിൽ നമുക്കുള്ള ഉദാസീനത എന്നുമാത്രമേ പറയാനാവൂ. കടമ്പനാടു പള്ളിക്കാർ 1988-ൽ ***''പ. മൂന്നാം മാർ തോമായുടെ 300-ാം ഓർമ്മപ്പെരുന്നാൾ സ്മരണിക''*** എന്ന പേരിൽ ഒരു സുവനീർ പ്രസിദ്ധീകരിച്ചിരുന്നു. അതിൽ രേഖപ്പെടുത്തിയിരിക്കുന്നത് ഇങ്ങനെ:

*''മാർ ഈവാനിയോസ് മെത്രാപ്പോലീത്താ മാർതോമാ രണ്ടാമന്റെ പിൻഗാമിയായി പകലോമറ്റം തറവാട്ടിൽ നിന്നും ഒരാളെ മാർതോമാ മൂന്നാമനായി വാഴിച്ചു. 1686-ൽ മലങ്കരസഭയുടെ അത്യുന്നതാത്മീയ പിതാവായി ഈ വന്ദ്യ തിരുമേനി സ്ഥാനാരോഹണം ചെയ്യപ്പെട്ടു. വി.മാർ തോമാശ്ലീഹായുടെ ശ്ലൈഹിക സിംഹാസനത്തിൽ അദ്ദേഹം ആരൂഢനായി. ചെറുപ്പം മുതൽ തന്നെ ദൈവഭക്തിയിലും പ്രാർത്ഥനയിലും ജീവിച്ചുപോന്ന ഈ വന്ദ്യപിതാവ് മലങ്കരസഭയുടെ ഭരണസാരഥ്യം ഏറ്റെടുത്തതു നമ്മുടെ സഭാചരിത്രത്തിലെ പ്രശോഭിതമായ ഒരു സംഭവമാണ്. സ്ഥാനാരോഹണത്തിന് ശേഷം ഈ അഭിവന്ദ്യ തിരുമേനി തന്റെ ഭരണസീമയിലുള്ള പ്രധാനപ്പെട്ട പള്ളിയായ വി.തോമാ ശ്ലീഹായുടെ നാമത്തിലുള്ള നമ്മുടെ പള്ളിയിൽ സന്ദർശനം നടത്തി. മലങ്കര സഭയുടെ ഈ അത്യുന്നത ആത്മീയ പിതാവിനെ, ശ്ലൈഹിക നൽവരങ്ങളുടെ പിൻതുടർച്ചക്കാരായ കടമ്പനാട്ടെ നസ്രാണികൾ അത്യാദരവോടും അതീവ സന്തോഷത്തോടും കൂടി സ്വീകരിച്ചു. ഒരു പക്ഷെ മലങ്കര സഭയുടെ പ്രധാനസ്ഥാനമായി നമ്മുടെ ദേവാലയത്തെ രൂപപ്പെടുത്തുവാൻ ആ വന്ദ്യതിരുമേനി ആഗ്രഹിച്ചുകാണും. നമ്മുടെ പള്ളിയുടെ കിഴക്കു വശത്തും പടിഞ്ഞാറു വശത്തുമുണ്ടായിരുന്ന മണിമേടകൾ വന്ദ്യ മെത്രാച്ചൻമാരുടെ വിശ്രമസ്ഥലമായിരുന്നു. ''ഈ വന്ദ്യപിതാവ് കടമ്പനാട് വലിയപള്ളിയിൽ താമസിച്ചു വരവേ 1688 ഏപ്രിൽ 21-ാം തീയതി അപ്രതീക്ഷിതമായി കാലം ചെയ്തു. നമ്മുടെ പള്ളിയുടെ വി.മദ്ബഹായിൽ ആ വന്ദ്യതിരുമേനിയെ ഏപ്രിൽ 22-ാം തീയതി കബറടക്കി. അന്നു മുതൽ ആ അഭിവന്ദ്യ തിരുമനസ്സിലെ കബറിടം ഒരു തീർത്ഥാടന കേന്ദ്രവും അഭയസ്ഥാനവുമായി നിലകൊള്ളുന്നു. അദ്ദേഹത്തോടുള്ള ഭക്ത്യാദരവുകൾ പ്രകടിപ്പിക്കുന്നതരത്തിൽ വിശ്വാസികൾ ബഹുമാനത്തോടും നന്ദിയോടും കൂടി അദ്ദേഹത്തെ 'വല്യപ്പൂപ്പൻ' എന്നു വിളിക്കുന്നു''.*

GM

*(ലേഖകൻ സഭാചരിത്രഗവേഷകനും ഗ്രന്ഥകർത്താവും മുൻ അഭിഭാഷകനുമാണ്)*

# മൂന്നാം മാർത്തോമായും അന്ത്യോഖ്യൻ മെത്രാനും

1994-ൽ ഈ ഗ്രന്ഥകാരൻ പ്രസിദ്ധീകരിച്ച *മലങ്കരസഭയും കേരള സംസ്കാരവും, ഇന്ത്യൻ ഓർത്തഡോക്സ് സഭ* എന്നീ ചരിത്രഗ്രന്ഥങ്ങളിൽ, കോതമംഗലം മഫ്രിയാനായും അദ്ദേഹത്തിന്റെ കാലശേഷം മാർ ഈവാനിയോസും ഉപയോഗിച്ച പട്ടംകൊട പുസ്തകം കണ്ടുകിട്ടിയെന്നും മൂന്നാം മാർത്തോമ്മായെ എപ്പിസ്കോപ്പാ ആയി പട്ടംകെട്ടിയ വിവരവും മറ്റും അതിൽ രേഖപ്പെടുത്തിയിട്ടുണ്ടെന്നും വിശദമായി രേഖപ്പെടുത്തുകയും പട്ടംകൊട രേഖപ്പെടുത്തിയ പേജിന്റെ ഫോട്ടോ അനുബന്ധമായി കൊടുക്കുകയും ചെയ്തിരുന്നു.

മൂന്നാം മാർത്തോമ്മായുടെ പ്രവർത്തനങ്ങൾ വിവരിക്കുന്ന രേഖകൾ നമുക്ക് ലഭിച്ചിട്ടില്ല. അദ്ദേഹം 1688 മേടം 9-ന് കാലം ചെയ്ത് കടമ്പനാട് പള്ളിയിൽ സംസ്കരിക്കപ്പെട്ടു. മൂന്നാം മാർത്തോമ്മായെക്കുറിച്ച് പരാമർശിക്കുമ്പോൾ ഒന്നുരണ്ട് കാര്യങ്ങൾ പ്രത്യേകം പ്രസ്താവ്യമാണ്. മലങ്കരസഭയുടെ ആസ്ഥാനം പാലൂർ, അങ്കമാലി, കണ്ടനാട് എന്നിവിടങ്ങളിൽ നിന്ന് നിരണം പ്രദേശത്തേക്കു മാറ്റുവാൻ രണ്ടാം മാർത്തോമ്മാ നടത്തിയ ശ്രമങ്ങളെ മൂന്നാം മാർത്തോമ്മാ പിൻതുടർന്നതായി അനുമാനിക്കുവാൻ അനുകൂലമായ സാഹചര്യങ്ങളുണ്ട്. ഈ ശ്രമം വീണ്ടുമൊരു കലഹത്തിലേക്ക് സഭയെ നയിക്കുന്നതിന്റെ അവ്യക്ത സൂചനകൾ ചരിത്രത്തിൽ സൂക്ഷ്മദൃക്കുകൾക്ക് കാണാം. മൂന്നാം മാർത്തോമ്മാ എപ്പിസ്കോപ്പാ സ്ഥാനമേറ്റ് ദിവംഗതനാകുന്നതുവരെയുള്ള രണ്ടു വർഷക്കാലം മാർ ഈവാനിയോസ് പട്ടം കൊടുക്കേണ്ടതില്ല എന്ന നിലപാട് മാർത്തോമ്മാ മൂന്നാമൻ സ്വീകരിച്ചിരുന്നുവോ? തന്റെ കാലത്തോടെ ഒരു വിദേശ മെത്രാന്റെ പ്രസക്തി മലങ്കരയിൽ ഇല്ലാതാകുമാറ് താൻ തന്നെ പിൻഗാമിയെ വാഴിച്ച് എപ്പിസ്കോപ്പൽ പിൻതുടർച്ചയ്ക്കു ഒരു പുതിയ പരമ്പര സൃഷ്ടിച്ചു കൊള്ളാമെന്ന് അദ്ദേഹം ചിന്തിച്ചിരുന്നുവോ? മാർ ഈവാനിയോസിൽ നിന്ന് പട്ടം ഏല്ക്കുന്നവരെ പള്ളികളിൽ നിയമിക്കുകയില്ല എന്ന നിലപാടാണോ മാർ ഈവാനിയോസിനെപട്ടംകൊടകൾ നിർത്തിവയ്ക്കുവാൻ നിർബന്ധിച്ചത്? വിപുലമായ അന്വേഷണം ആവശ്യമായ അനുമാനങ്ങളാണിവ.

മൂന്നാം മാർത്തോമ്മായുടെയും അദ്ദേഹത്തെ അനുകൂലിച്ചവരുടെയും നിലപാടുകൾ മാർ ഈവാനിയോസിന് ഹിതകരമായിരുന്നില്ല. മൂന്നാം മാർത്തോമ്മാ ഒരു പിൻഗാമിയെ വാഴിക്കുന്നതിനെപ്പറ്റി ചിന്തിക്കുന്നതിന് മുമ്പ് അദ്ദേഹം നാടുനീങ്ങി. അതോടെ അദ്ദേഹത്തിന്റെ ദേശീയ സ്വപ്നങ്ങൾ ചീട്ടുകൊട്ടാരം പോലെ നിലംപതിച്ചു. മൂന്നാം മാർത്തോമ്മായെ വാഴിച്ചതിന്റെ കയ്പേറിയ പാഠങ്ങൾ അനുഭവിക്കേണ്ടിവന്ന മാർ ഈവാനിയോസ് മൂന്നാം മാർത്തോമ്മായുടെ പിൻഗാമിയായി ഒരു മെത്രാന്റെ ആവശ്യമില്ലെന്ന് തീരുമാനിച്ചു. മൂന്നാം മാർത്തോമ്മായുടെ നിര്യാണം കഴിഞ്ഞ ഉടൻ അദ്ദേഹം പട്ടംകൊടകൾ പുനരാരംഭിച്ചതായി അദ്ദേഹത്തിന്റെ പട്ടംകൊട പുസ്തകം സാക്ഷിക്കുന്നുണ്ട്. അപ്പോഴേക്കും ഇന്ത്യൻ സഭയുടെ മുൻകാല ചരിത്രം പഠിക്കുവാൻ ആവശ്യമായ സമയം മാർ ഈവാനിയോസിന് ലഭിച്ചു. മലങ്കരസഭയിൽ തദ്ദേശീയരായ മെത്രാന്മാർ ഉണ്ടായിരുന്നില്ലെന്നും കശ്ശീശാസ്ഥാനമുള്ള അർക്കദിയാക്കോന്മാർ ആണ് സഭാഭരണം നിർവ്വഹിച്ചതെന്നും അദ്ദേഹം ഗ്രഹിച്ചു. വിദേശ മെത്രാന്മാരുടെ സാന്നിധ്യമുള്ളപ്പോൾ അവർ പട്ടം കൊടുക്കയും അർക്കദിയാക്കോൻ മറ്റു ഭരണ കാര്യങ്ങൾ നിർവ്വഹിക്കുകയും എന്ന സ്ഥിതിയിലേക്ക് മലങ്കരസഭയെ പിന്നോട്ട് നയിച്ച് ഒരു പാഠം പഠിപ്പിക്കുവാൻ മാർ ഈവാനിയോസ് നിശ്ചയിച്ചുവോ? പട്ടം കൊടുക്കുന്ന ജോലി നിർവഹിക്കുവാനുള്ള പരിമിതമായ അധികാരത്തിന്റെ പേരിലെങ്കിലും മലങ്കരസഭ സിറിയൻ സഭയുടെ ഒരു കോളനിയായിത്തീരുന്നത് അദ്ദേഹം വിഭാവനം ചെയ്തിട്ടുണ്ടാകാം. മാതൃസഭയുടെ അതിരുകൾ വിശാലമാക്കുവാൻ ഒരു അറബി സംസ്കാരമുള്ള മെത്രാൻ ഒരുക്കിയ (സുവിശേഷ) വേല.

*ഫാ.ഡോ.ജോസഫ് ചീരൻ: ഇന്ത്യൻ ഓർത്തഡോക്സ് സഭ, ഏഡി 52-2007*



പ.കാതോലിക്കാ ബാവാ റഷ്യൻ ഓർത്തഡോക്സ് സഭയിൽ നിന്നുള്ള പ്രതിനിധി സംഘത്തെ കോട്ടയം ഞാലിയാകുഴി മാർ ബസേലിയോസ് ദയറായിൽ സ്വീകരിക്കുന്നു (2020 ഫെബ് 3). ആർച്ച് ബിഷപ്പ് ലിയോണിഡ് (മോസ്കോ പേട്രിയാർക്കേറ്റിന്റെ വിദേശ സഭാ ബന്ധങ്ങൾക്കായുള്ള വിഭാഗം ഡെപ്യൂട്ടി ചെയർമാൻ) ആയിരുന്നു സംഘം തലവൻ. മലങ്കരസഭയുടെ സഭാന്തര സമ്പർക്ക വിഭാഗം തലവനും നോർത്ത് ഈസ്റ്റ് അമേരിക്ക ഭദ്രാസനമെത്രാപ്പോലീത്തയുമായ അഭി.സഖറിയാസ് മാർ നിക്കോളാവോസ് സമീപം.



# The Holy Orthodoxy Vs Cremation

Jacob Muringayil, London

True Faith has always faced tough challenges from its adversaries right from the first century A.D. The history of the early Church reveals this fact. A brief glimpse through the early history is relevant here.

For the Holy Church, in the beginning, it was a challenge to establish, propagate and retain the True Faith and Practices and maintain its believers in the right track due to various reasons. During the Apostolic period, the Word of God continued to spread and whenever there was a doctrinal challenge or dispute from within the community, the Holy Apostles, who were commonly recognised as authorities on the Word of God and Faith, served as the stabilising centres or foundation to resolve the issues. However, this situation did not last long, it changed with the passing away of the Apostles during the second half of the first century. During the immediate post-Apostolic period (70 - 135 AD), the Church was confronted with the vexing issue of the absence of a commonly recognised figure who was considered an authority to give a final verdict on any doctrinal or faith-related issue. The consequence of this was the flourishing of diversity on Faith and doctrines within the Church and these diverse groups considered and claimed themselves to be the expressions of authentic Christianity with no one of Apostolic Stature to refute the claims where applicable. Authentic and inauthentic expressions of Faith developed further with the passing of time. The Church felt the need for an authority to put an end to these unhealthy developments and the concept of a normative Christianity started to emerge. The solution before the Church Fathers was to introduce written sources of authority within the Church to fill the vacuum left by the absence of the Holy Apostles. Thus, the written accounts of the teachings and witnesses of the Apostles, including the Apostolic Letters helped the Church to explicate its Faith and Practice. These documents are the assets possessed by the Holy Church which form the bases for the Holy Traditions and Faith.

Orthodoxy clearly defines Faith and Practice and demarcates them from other nominal definitions. Orthodox Faith still stands unique among hundreds of new versions of Faith for its uncompromising stand on the Divinity of the Holy Traditions which form the fabric of Orthodoxy. Its holiness is eternal and its perfection lies in its ability to take its true followers to the level of experiencing Christ in real life. Its inherently deep-rooted Faith is like a fortress when facing the winds of ever-changing world orders.

One such issue is the cremation of Christian's corpses due to scarcity of land. The cries for cremation are sounding louder and more frequent nowadays. Cremation has captured the attention of many as a permanent solution to the ever-decreasing land area. Cremation is an accepted form of body disposal in many countries in the world. However, we must not forget that such countries no more exist in firm Christian Faith and Practice. There are countries where burial is legally prohibited and cremation accepted as the only means of disposal.

Burial is the Tradition of Christians regardless of denominations. In Orthodoxy, the burial of the body represents a proud farewell rather than an eternal disposal. The body is kept safe in the arms of Christ to be resurrected on His second coming. The idea of death is transformed into the idea of a peaceful slumber in Orthodoxy. A sleeping body is capable of waking up and hence cannot be burnt. Since the Christian body is part of Christ's body, whether dead or alive, it cannot be thrown into fire. Organs of Christ's body cannot be burnt into ashes as it is Spiritually and Christologically incomprehensible. Christianity redeems the body as well as the soul and consecrates it to the status of the Temple of the Holy Spirit and such a temple cannot be burnt into ashes. It is consecrated to be with Christ on His day of judgement. Everything will corrupt in this universe except the human body which functioned as the Temple of the Holy Spirit which has been offered eternity by Christ. Hence, in the early Church, the body was considered the seed of eternity given to the bosom of earth so as to grow again on the Appointed Day. Cremation is a question mark against this concept.

Right from the beginning Christians followed the practice of burying the dead following the footsteps of the Jews. In the Jewish religion, depriving one of a decent burial was a kind of punishment and insult because, in their tradition, right from the days of Adam, a proud burial is one's birthright. Joseph of Arimathea was threatened by the Pharisees that he would not receive a burial, as a severe punishment due to the favour he did to Christ's body. They also believed that Angel Michael had instructed Seth on how to prepare Eve for her burial. Afterwards, Angel Michael and three other angels buried her. Burial of the Patriarchs and Moses' burial by God fortified this belief.

In St Jude 1: 9, we read that there was an argument between Angel Michael and Satan over the body of Moses. Centuries later, Moses appeared before Christ on the day of transfiguration. Satan did not get Moses' body though he argued hard for it and that body was kept for the day of transfiguration which is an important milestone in the Christian faith about resurrection and transformation of human body on Christ's second coming. Christ came looking for the lost sheep and prodigal sons so as to make them organs of His Holy body. The divine plan to resurrect those who die as part of Christ's body negates cremation. God had a plan about Moses when alive and when dead. Similarly, God has a definitive plan about those who are organs on Christ's body when alive and also about the bodies when dead. Cremation is against that plan though its proponents claim that God is powerful to recreate the body on the day of resurrection. Only one body is allotted to one soul and disappearance of a body from the naked eyes through death does not mean the body has disappeared permanently from the eyes of the soul which was its partner before death. St Gregory of Nissa explains it in the words below:

*Quote : "Even after their dissolution, the soul knows the individual nature of the elements which joined together in the formation of the body to which it was attached. Even if their nature drives them far away from one another because of their inherent oppositions, repelling each of them from the combination with its opposite, none the less the soul will be*



*present with each, holding on to its own by its cognitive power and remaining with it until the separated elements are combined again into the same body to reconstitute what was dissolved. This in a true sense both is and may properly be called 'resurrection".* Unquote :

Based on the above, Christians are not allowed to cremate the body because, as St Gregory says, the soul will still be present in each particle of the body even after dissolution, with its cognitive power. When the soul is present in the body, it is a sin to set fire to the body. Since resurrection has been described in this way by St. Gregory, cremation was never in his thoughts and was out of question for christians. A spiritual father like St. Gregory who is one of the stalwart founders of Orthodoxy, cannot ignore what the Scripture says and what it upholds for Christian burial. The Scripture does not support cremation at all. On the other hand, it has directly given examples of the importance of burial in the O.T. as well as N.T. (e.g. The Patriarchs, Sarah, Aaron, Moses, Lazarus, Christ).

Further, St Gregory also counters the argument that even after cremation, God will join the ash particles together to form the former body. St Gregory says, *"Each man is a kind of vessel, formed from a common material by the conjunction of elements, which undoubtedly has in its particular form much difference from the others of its kind. When the vessel is dissolved, the soul which has possessed it continues to recognise its own vessel just as well from the mere remains. The soul does not depart from its own elements either when the fragments are collected together or if they are mixed with the unworked part of the elemental matter. The soul always knows its own body as it is when it coheres its shape, and it is not deceived concerning its own body after the dissolution, because of the signs which persist in the remnants".*

Needless to say that, the above being the case, (i.e. only one body for one soul) it is not in His plan for man to have cremation.

Again, other early Church Fathers also emphasise the need for burial as follows (St Augustine of Hippo, ***Collection of Early Church Fathers)*** : *"The bodies of the dead are not to be despised and left unburied, least of all the bodies of the righteous and faithful, which have been used by the Holy Spirit as His organs and instruments for all good works. For the body is not an extraneous ornament or aid, but a part of man's very nature. And therefore, to the righteous of ancient times the last offices were piously rendered, and sepulchres provided for them, and obsequies celebrated; and they themselves, while yet alive, gave commandment to their sons about the 'burial'. Our Lord Himself too, though He was to rise again the third day, applauds, and commends to our applause, the good work of the religious woman who poured precious ointment over His limbs, and did it against His burial (St Mathew 26: 10-13). And the Gospel speaks with commendation of those who were careful to take down His body from the Cross, and wrap it lovingly in costly cerements and see to its burial".*

***The book of Tobit*** (canonical for the Orthodox Churches) Chapter 12 : 10-14 says that Tobit was commended by God and was said to have pleased God by burying the dead. He used to bury the dead secretly and, therefore, God sent Angel Raphael to Tobit to save him and his wife from their troubles and sickness. The Angel specifically mentioned to Tobit about this spiritual service he had rendered and he was commended for it. Therefore, the Holy Bible unequivocally speaks about burial as the means of preserving the dead body but cremation does not find any place in the Holy Bible and hence is not Biblical. We do not have any right to follow what is not Biblical or what is not in our Holy Tradition.

According to the Holy Orthodox Faith, real death occurs only once which is after the final judgement and hence, the Church calls those who have gone into long sleep the "Departed"; they are never addressed "dead". Therefore, to put it simply, how can we burn a body which is not dead? Spiritually, cremating a Christian body is equivalent to burning a body alive. Burning is destroying it permanently. The hell is a place of inextinguishable fire-as Christ taught in the parable of the rich man and Lazarus-where the wicked are thrown into after the judgement. No Christian has the right to takeover God's authority and throw the body into fire before the judgement. The Bible cites instances in the O.T. when fire from Heaven came down consuming those who moved against God or His chosen people. They were clear evidence of God's wrath and the victims were forbidden from returning. An end for the body with fire is not an authority given to Christians but it is the sole authority of God. Christian cremation challenges that authority.

Appologists for cremation argue that cremation is not specifically forbidden by the Holy Bible. But, burial has been the accepted way right from the birth of Christianity, and the O.T. speaks volumes about the practice of burial. As, cremation was out of question, there was no need to specifically forbid it. The Holy Bible does not speak about forbidding female Priesthood and therefore, does it mean that the Orthodox Churches can ordain female Priests?

The Holy Orthodoxy is life of body and soul in Christ but, cremation is termination of body on earth before letting it to progress onto the next stage of life. Orthodoxy proclaims eternity but cremation proposes destroyal denying the opportunity to progress towards eternity. Orthodoxy honours God's authority while cremation signifies human interference in God's authority. Therefore, cremation is anti-Christian and anti-Orthodox and therefore, must not be resorted to as an answer to the decreasing land area. Burial in common vaults can be resorted to as an option. In some countries where burial is strictly prohibited, the Holy Church is helpless and therefore, cremation may be allowed as an option, under duress, but it cannot be counted as a generally accepted model for all to follow.

GM

*(The author presently works and lives in London after a stint in Kuwait. His native parish is the Sleeba Orthodox Church, Kaviyoor.)*



# മർത്ത്മറിയം വനിതാ സമാജം (1928-2020)

## നവതിയിലും യൗവനം

■ പ്രൊഫ. മേരി മാത്യു

സഭയുടെ അടിസ്ഥാനഘടകം കുടുംബമാണ്. കുടുംബത്തിൽ ആധ്യാത്മിക ഉണർവ് ഉണ്ടാകണമെങ്കിൽ സ്ത്രീകളെ വിശ്വാസം, പ്രാർഥന, വേദപുസ്തക വ്യാഖ്യാനം, മൂല്യബോധം തുടങ്ങിയവ പഠിപ്പിക്കേണ്ടതുണ്ട്. ഈ ഉദ്ദേശ്യത്തോടെ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ 1104 ഇടവം 15-ന് (1928) കവിയൂർ സ്ലീബാ പള്ളിയിൽ ഫാ. ബർസ്കീപ്പായുടെ നേതൃത്വത്തിൽ വനിതകൾക്കായി ഒരു യോഗം കൂടി. ദൈവമാതാവിന്റെ മധ്യസ്ഥതയിലൂടെ ദൈവകൃപകളിൽ ശരണപ്പെട്ടു മുമ്പോട്ടു പോകണമെന്നുറച്ചുകൊണ്ട് വനിതകൾക്കായി രൂപീകരിക്കപ്പെട്ട സംഘടനയ്ക്ക് **മർത്ത്മറിയം വനിതാ സമാജം** എന്നു നാമകരണം ചെയ്തു. കവിയൂർ സ്ലീബാ പള്ളിയിൽ ആരംഭിച്ച മർത്ത്മറിയം വനിതാ സമാജത്തിന്റെ പ്രഥമ ജനറൽ സെക്രട്ടറിയായ കെ.എം. അന്നമ്മയുടെയും സഹപ്രവർത്തകരുടെയും ഊർജസ്വലമായ പ്രവർത്തനം മൂലം 1105 ഇടവമാസത്തിൽ പുലിക്കോട്ടിൽ യൗസേഫ് റമ്പാന്റെ അധ്യക്ഷതയിൽ കവിയൂർ സ്ലീബാപ്പള്ളിയിൽ ഒന്നാം വാർഷികം നടന്നപ്പോഴേക്കും സമാജം പത്തു ശാഖകളിലായി വളർന്നിരുന്നു.

### വളർച്ചയുടെ ആദ്യനാളുകൾ

പ്രാർഥന, പഠനം, പരസേവനം എന്നിവയ്ക്ക് പ്രാധാന്യം നൽകിക്കൊണ്ട് സമാജ പ്രവർത്തനം വളർന്നു. ഫാ. ബർസ്ക്കീപ്പാ, കവിയൂർ പള്ളി വികാരിയായിരുന്ന ഫാ. എം.സി. കുറിയാക്കോസ്, ഫാ. എൻ.ജി. കുര്യൻ എന്നിവരുടെ വിശ്വാസസ്ഥിരതയും മാതൃസഭയോടുള്ള ഭക്തിയും കെ.എം. അന്നമ്മ (പിന്നീട് മദർ ഹന്ന)യുടെ സഭാതീഷ്ണതയും ഭക്തിയും സ്ഥിരോത്സാഹവും സഹപ്രവർത്തകരുടെ നിസ്വാർഥ സേവനവും സമാജത്തിന് പുതിയ ദിശാബോധം നൽകി.

1106 ഇടവം മൂന്നാം തീയതി തുമ്പമൺ മെത്രാസനാധിപൻ പുത്തൻകാവ് കൊച്ചുതിരുമേനിയുടെ (ഗീവർഗീസ് മാർ പീലക്സീനോസ്) തിരുമേനിയുടെ അധ്യക്ഷതയിൽ മൂന്നാം വാർഷികം നടന്നു. 1928 മുതൽ 1964 വരെ കെ.എം. അന്നമ്മ സമാജത്തിന്റെ ജനറൽ സെക്രട്ടറിയായി പ്രവർത്തിച്ചു. മുപ്പത്തിയാറു വർഷത്തെ നിസ്തുലമായ സേവനത്തിലൂടെ സമാജത്തെ കെട്ടുറപ്പുള്ള ഒരു സംഘടനയാക്കി വളർത്തി വേരുറപ്പിച്ചു. തിരുവല്ലായിലെ ഒരു വാടക കെട്ടിടത്തിൽ ആരംഭിച്ച വനിതാ സമാജത്തിന് സമാജാംഗങ്ങൾ പണപ്പിരിവു നടത്തി ഓതറയിൽ പത്ത് ഏക്കർ സ്ഥലം വാങ്ങി അവിടെ മന്ദിരം, ചാപ്പൽ, സ്കൂൾ, ആശുപത്രി എന്നിവ സ്ഥാപിച്ചു.

1975 ഏപിൽ 22-ന് മദർ ഹന്ന നിര്യാതയായി. 19-ാം വയസ്സിൽ ആരംഭിച്ച സഭാ സേവനജീവിതം 80-ാം വയസ്സിൽ അവസാനിച്ചു. ഓതറ മന്ദിരത്തിൽ അടക്കപ്പെട്ടു.

### ചിറകു വിടർത്തുന്നു:

വനിതകൾക്ക് നേതൃത്വ പരിശീലനം അത്യാവശ്യമാണെന്നു സഭാ നേതൃത്വം മനസ്സിലാക്കി. അതനുസരിച്ച് സഭാംഗങ്ങളായ റേച്ചൽ ഉമ്മനെ അമേരിക്കയിലും എലിസബേത്ത് മാത്യുവിനെയും സഹോദരിയെയും ഇംഗ്ലണ്ടിലും അയച്ചു പരിശീലനം നൽകി. ബിരുദധാരിയായ ആലീസ് മാണിയെ സെക്രട്ടറിയായി നിയമിച്ചു. വാർഷിക ക്യാമ്പുകൾ, ട്രെയിനിംഗ് ക്യാമ്പുകൾ, ബൈബിൾ ക്ലാസുകൾ തുടങ്ങിയവ നടത്തി വനിതകൾക്ക് ആത്മീയ ഉണർവ് നൽകി.

1964-ൽ മാത്യൂസ് മാർ ഈവാനിയോസ് തിരുമേനി (പാറേട്ട് ) സമാജത്തിന്റെ പ്രസിഡന്റായും ഫാ. പി.പി. കുര്യാക്കോസ് (പാറയ്ക്കൽ) വൈസ് പ്രസിഡന്റായും നിയമിതരായി. 1966-ൽ സമാജത്തിന്റെ ആദർശവാക്യമായി ***'പ്രാർഥിക്കുക, പ്രവർത്തിക്കുക, പ്രകാശിക്കുക"*** എന്നു നിശ്ചയിച്ചു. ഇതു പ്രതിഫലിക്കുന്ന ഒരു ലോഗോയ്ക്കും രൂപം നൽകി. അതിൽ, പ്രാർഥിക്കുന്ന സ്ത്രീയും (പ്രാർഥന)തേനീച്ച കൂടിന്മേൽ പണിയുന്നതും (പ്രവർത്തനം) മൂന്നു ശാഖകളുള്ള ഒരു മെഴുകുതിരിക്കാലിൽ തിരികൾ കത്തുന്നതും (പ്രകാശം) ചിത്രീകരിച്ചിരിക്കുന്നു.





*മർത്ത് മറിയം സമാജം മുൻ സെക്രട്ടറിമാർ : മദർ ഹന്നാ (1928 - 64), ആലീസ് മാണി (1964 - 93), അക്കാമ്മ പോൾ (1993 - 2011)*

പ. സുന്നഹദോസ് അംഗീകരിച്ച ഭരണഘടനയും മർത്ത്മറിയം സമാജത്തിനായി പ്രസിദ്ധീകരിച്ചു. കൂടുതൽ അംഗങ്ങൾ പ്രാർഥനയിലും നോമ്പിലും ശ്രദ്ധ ചെലുത്തുവാൻ തുടങ്ങിയതോടെ സഭയിൽ ഒരു ആത്മീയജീവൻ കണ്ടുതുടങ്ങി. ***ശൂനോയോ* ദിനപ്പെരുന്നാൾ (ആഗസ്റ്റ് 15)** ദിവസം സമാജദിനമായി പ.സുന്നഹദോസ് പ്രഖ്യാപിച്ചു.

ഓർത്തഡോക്സ് വനിതകൾക്ക് വി. കുർബാനയെപ്പറ്റി സമഗ്രമായി പഠിക്കുന്നതിന് പദ്ധതി തയ്യാറാക്കി. ഫാ.കെ.കെ മാത്യൂസ് എഴുതിയ ***വി. കുർബാനയുടെ ധ്യാനപഠനം*** എന്ന പുസ്തകം ഇതിനായി വിതരണം ചെയ്തു. ഓരോ ഭദ്രാസനത്തിലും വാർഷിക യോഗങ്ങൾ, ധ്യാനയോഗങ്ങൾ, ബൈബിൾ പഠനക്ലാസ്സുകൾ, ജീവകാരുണ്യ പ്രവർത്തനങ്ങൾ എന്നിവ യഥായോഗ്യം നടന്നു തുടങ്ങി. ഭദ്രാസനങ്ങളെ ഗ്രൂപ്പുകളായി തിരിച്ച്

പ്രവർത്തനങ്ങൾ കൂടുതൽ മെച്ചപ്പെടുത്തി. 1979-ൽ സമാജത്തിന്റെ ഓഫീസിനായി മാങ്ങാനം എബനേസ്സർ ഓർത്തഡോക്സ് പള്ളിയുടെ കെട്ടിടത്തിൽ ലഭിച്ച സ്ഥലത്ത് നേതൃത്വ പരിശീലനക്ലാസ്സുകൾ, ബൈബിൾ ക്ലാസ്സുകൾ, ഏകദിനസമ്മേളനങ്ങൾ എന്നിവ ആരംഭിച്ചു. നഴ്സിങ് വിദ്യാർഥികൾ, ഡോക്ടർമാർ, ഉദ്യോഗസ്ഥരായ വനിതകൾ എന്നിവർക്ക് ക്ലാസ്സുകൾ തുടങ്ങി. 1981-ൽ അഖില മലങ്കര മർത്ത്മറിയം സമാജത്തിന്റെ പോഷകഘടകമായി പ്രവർത്തിക്കുന്നതിന് ***ബാലികാ സമാജം*** രൂപീകൃതമായി. പിന്നീട് ബാലികാ സമാജം ***ബാല സമാജ***ത്തോട് ചേർന്നു. 1981-ൽ സഭയിലെ സ്ത്രീകൾ വി. വേദപുസ്തകം കൂടുതലായി പഠിക്കുവാനും വിശ്വാസം, പ്രാർഥനഎന്നിവ കൂടുതൽ മനസ്സിലാക്കുവാനുമായി കേന്ദ്രത്തിൽ നിന്നും നൽകുന്ന പാഠ്യക്രമം അനുസരിച്ച് ഏകീകൃതമായി നടത്തുന്ന പരീക്ഷ ക്രമീകരിച്ചു. ലോകമെങ്ങുമുള്ള യൂണിറ്റുകളിൽ കേന്ദ്ര സിലബസ്സ് അനുസരിച്ച് സമാജാംഗങ്ങൾ എല്ലാ വർഷവും ഒക്ടോബർ മാസത്തിൽ പരീക്ഷ എഴുതുന്നു. 1983-ൽ കോട്ടയം കഞ്ഞിക്കുഴിയിൽ കേന്ദ്ര മന്ദിര നിർമാണത്തിനായി ലഭിച്ച സ്ഥലത്ത് 1987-ൽ കേന്ദ്ര മന്ദിരത്തിന്റെ കൂദാശ നടന്നു.

### അനന്തവിഹായസ്സിൽ

1983-ൽ ഓർത്തഡോക്സ് സഭ നാഷണൽ ക്രിസ്ത്യൻ കൗൺസിൽ അംഗത്വം സ്വീകരിച്ചതിനെതുടർന്ന് സമാജം സെക്രട്ടറി ആലീസ് മാണി **നാഷണൽ കൗൺസിൽ ഓഫ് ചർച്ചസ് ഇൻ ഇൻഡ്യ** (NCCI) യുടെ വനിതാവിഭാഗത്തിൽ അംഗത്വം സ്വീകരിച്ചു. 1987-ൽ നടന്ന ഏഷ്യൻ ചർച്ച് കോൺഫറസിൽ സംബന്ധിക്കുവാൻ മർത്ത്മറിയം സമാജപ്രതിനിധികൾക്ക് അവസരം ലഭിച്ചു. 1996-ൽ സിറിയയിലെ ദമാസ്കസിൽ നടന്ന **ഓർത്തഡോക്സ് വിമൻസ് വേൾഡ് കോൺഫറൻസി**ൽ ജനറൽ സെക്രട്ടറി അക്കാമ്മ പോളും 6 സമാജ അംഗങ്ങളും പങ്കെടുത്തു. 1999-ൽ ഹൈദരബാദിൽ നടന്ന **എക്യുമെനിക്കൽ സമ്മേളന**ത്തിൽ 100 സമാജാംഗങ്ങൾ പങ്കെടുത്തു. സമാജത്തിന്റെ പ്ലാറ്റിനം ജൂബിലി സമ്മേളനം ബോംബൈ ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ 2003-ൽ ബോംബെ ന്യൂ വാഷിയിൽ നടന്നു.

### അംഗീകാരത്തിന്റെ പടവുകൾ

ആരാധനയിൽ സ്ത്രീകൾക്ക് വിശുദ്ധ വേദപുസ്തക വായനനടത്താമെന്നും മാമോദീസ മുക്കിയശേഷം പെൺകുഞ്ഞിനെത്രോണോസ് മുത്തിക്കാം എന്നും 1988-ൽ പരി. സുന്നഹദോസ് കല്പന പുറപ്പെടുവിച്ചു. ഓർത്തഡോക്സ് സഭയിലെ സ്ത്രീകൾക്ക് തിയോളജി പഠിക്കുവാൻ നമ്മുടെ സെമിനാരികളിൽ അവസരം ഒരുക്കണമെന്നും വിവിധ സമതികളിൽ സംബന്ധിക്കുവാൻ വോട്ടവകാശം നൽകണമെന്നുള്ള നിവേദനം പ. സന്നഹദോസിന് നൽകിയതിന്റെ വെളിച്ചത്തിൽ 2005-ൽ നാഗ്പൂർ സെമിനാരിയിൽ വേദശാസ്ത്ര പഠനത്തിന് സ്ത്രീകൾക്ക് പ്രവേശനം ലഭിച്ചു. സ്ത്രീകൾക്ക് പള്ളി പൊതുയോഗങ്ങളിൽ നിരീക്ഷകരായി സംബന്ധിക്കാം എന്ന് 2007-ലെ കല്പനപ്രകാരം അനുവാദം ലഭിച്ചു. 2011-ൽ പ.സഭ 21 വയസ്സു പൂർത്തിയായ സ്ത്രീകൾക്ക് ഇടവകയോഗത്തിൽ അംഗത്വവും വോട്ടവകാശവും നൽകുകയും ഇടവക തലത്തിൽ ഭരണരംഗങ്ങളിൽ തിരഞ്ഞെടുക്കപ്പെട്ട് പ്രവർത്തിക്കുവാൻ അവകാശം നൽകുകയും ചെയ്തു. ഇതിനു പിന്നിലെല്ലാം സമാജത്തിന്റെ ശ്രദ്ധേയമായ ഇടപെടൽ ഉണ്ടായി. എന്നാൽ സഭയുടെ എല്ലാ സമിതികളിലും സ്ത്രീകൾക്ക് പ്രാതിനിധ്യവും പങ്കാളിത്തവും ഇനിയും നൽകപ്പെടേണ്ടതായിട്ടുണ്ട്.




*വനിതാ ദീപ്തി* ത്രൈമാസിക പ്രകാശനം(2012)

### ആഗോള സമ്മേളനം

2009 സെപ്റ്റംബർ 26 മുതൽ 29 വരെ ഡൽഹിയ്ക്ക് സമീപം ഘാസിയാബാദിലുള്ളസെ. തോമസ് സ്കൂളിൽ ഡൽഹി ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ സമാജത്തിന്റെ പ്രഥമ ആഗോള സമ്മേളനം നടന്നു. *"മലങ്കര സഭയിലെ ഒരു ആത്മിക സംഘടനയിലും ഇതേ പോലൊരു മഹാസമ്മേളനം ദർശിച്ചിട്ടില്ല"* എന്ന് അറിയിച്ചുകൊണ്ട് ശ്രേഷ്ഠ നിയുക്ത കാതോലിക്ക പൗലോസ് മാർ മിലിത്തോയ്സ് തിരുമേനി ഏവരേയും അഭിനന്ദിച്ചു. ലോക് സഭാ സ്പീക്കർ മീരാ കുമാർ സമ്മേളനം ഉദ്ഘാടനം ചെയ്തു. രണ്ടാം ആഗോള സമ്മേളനം പരുമലയിൽ നടന്നു (2011 ആഗസ്റ്റ് 22-25). അടുത്ത ആഗോള സമ്മേളനം കൊച്ചി ഭദ്രാസനത്തിന്റെ ആതിഥേയത്വത്തിൽ 2020 മെയ് 21-23-ന്





*സമാജം ഭാരവാഹികൾ : അഭി. യൂഹാനോൻ മാർ പോളികാർപ്പോസ് തിരുമേനി (പ്രസിഡന്റ്), ഫാ.മാത്യു വർഗീസ് (വൈസ് പ്രസിഡന്റ്), പ്രൊഫ. മേരി മാത്യു (ജനറൽ സെക്രട്ടറി)*

നടത്തുന്നു. 2011 മുതൽ എല്ലാവർഷവും ജൂലൈ / ആഗസ്റ്റ് മാസത്തിൽ ഗൾഫിൽ നിന്നു വരുന്ന അംഗങ്ങളുടെ ഗൾഫ് മേഖലാ സമ്മേളനവും പ്രത്യേകമായി നടത്തിവരുന്നു.

### നവജ്യോതി മോംസ്

വനിതകളുടെ സാമ്പത്തികവും സാംസ്കാരികവുമായ ഉന്നമനം ലക്ഷ്യമാക്കി 2009 – ൽ ആരംഭിച്ച സ്വയം സഹായ സംഘമാണ് **നവജ്യോതി *മോംസ്***. 2019–ൽ പ. സുന്നഹദോസിന്റെ തീരുമാനപ്രകാരം ഇതിന് സ്വതന്ത്രമായ പ്രവർത്തനാധികാരം നൽകുകയും തുടർന്ന് സ്വതന്ത്ര സംഘടനയായി പ്രവർത്തിക്കുകയും ചെയ്യുന്നു.

### *വനിതാ ദീപ്തി* ത്രൈമാസിക

വനിതകളുടെ പ്രതീക്ഷകളുടെയും പ്രതികരണങ്ങളുടെയും നേർപതിപ്പായി 2012–ൽ ***വനിതാദീപ്തി*** ത്രൈമാസിയുടെ പ്രഥമ പതിപ്പ് പ്രസിദ്ധീകരിച്ചു. ഇത് മലങ്കരയിലെ പെൺമക്കളുടെ ജിഹ്വയായി അനുസ്യൂതം തുടരുന്നു.

### സമാജവും വിപാസ്സനയും

2015 മുതൽ സഭയുടെ മാനവിഭവശേഷി വകുപ്പിനോട് ചേർന്ന് സമൂഹത്തിന്റെ ആവശ്യമറിഞ്ഞ് കൗൺസലിങ്, വൈകാരിക സഹായ പഠനം, ജീവിത നൈപുണ്യം എന്നിങ്ങനെയുള്ള വിഷയങ്ങളിൽ അനേകരെ സഹായിക്കുന്നതിനായി പരിശീലനം നൽകിവരുന്നു.

### നവതി

മർത്ത്മറിയം സമാജത്തിന്റെ നവതി ഉദ്ഘാടനം 2018 ഫെബ്രുവരി 10–ന് ബറോഡ മാർ ഗ്രിഗോറിയോസ് വലിയപള്ളിയിൽ നടന്നു. ഒരു വർഷം നീണ്ടു നിന്ന വിവിധ കാര്യപരിപാടികൾക്ക് രൂപ രേഖ തയ്യാറാക്കി. 2019 മെയ് 21–23 തീയതികളിൽ ശാസ്താംകോട്ട മൗണ്ട് ഹൊറേബ് ആശ്രമത്തിൽ നവതിയുടെ സമാപ്തി സമ്മേളനം നടന്നു.

സമാജത്തിന്റെ ജന്മഭൂമിയായ കവിയൂർ സ്ലീബാ പള്ളിയിൽ 2018 മെയ് 10–ന് നടന്ന ഏകദിനസമ്മേളനത്തിൽ ലോകത്തിന്റെ വിവിധഭാഗത്തുനിന്നുമുള്ള മലങ്കരയുടെ പെൺമക്കൾ *'മഹാസംഗമം'* സൃഷ്ടിച്ചു.

### നേതൃത്വം

പ. കാതോലിക്കാ ബാവായാണ് സമാജത്തിന്റെ പരമോന്നത ആത്മീയ പിതാവും രക്ഷാധികാരിയും. അഭി. യൂഹാനോൻ മാർ പോളികാർപ്പോസ് തിരുമേനി (പ്രസിഡന്റ്), ഫാ.മാത്യു വർഗീസ് (വൈസ് പ്രസിഡന്റ്), പ്രൊഫ. മേരി മാത്യു (ജനറൽ സെക്രട്ടറി), മോളി വർഗീസ് (സെക്രട്ടറി) എന്നിവർ ഇപ്പോൾ സമാജത്തിന്റ നേതൃത്വം വഹിക്കുന്നു. (Vanitha Samajam Central Office at Muttambalam P.O., Kanjikuzhi, Kottayam, PIN: 686004. email:momsglobal@yahoo.in, Ph: 0481-2571840)

മർത്ത്മറിയം സമാജം 2028–ൽ ശതാബ്ദി നിറവിൽ എത്തും. പ. സഭയിലെ എല്ലാ വനിതകളും പ്രാർത്ഥനയോടെ ജീവിച്ച് ഏകമനസ്സോടെ പ്രവർത്തിച്ച് ഉചിതമായി പ്രതികരിച്ച് പ്രകാശിക്കുന്ന പ്രസ്ഥാനമായി സമാജം ഉയരുന്നതിന് ദൈവത്തോട് പ്രാർഥിക്കാം ; ദൈവമാതാവിൽ അഭയപ്പെടാം.

GM

*(മർത്ത്മറിയം വനിതാ സമാജം ജനറൽ സെക്രട്ടറിയാണ് ലേഖിക)*

## ആൽബം





# പ.വട്ടശ്ശേരിൽ തിരുമേനിയുടെ സഹനാധിഷ്ഠിത ജീവിതം

■ എലിസബത്ത് പോത്തൻ

*(പ.വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് തിരുമേനിയുടെ 86-മത് ഓർമ്മയോടനുബന്ധിച്ച് മർത്ത് മറിയം സമാജം അഖില മലങ്കര അടിസ്ഥാനത്തിൽ സമാജം അംഗങ്ങൾക്കായി നടത്തിയ ഉപന്യാസ മൽസരത്തിൽ ഒന്നാം സമ്മാനം കരസ്ഥമാക്കിയത്)*

മലങ്കരസഭയുടെ സുദീർഘമായ ചരിത്രത്തിൽ പ.വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്ക് അദ്വിതീയമായ സ്ഥാനം ലഭിച്ചത്, സഭയുടെ ഭരണസ്വാതന്ത്ര്യവും പൗരോഹിത്യശ്രേണിയും അന്യൂനമായും സുസ്ഥിരവുമായി നിലനിർത്തുന്നതിന്, പ്രതിസന്ധികളെ തരണം ചെയ്ത്, സുധീരമായ നിലപാടുകൾ സ്വീകരിക്കുകയും ആജീവനാന്തം അചഞ്ചലമായി അതിനുവേണ്ടി പരിശ്രമിക്കുകയും ധർമസമരം നടത്തുകയും ചെയ്തതു കൊണ്ടാണ്.

റോമാ നുകത്തെ ***കൂനൻ കുരിശു സത്യം*** വഴി വലിച്ചെറിഞ്ഞ്, പോർട്ടുഗീസുകാരുടെ കണ്ണുവെട്ടിച്ച്, സ്വന്തം ജീവൻ പണയപ്പെടുത്തി, തന്റെ അനുയായികളെ സത്യവിശ്വാസത്തിലുറപ്പിച്ചു നിർത്തുവാൻ പോരാടിയ മാർത്തോമാ ഒന്നാമനെപ്പോലെ പ.വട്ടശ്ശേരിൽ തിരുമേനിയും സ്വന്തം ജീവൻ പണയപ്പെടുത്തിയാണ് മലങ്കരസഭയുടെ സ്വാതന്ത്ര്യം കാത്തുസൂക്ഷിക്കുവാൻ ജാഗരൂഗനായി വർത്തിച്ചത്. ഒന്നാം മാർത്തോമായെപ്പോലെ മരണം മുഖാമഖം കണ്ട സന്ദർഭങ്ങളും അദ്ദേഹത്തിനുണ്ടായിട്ടുണ്ട്.



1909 മുതൽ 1934 വരെയുള്ള പ.തിരുമേനിയുടെ ഭരണകാലം ദുർഘടം നിറഞ്ഞതായിരുന്നു. തീയിൽക്കൂടി സഞ്ചരിച്ചാണ് അദ്ദേഹം ദിനരാത്രങ്ങൾ തള്ളിനീക്കിയത്. സിംഹഹൃദയനായ പ.പിതാവ് ഏത് കടുത്ത പ്രതിസന്ധിയെയും ധീരമായി നേരിടുകയാണ് പതിവ്. സ്വയം എരിയുമ്പോഴും തന്നാലാവുംവിധം മറ്റുള്ളവർക്ക് പ്രകാശം പരത്തിയ ആ ദീപം സ്നേഹ-സേവന-ത്യാഗങ്ങളുടെ ഒരു ആൾരൂപമായിരുന്നു.

മലങ്കരയുടെ മേൽ ആധിപത്യമുറപ്പിക്കാനുള്ള അന്ത്യോഖ്യൻ പാത്രിയർക്കീസിന്റെയും അനുയായികളുടെയും തന്ത്രങ്ങളെ പ.തിരുമേനിക്ക് നേരിടേണ്ടിവന്നു. തന്മൂലം കോടതി വ്യവഹാരങ്ങളുടെ ഒരു തുടർക്കഥതന്നെ അരങ്ങേറി. ഈ വ്യവഹാരങ്ങളിലെല്ലാം ആത്യന്തികമായി അദ്ദേഹം വിജയം വരിച്ചുവെങ്കിലും എത്രമാത്രം ശാരീരികവും മാനസികവും സാമ്പത്തികവുമായ ക്ലേശങ്ങൾ സഹിക്കേണ്ടിവന്നു എന്നതിന് യാതൊരു അളവുമില്ല.

ഒരു കാലഘട്ടത്തിൽ മലങ്കര മല്പാനായും മലങ്കര മെത്രാപ്പോലീത്താ ആയും അംഗീകരിച്ചിരുന്ന അന്ത്യോഖ്യയിൽ നിന്ന് മുടക്കിന്റെ കല്പനകിട്ടിയപ്പോൾ അദ്ദേഹം പകച്ചുനിൽക്കുകയോ പതറുകയോ ചെയ്യാതെ വിശുദ്ധ ജീവിതം നയിക്കുകയും വിമോചനത്തിന് വഴി ഒരുക്കുകയും ചെയ്തു. സുഖദുഃഖങ്ങളെ സമചിത്തതയോടെ നേരിടാനുള്ള അദ്ദേഹത്തിന്റെ കഴിവ് അപാരമായിരുന്നു.

സഭയുടെ സമാധാനത്തിനുവേണ്ടി, ഇവിടെ സ്വതന്ത്രവും ക്രമീകൃതവുമായ ഒരു സഭയുണ്ടാകേണ്ടതിന് ഭൂമിയോളം താഴുവാൻ അദ്ദേഹം തയ്യാറായിരുന്നു. അതിനുദാഹരണമാണ്, അദ്ദേഹത്തിന്റെ ആരോഗ്യം മോശമായിരുന്നിട്ടും തുർക്കിയിലെ രാഷ്ട്രീയസ്ഥിതി അവഗണിച്ച് 1923-ൽ മർദീനിലേക്ക് വളരെ ദുർഘടമായ ഒരു യാത്രയ്ക്ക് അദ്ദേഹം തയ്യാറായത്.

കൂട്ടത്തിൽ നിന്നവർ, പ്രത്യേകിച്ച് കൂട്ടുട്രസ്റ്റികൾ, അദ്ദേഹത്തിന്റെ കാലുവാരാൻ ശ്രമിച്ചു. ഉറ്റ ചങ്ങാതിയും തന്നോടൊപ്പം മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ട ദേഹവുമായ കൊച്ചുപറമ്പിൽ മാർ കൂറിലോസിന്റെ എതിർപക്ഷത്തേക്കുള്ള കൂറുമാറ്റം അദ്ദേഹത്തെ വളരെയധികം വേദനിപ്പിച്ചു. വാത്സല്യ ശിഷ്യനും വിശ്വസ്ത സ്നേഹിതനും തനിക്ക് അനുയോജ്യനുമായ പിൻഗാമിയാവും എന്ന് കരുതപ്പെട്ടുമിരുന്ന മാർ ഈവാനിയോസ് റോമാ സഭയിൽ പോയത് അദ്ദേഹത്തെ അത്യധികം വേദനിപ്പിച്ചു. ഏങ്കിലും പ്രതിസന്ധിയിൽ അനാദൃശ്യമായ കഴിവ് പ്രദർശിപ്പിച്ച് "സ്തുതി ചൊവ്വാക്കപ്പെട്ട" പ.സഭയുടെ സ്വാതന്ത്ര്യം സംരക്ഷിച്ച്കൊണ്ട് അദ്ദേഹം സഭയെ നയിച്ചു.

പാത്രിയർക്കീസ് മുടക്കിയതിനെത്തുടർന്ന്, അദ്ദേഹത്തെ പഴയ സെമിനാരിയിൽ നിന്നും പുറത്താക്കാൻ കൂട്ടുട്രസ്റ്റികൾ സമരിക്കേസുമായി വന്നപ്പോൾ അവരുടെ സ്ഥാനത്ത് വേറെ രണ്ടുപേരെ നിയമിച്ച് അവരെ നിഷ്പ്രഭരാക്കി. കുന്നംകുളം പള്ളിയിൽ സന്ധ്യാനമസ്ക്കാരം നടത്തിക്കൊണ്ടിരിക്കുമ്പോൾ അദ്ദേഹത്തെ അറസ്റ്റുചെയ്യുവാൻ തലപ്പിള്ളി മജിസ്ട്രേറ്റും ഒരു ബറ്റാലിയൻ പോലീസുകാരും എത്തിയിരിക്കുന്നുവെന്ന വാർത്ത കേട്ടപ്പോഴും അദ്ദേഹത്തിന്റെ മുഖത്ത് യാതൊരു ഭാവഭേദവും ഉണ്ടായില്ല.

വട്ടിപ്പണക്കേസിൽ വീരരാഘവയ്യങ്കാരുടെ വിധി

→36

# വേദപഠനവും വെട്ടുക്കിളിയും

## ബൈബിളിൽനിന്ന് മുത്തുകൾ

പ്രൊഫ.ഡി.മാത്യൂസ്

റയിൽവേ ഉദ്യോഗസ്ഥൻ, കോളജ് അധ്യാപകൻ, സുവിശേഷ പ്രഭാഷകൻ, ഗ്രന്ഥകർത്താവ്, സസ്യ-ജന്തുശാസ്ത്ര ഗവേഷകൻ, മിഷൻ പ്രവർത്തകൻ, വിജ്ഞാനദാഹി, സഭാസ്നേഹി - ഇതെല്ലാം പ്രൊഫ.ഡി.മാത്യൂസ് സാർ എന്ന കോഴഞ്ചേരിക്കാരന്റെ വിശേഷണങ്ങളിൽ ചിലതുമാത്രം. കേരള യൂണിവേഴ്സിറ്റിയിൽ നിന്ന് സസ്യശാസ്ത്ര ബിരുദം 3-ാം റാങ്കോടെ പാസ്സായ ഡി.മാത്യൂസ് 12 വർഷത്തെ റയിൽവേ ജോലിക്കിടെ L.L.B.-യും, M.A. (Lit)-യും കരസ്ഥമാക്കി. പത്തനംതിട്ട കാതോലിക്കേറ്റ് കോളജിൽ അധ്യാപകനായി 1965-ൽ ചേരുമ്പോൾ മലങ്കരസഭയുടെ മിഷൻ പ്രവർത്തനത്തിലും വ്യാപൃതനായിരുന്നു. മിഷൻ പ്രവർത്തനത്തിന് ദിശാബോധവും ഊർജസ്വലതയും നൽകിയ ഭാഗ്യ.പത്രോസ് മാർ ഒസ്ത്താത്തിയോസ് തിരുമേനിയായിരുന്നു ഇക്കാര്യത്തിൽ ഗുരുവും മാർഗദർശിയും.



റയിൽവേ-അധ്യാപക ജോലികൾ ഒരു തൊഴിൽ മാത്രമായിരുന്നു ഡി.മാത്യൂസിന്. വേദപുസ്തകം ആയിരുന്നു യഥാർഥ പ്രചോദനം (Passion and Inspiration). വേദപുസ്തകത്തെ ദൈവമാഹാത്മ്യം വിളിച്ചോതുന്ന ഒരു വിശുദ്ധ ഗ്രന്ഥമായി മാത്രമല്ല, വിജ്ഞാനത്തിന്റെ കലവറയായും മഹാസമുദ്രമായും അദ്ദേഹം നോക്കിക്കണ്ടു. ആ മഹാസമുദ്രത്തിൽ നിന്നു മുങ്ങിയെടുക്കാൻ എണ്ണമറ്റ മുത്തുകളുടെ നിക്ഷേപമുണ്ടെന്നും മനസ്സിലാക്കി. അതിനായുള്ള ഉദ്യമം തന്റെ ജീവിത ലക്ഷ്യമായി അദ്ദേഹം തിരഞ്ഞെടുത്തു.

റയിൽവേ ഉദ്യോഗകാലത്തുതന്നെ മലബാർ ഭദ്രാസനത്തിലെ വിവിധ ഇടവകകളിൽ പ്രസംഗം, ബൈബിൾ ക്ലാസ്, ധ്യാനം എന്നിവയ്ക്ക് സമയം കണ്ടെത്തി. സ്ളീബാദാസ സമൂഹത്തിന് കൈത്താങ്ങായി വിവിധ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടു. 1965-നു ശേഷം സഭയുടെ യുവജനപ്രസ്ഥാനത്തിൽ ട്രഷററായും ***'യുവത'*** മാസികയുടെ മാനേജരായും പ്രവർത്തിച്ചു. ഇരുപതു വർഷത്തെ കോളജ് അധ്യാപനത്തിൽ നിന്ന് 1985-ൽ വിരമിച്ച ശേഷം കോട്ടയം പഴയസെമിനാരിയിൽ നിന്ന് 5 വർഷത്തെ ദൈവശാസ്ത്ര പഠനം പൂർത്തിയാക്കി. ബൈബിൾ പഠനത്തിലും ഗവേഷണത്തിലും പുസ്തകരചനയിലും മുഴുകി. ഒപ്പം ബൈബിൾ ക്ലാസും സുവി ശേഷ പ്രസംഗങ്ങളും.

### രചനാ ലോകത്ത്

തിരുവനന്തപുരത്തേക്കു താമസം മാറ്റിയശേഷം ബൈബിൾ ക്ലാസ്സുകൾക്ക് തുടർച്ചയുണ്ടായി. വി.പൗലോസ് ശ്ളീഹായുടെ ***റോമാ ലേഖനം*** ആയിരുന്നു ആദ്യത്തെ പഠനവിഷയം. തുടർന്ന് ഇതു പുസ്തക രൂപത്തിൽ പ്രസിദ്ധീകരിച്ചു. ആദ്യ പുസ്തകം ഒരു വിജയമായതോടെ ഗ്രന്ഥരചനയിൽ താല്പര്യമേറി. ഇതെത്തുടർന്ന് 25 പുസ്തകങ്ങൾ പ്രസിദ്ധീകരിച്ചു. ***"ദൈവം കൂട്ടിച്ചേർത്തത്"*** എന്ന പുസ്തകം പ്രീ-മാരിറ്റൽ കൗൺസലിങ്ങിന് ഉപയോഗിച്ചു വരുന്നു. ഇതിന്റെ ഇംഗ്ലീഷ് പതിപ്പും പ്രസിദ്ധീകൃതമായി. ***അപ്പോസ്തോല പ്രവർത്തികൾ ഒരു പഠനം*** എന്ന പുസ്തകത്തെക്കുറിച്ച് അഭി.ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ അവതാരികയിൽ പറയുന്നതിങ്ങനെ: *''വേദപഠനശാഖയ്ക്ക് ഒരു മുതൽക്കൂട്ടാണ് ഈ ഗ്രന്ഥം. അയത്നലളിതമായ ഭാഷ. ദൈവവചനത്തിന്റെ ആഴമേറിയ സത്യങ്ങൾ കൊച്ചു കൊച്ചു വാചകങ്ങളിലൂടെ അനുവാചകരിലേക്ക് സന്നിവേശിപ്പിക്കുന്ന രചനാവൈഭവം ദീർഘകാലത്തെ അധ്യാപനപരിചയത്തിൽനിന്ന് പരുവപ്പെടുത്തിയിട്ടുള്ളതാകുന്നു''.*

### വെട്ടുക്കിളി മുതൽ ദേവദാരു വരെ

ഇന്ത്യയിലെ ഇതര സംസ്ഥാനങ്ങളിലും അനേകം വിദേശ രാജ്യങ്ങളിലും പലതവണ യാത്രകൾ നടത്തി. വേദപഠനക്ലാസ്സുകളും സുവിശേഷ പ്രഭാഷണങ്ങളും നടത്തുക യാത്രയുടെ ഭാഗമായിരുന്നു. അങ്ങനെ ഒരു യാത്രയിലാണ് ബൈബിളിലെ യഥാർഥ വെട്ടുക്കിളിയെ തിരിച്ചറിഞ്ഞത്. വിശുദ്ധനാടു സന്ദർശനത്തിനിടയിലാണ് സംഭവം. യോഹന്നാൻ സ്നാപകനെക്കുറിച്ച് വി.വേദപുസ്തകത്തിൽ പറയുന്ന ഭാഗം മറ്റുപലരെയുംപോലെ അത്ഭുതത്തോടെയും തെല്ലു കൗതുകത്തോടെയുമാണ് വായിച്ചിട്ടുള്ളത്: *''അവന്റെ ആഹാരമോ വെട്ടുക്കിളിയും കാട്ടുതേനും ആയിരുന്നു''.* കൂട്ടമായി പറന്നുവന്ന് സസ്യങ്ങളെല്ലാം തിന്നു നശിപ്പിക്കുന്ന വിട്ടിൽ പോലുള്ള വെട്ടുക്കിളിയെക്കുറിച്ച് ബൈബിളിൽ പലയിടത്തും പരാമർശിച്ചിട്ടുണ്ട്. അങ്ങനെയുള്ള ഷഡ്പദത്തെ യോഹന്നാൻ സ്നാപകൻ ഭക്ഷിക്കുകയോ? ആ സംശയം എന്നും മനസ്സിൽ കൊണ്ടുനടന്നു. അങ്ങനെയിരിക്കെയാണ് വിശുദ്ധനാടു സന്ദർശനത്തിനിടെ യഥാർഥ വെട്ടുക്കിളിയെ കണ്ടെത്തിയത്: ലോക്കസ്റ്റ് (സെററ്റോണിയ സിലിക്വ) എന്ന മരം! ബീൻസുപോലുള്ള കായ്കൾക്കുള്ളിൽ ഭക്ഷ്യയോഗ്യമായ മാംസളഭാഗം! ***'ലോക്കസ്റ്റ്'*** എന്നത് ഇങ്ങനെ ഒരു മരത്തിന്റെ പേരാണെന്ന് ബൈബിൾ മലയാളത്തിലേക്കു പരിഭാഷപ്പെടുത്തിയവർ അറിഞ്ഞിരുന്നില്ല.

### പ്രാക്കാഷ്ഠത്തിനു പിന്നാലെ

യഥാർഥ വെട്ടുക്കിളിയെ കണ്ടെത്തിയതിന്റെ 'ത്രിൽ' ബൈബിളിലെ ഇതുപോലെയുള്ള സമസ്യകൾക്ക് ഉത്തരം കണ്ടെത്താനുള്ള യത്നത്തിനു പ്രചോദനമായി. സസ്യശാസ്ത്രജ്ഞനായ മകൻ ഡോ.മാത്യു ഡാനുമായി ചേർന്ന് ഗവേഷണമാരംഭിച്ചു. ബൈബിളിലെ രണ്ടു വിഷയങ്ങളിലായിരുന്നു ഗവേഷണം-സസ്യജാലവും ജന്തുജാലവും. ലബനോനിലെ ദേവദാരുവും നോഹയുടെ പെട്ടകവും പ്രത്യേക വിഷയങ്ങളായി

തിരഞ്ഞെടുത്തു. ബൈബിളിൽ പരാമർശമുള്ള പ്രാക്കാഷ്ഠത്തിനെക്കുറിച്ചുള്ള അന്വേഷണവും രസകരമായിരുന്നു. പാറക്കെട്ടുകൾക്കിടയിൽ വളരുന്ന ഭക്ഷ്യയോഗ്യമായ *'ഡവ്സ് ഡംഗ്'* (Dove's Dung) എന്ന ചെടിയാണ് പ്രാക്കാഷ്ഠമായി മലയാളം ബൈബിളിൽ പരിഭാഷപ്പെടുത്തിയിരിക്കുന്നത്! ഈ ചെടിയുടെ ചെറിയ വെള്ളപ്പൂക്കൾ ദൂരെനിന്നു കണ്ടാൽ പാറക്കൂട്ടത്തിൽ വീണ പ്രാവിൻ കാഷ്ഠംപോലെ തോന്നും.

ഇപ്രകാരം മലയാള വേദപുസ്തകത്തിൽ വായിക്കുന്ന പല സസ്യങ്ങളും ജന്തുക്കളും പലസ്തീൻ പ്രദേശങ്ങളിലില്ല. കാഞ്ഞിരം, ആൽ, തുളസി, അശോകം, ലില്ലിച്ചെടി, കുളക്കോഴി, നീർക്കാക്ക, വേഴാമ്പൽ, കാക്ക എന്നിവയെല്ലാം പരിഭാഷക്കാരുടെ ഭാവനാവിലാസം മാത്രമാണെന്ന് പ്രൊഫ.മാത്യൂസും മകനും കണ്ടെത്തി. ഇത്തരം 111 സസ്യങ്ങളെപ്പറ്റിയുള്ള ആദ്യഗ്രന്ഥമായിരുന്നു, ***'ലെബാനോനിലെ ദേവദാരു'***. ഈ പുസ്തകത്തിനു ലഭിച്ച സ്വീകാര്യത അതിനെ മൂന്നാം പതിപ്പിൽ എത്തിച്ചിരിക്കുന്നു. ബൈബിളിൽ പരാമർശിക്കുന്ന ഈ സസ്യങ്ങളെയും അവയുടെ ഉൽപന്നങ്ങളെയും കുറിച്ച് ആധികാരികമായി പ്രതിപാദിക്കുന്ന മലയാളത്തിലെ ആദ്യ ഗ്രന്ഥമായിരുന്നു ഇത്. ബൈബിളിൽ പറയുന്ന 128 ജന്തുജാലങ്ങളെക്കുറിച്ചുള്ളതായിരുന്നു അടുത്ത ഗ്രന്ഥം: ***നോഹയുടെ പെട്ടകം***. പ്രൊഫ. മാത്യൂസിന്റെ 25-ാമതു പുസ്തകം ക്രിസ്തുവിന്റെ 12 ശിഷ്യന്മാരെക്കുറിച്ചുള്ളതാണ്: ***പന്തിരുവർ***. വി.വേദപുസ്തകത്തിൽ ഇവരെക്കുറിച്ച് കാര്യമായ വിവരണങ്ങളൊന്നുമില്ല. അതുകൊണ്ട് ഓരോരുത്തരുടെയും ജീവചരിത്രം പ്രതിപാദിക്കുന്ന ഗ്രന്ഥമാണിത്.

### വിരമിക്കലില്ലാതെ സഭാപ്രവർത്തനം

യൗവനകാലം മുതൽ സഭാപ്രവർത്തനത്തിൽ വിവിധ തുറകളിലായി വ്യാപൃതനായിരുന്ന ഡി.മാത്യൂസ് സഭയുടെ മിഷൻ ബോർഡ് ട്രഷററായി ഏറെക്കാലം പ്രവർത്തിച്ചു. 2005 മുതൽ തിരുവനന്തപുരം വട്ടിയൂർക്കാവിലുള്ള MGRC (Mar Gregorios Rehabilitation Centre) എന്ന ജീവകാരുണ്യ പ്രസ്ഥാനത്തിന്റെ വൈസ് പ്രസിഡന്റാണ്.

ഓർത്തഡോക്സ് ബൈബിൾ നിർമിതിക്കുള്ള സമിതിയിലെ മുഖ്യഅംഗമാണ് പ്രൊഫ.ഡി.മാത്യൂസ്.

2012-ൽ കാതോലിക്കേറ്റ് ശതാബ്ദി പ്രമാണിച്ച് പ.കാതോലിക്കാ ബാവാ പ്രൊഫ.ഡി.മാത്യൂസിന് ***'മലങ്കരസഭാ പ്രതിഭ'*** അവാർഡ് നൽകി ആദരിച്ചു. അദ്ദേഹത്തിന്റെ മിഷൻ പ്രവർത്തനത്തിനുള്ള അംഗീകാരം കൂടിയായിരുന്നു അത്. 2016-ൽ തിരുവനന്തപുരം ഭദ്രാസനം അദ്ദേഹത്തിന് ***'ഭദ്രദീപം'*** അവാർഡ് സമർപ്പിതസേവനത്തിനുള്ള അംഗീകാരമായി നൽകുകയുണ്ടായി.

നവതി പിന്നിട്ടിട്ടും പ്രായത്തെ വെല്ലുന്ന ഊർജസ്വലതയുമായി പ്രൊഫ.ഡി.മാത്യൂസ് പഠനവും ഗവേഷണവും എഴുത്തും കൗൺസലിങ്ങും ബൈബിൾ ക്ലാസ്സുകളും സുവിശേഷ പ്രവർത്തനവുമായി പ്രവർത്തനനിരതനാണ്.

കോഴഞ്ചേരി മുഞ്ഞനാട്ടു കുടുംബാംഗമായ പ്രൊഫ. മാത്യൂസ് ഇപ്പോൾ തിരുവനന്തപുരം പേരൂർക്കട സെ.ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.



***(പി.വി.എം.)***

← 34

## അനുസ്മരണം

ദോഷമായി വന്നു എന്ന കമ്പി സന്ദേശം ലഭിച്ചതറിഞ്ഞ് അദ്ദേഹത്തിനു ചുറ്റുമുണ്ടായിരുന്നവർ ഏങ്ങലടിച്ച് കരഞ്ഞപ്പോൾ പ.പിതാവ് തെല്ലും പരിഭ്രമം കാട്ടിയില്ല. പ.വട്ടശ്ശേരിൽ തിരുമേനിക്കെതിരെയുള്ള എല്ലാ കേസുകളും പൊളിഞ്ഞപ്പോൾ, വട്ടിപ്പണപ്പലിശ അദ്ദേഹം വാങ്ങാതിരിപ്പാൻ മലങ്കരയിൽ യാതൊരു കാര്യത്തിനും ഒരു അവകാശവും ഇല്ലാഞ്ഞ യൂലിയോസ് എന്ന അന്ത്യോഖ്യൻ മെത്രാൻ സസ്പെൻഷൻ കല്പനഇറക്കിയതിനെ തികഞ്ഞ അവജ്ഞയോടെ പ.പിതാവ് തള്ളി.

എന്നാൽ തന്റെ അംഗരക്ഷകരിൽ പ്രധാനിയായ ആനപ്പാപ്പി എന്ന വർക്കി വർഗീസിനെ എതിരാളികൾ മൃതപ്രായനാക്കി പഴയസെമിനാരിയുടെ മുറ്റത്ത് കിടത്തിയിരിക്കുന്നു എന്ന വാർത്ത അദ്ദേഹത്തിന് സഹിക്കാനായില്ല. പരിക്ഷീണിതനായ പ.പിതാവ് ചാരുകസേരയിൽ തളർന്ന് കിടന്ന് കരഞ്ഞു.

അതുപോലെ, പഴയസെമിനാരി മാനേജരായിരുന്ന മട്ടയ്ക്കൽ അലക്സാന്ത്രയോസ് കത്തനാരെ സി.ജെ.കുര്യന്റെ സഹോദരനും കൂട്ടരും നിർഭയം പ്രഹരിച്ചപ്പോൾ അത് കണ്ടുനിൽക്കാനാവാതെ തിരുമേനി പ്രതികരിച്ചു. വ്യവഹാരങ്ങളുടെ കൊടുമുടിയിൽ എതിരാളികൾ ഈ വിശുദ്ധനെ വധിക്കുവാൻ ശ്രമിച്ചു. എന്നാൽ, രാത്രിയുടെ ഏകാന്തതയിൽ മുട്ടിന്മേൽ നിന്ന് കരഞ്ഞുപ്രാർഥിച്ചിരുന്ന അദ്ദേഹത്തിന്റെ സമീപത്തേക്ക് എത്തുവാൻപോലും ദൈവം അവരെ അനുവദിച്ചില്ല.

അഴിയാത്ത മുടക്കിലൂടെ മലങ്കരസഭയെ കയ്യടക്കുന്നതിന് ഒരുങ്ങി വന്ന ഏലിയാസ് തൃതീയൻ പാത്രിയർക്കീസിന്റെ നടപടികൾ, ഭരണഘടനവിഷയത്തിലുണ്ടായ അഭിപ്രായ വ്യത്യാസം, കാതോലിക്കോസിന് മെത്രാന്മാരുടെ മേൽ അധികാരം വേണമെന്ന് തന്റെ ശിഷ്യനായ ഗീവർഗീസ് ദ്വിതീയൻ കാതോലിക്കോസ് ഉന്നയിച്ച വാദം, എന്നിങ്ങനെയുള്ള പ്രശ്നങ്ങൾ ഒന്നുംതന്നെ സഭയുടെ ഭാവിയെ കെട്ടുറപ്പുള്ളതാക്കിതീർക്കുവാനുള്ള ശ്രമത്തിൽനിന്നും അദ്ദേഹത്തെ പിൻതിരിപ്പിച്ചില്ല. ഇവ ഓരോന്നും പ്രത്യേകം പ്രത്യേകമായി എടുത്ത് പരിഹരിക്കുവാൻ അദ്ദേഹം അഹോരാത്രം ശ്രമിച്ചു കൊണ്ടിരുന്നു.

ഇവിടെയെല്ലാം അടിപതറാതെ, അചഞ്ചലമായി, മലങ്കര സഭയുടെ ഭാവിയെ മുന്നിൽ കണ്ട്, ഇതു ദൈവത്തിന്റെ നിയോഗമാണെന്ന് അറിഞ്ഞ് ഒരു സ്വതന്ത്ര കാതോലിക്കേറ്റിനുവേണ്ടി നിലകൊണ്ട്, അത് പ്രാപ്തമാക്കി. കാതോലികവും ശ്ലൈഹികവും ഏകവും വിശുദ്ധവുമായ ഒരു സത്യ സഭയായി നിലകൊള്ളുവാനുള്ള സന്ധിയില്ലാസമരമായിരുന്നു പ.വട്ടശ്ശേരിൽ തിരുമേനിയുടെ ജീവിതമെന്നും സഭാചരിത്രത്തിൽനിന്നു മനസ്സിലാക്കാം.

*"മലങ്കരയുടെ സ്വാതന്ത്ര്യത്തിനു വേണ്ടി കുരിശു ചുമന്ന് കാൽവരിക്കുന്ന് കയറിയ പൗരുഷവും തേജോപൂർണവുമായ ചങ്കൂറ്റവുമാണ് പ.വട്ടശ്ശേരിൽ തിരുമേനിയിൽ പ്രകടമായത്."* എന്നാണ് സഭാചരിത്രകാരനായ ഇഡസ് എം.പാറേട്ട് നിരീക്ഷിച്ചത്.

സ്വയംശീർഷകത്വവും സ്വയംഭരണ സംവിധാനവുമുള്ള ഒരു ദേശീയ സഭയായി മലങ്കര സഭയെ സംരക്ഷിക്കുവാൻ ദീർഘവീക്ഷണത്തോടും സഹനത്തിന്റെ ആത്മാവോടും സഹദായുടെ വീറോടും പ്രയത്നിച്ച കർമധീരനായിരുന്നു പ.വട്ടശ്ശേരിൽ തിരുമേനി.

സ്വജീവൻപോലും തൃണവൽഗണിച്ച്, മാർത്തോമാ നസ്രാണി പൈതൃകം ഒരു വിദേശശക്തിക്കും അടിയറ വയ്ക്കാതെ സംരക്ഷിച്ച് ഈ വിശുദ്ധൻ നേടിത്തന്ന സ്വാതന്ത്ര്യം പരിരക്ഷിക്കുവാൻ നാം എക്കാലവും കടപ്പെട്ടവരാണ്.



*(ലേഖിക പാലാരിവട്ടം സെ.ജോർജ് ഓർത്തഡോക്സ് വലിയപള്ളി മർത്ത്മറിയം സമാജം യൂണിറ്റ് മുൻസെക്രട്ടറിയാണ്)*



# It is God's Covenant to Give Tithes

Joseph Cherian, Hyderabad

Today's devotional is from the epistle of Hebrews which reads, *"In the one case tithes are received by mortal men, but in the other case, by one of whom it is testified that he lives"*. [ Hebrews 7:8]

When God brought Israel into the promised land He apportioned that land to the 11 tribes of Israel but to the tribe of Levi He gave no land as inheritance but the Lord gave Himself to them as an inheritance. It is written, *"At that time the LORD set apart the tribe of Levi to carry the ark of the covenant of the LORD to stand before the LORD to minister to him and to bless in His name, to this day. Therefore, Levi has no portion or inheritance with his brothers. The LORD is his inheritance, as the LORD your God said to him"*. (Deu. 10:8-9)

Therefore, with the Lord Himself as inheritance and without any land allotted to them the tribe of Levi was to live in total dedication to God. They were set apart from the other 11 tribes not with the intention to pamper them with tithes but to bestow on them the ominous responsibility to serve the Lord faithfully, bless the congregations in the name of the Lord and to offer sacrifices on their behalf and only then to partake in the tithe which the people brought as present to the Lord. It is written *" The Levitical priests, all the tribe of Levi, shall have no portion or inheritance with Israel. They shall eat the LORD's food offerings as their inheritance. They shall have no inheritance among their brothers; the LORD is their inheritance, as he promised them."* ( Deu .18:1-2)

Now about the tithe that the rest of Israel ought to present to the Lord it is written, *" For the tithe of the people of Israel, which they present as a contribution to the LORD, I have given to the Levites for an inheritance. Therefore, I have said of them that they shall have no inheritance among the people of Israel."* ( Num.18:24)

You may notice how particular the Lord is that the Levites should not possess or take possession of any land or inheritance unlike the other 11 tribes of Israel. Notice how particular the Lord is that the 11 tribes ought to offer tithes as a present to God and the Lord gives some portions to the Levites as an inheritance. Thus it is amply clear that no one else but the tribe of Levi ought to serve in the Lord's sanctuary and this they ought to do faithfully. For, there is a reward of an inheritance not only from the tithes which the other tribes offer to God but the Lord God Himself is the inheritance of the tribe of Levi.

For the construction of the Ark of Covenant, God commands Moses to receive from the people contributions but specifies, that they ought to be given freely and without any compulsion *" The LORD said to Moses, Speak to the people of Israel, that they take for me a contribution. From every man whose heart moves him you shall receive the contribution for me."* ( Exo. 25:1-2)

Thus we notice that it there is to be God's presence upon what is built by human hands, it needs contributions from a willing heart i.e. from those who desire to give to God freely not under any fear or duress. His people have tasted His abundant blessings over their land, their cattle and their possessions and the best of it , and only a part, namely a tenth, which we call as the tithe, ought to be presented to God and the priest may offer it to God and bless the people in the Lord's name. In return he receives a portion of it for his sustenance.

But is this regulation only for the 11 tribes of Israel and is Levi exempt from tithes? No! For the law does not discriminate here. Although the Levites receive tithes in the name of the Lord they also ought to give tithe to the Lord freely and willingly as it is written, *" Moreover, you shall speak and say to the Levites, 'When you take from the people of Israel the tithe that I have given you from them for your inheritance, then you shall present a contribution from it to the LORD, a tithe of the tithe"* ( Num. 18:26)

Thus the tithe is a free gift offered to God as gratitude for all His mercies and even the one who receives the tithe to be offered to God ought to give tithe to the Lord freely and out of goodwill. The question then comes, "to whom will they give tithe to and who receive tithes?" This means that there are other beneficiaries to the tithes as allotted by God and they too ought to be provided for as they are devoid of an inheritance among the people of God. It is written, *" At the end of every three years you shall bring out all the tithe of your produce in the same year and lay it up within your towns. And the Levite, because he has no portion or inheritance with you, and the sojourner, the fatherless, and the widow, who are within your towns, shall come and eat and be filled, that the LORD your God may bless you in all the work of your hands that you do"* ( Deu. 14:28-29)

But this was not the case to be. The priests who were habituated to taking the tithes began compelling people to offer it to them first even before it was dedicated to God. And, therefore, the tithe became a snare unto them as we notice in the case of Eli the High Priest whose sons Phineas and Hopni sinned against God in this matter by seizing tithes by force even before it was offered to God. So, God condemns in this manner: *" Why then do you scorn my sacrifices and my offerings that I commanded for my dwelling, and honor your sons above me by fattening yourselves on the choicest parts of every offering of my people Israel?'* Therefore, the LORD, the God of Israel, declares: *'Far be it from me, for those who honor me I will honor, and those who despise me shall be lightly esteemed."* ( 1 Sam. 2:29-30)

Similarly, the people also began to deny God tithes. Thus we see the covenant of tithing being violated by the very people to whom it was given to and given for. For, Israel found it a burden to tithe and therefore the blessing which God gave them became a curse as it is written, *" Will man rob God? Yet you are robbing me. But you say, 'How have we robbed you?' In your tithes and contributions. You are cursed with a curse, for you are robbing me, the whole nation of you"* (Malachi 3:8-9).

Therefore, the idea of tithing and the very covenant indicates a goodwill on behalf of both God towards man and man towards God, for God has blessed the labor of our hands, the lands and the cattle and everything which He gave us. In turn, it is also the goodwill of man towards God, a token of man's love and appreciation for all the happiness, yes that bounty of joy and prosperity which he has received from God.

Beloved Israel was not faithful to God, although God's faithfulness never ceases and the covenant still stands to give to God for God has never ceased from giving us an inheritance and a blessing. *" Each one must give as he has decided in his heart, not reluctantly or under compulsion, for God loves a cheerful giver"* ( 2 Corinth. 9:7)

Therefore, we notice that cheerfulness or a willing heart to give to God is acceptable to Him and reinstates the covenant of blessing and inheritance *"For, if the readiness is there, it is acceptable according to what a person has, not according to what he does not have."* ( 2 Corinth. 8:12)

But those who despise Gods commandments and who want to dilute the commandment i.e. the covenant of giving cheerfully to God are reminded by Lord Jesus Himself that, *" No one can serve two masters, for either he will hate the one and love the other, or he will be devoted to the one and despise the other. You cannot serve God and Mammon"* ( Mathew 6:24)

Therefore, to those who love their possessions, or more than the one gave them the possessions, or are tightfisted when it comes to giving to God or those who receive the gifts offered to God and have fattened themselves on the tithes, to them is reserved severe punishment.

The new covenant mandates a procedure: *" On the first day of every week, each of you is to put something aside and store it up, as he may prosper, so that there will be no collecting when I come"* ( 1 Corinth. 16:2). This tithing is voluntary.

GM

*(The author is the former Secretary of St. Andrews Orthodox Valiapally, Secunderabad. A Diploma-holder from STOTS, Nagpur, he runs a youtube channel for interpreting God's Word).*

.



*2020 ജനുവരി 13, 14 തീയതികളിൽ കൂദാശ ചെയ്യപ്പെട്ട, പുതുക്കിപ്പണിത പത്തനംതിട്ട മാക്കാംകുന്ന് സെ.സ്റ്റീഫൻസ് ഓർത്തഡോക്സ് കത്തീഡ്രൽ. പ്രസിദ്ധമായ മധ്യതിരുവിതാംകൂർ ഓർത്തഡോക്സ് കൺവെൻഷൻ നടക്കുന്നത് ഈ പള്ളിയുടെ അങ്കണത്തിലാണ്.*



## കോലഞ്ചേരിയുടെ തിലകക്കുറി–മലങ്കരസഭയുടെ അഭിമാനം

# എം.ഓ.എസ്.സി. മെഡിക്കൽ മിഷൻ ആതുരാലയം

## സുവർണ ജൂബിലിയുടെ നാളുകൾ

■ ഫാ. ജോൺ കുര്യാക്കോസ്

ആതുരശുശ്രൂഷാരംഗത്ത് മഹത്തായ സംഭാവനകൾ നൽകിക്കൊണ്ട് മലങ്കര സഭയുടെ അക്ഷയനാമം പേറുന്ന **മലങ്കര ഓർത്തഡോക്സ് സിറിയൻ ചർച്ച് മെഡിക്കൽ മിഷൻ ആശുപത്രി** സേവനത്തിന്റെ അരനൂറ്റാണ്ട് പിന്നിടുകയാണ്. പുണ്യശ്ലോകനായ പ.ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവായുടെ ദീപ്തമായ സ്മരണക്കായി 1964 ജൂൺ ഏഴാം തീയതി പ.ഇഗ്നാത്തിയോസ് യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവ ശിലാസ്ഥാപനം നടത്തി നമ്മുടെ കർത്താവിന്റെ സൗഖ്യദാനശുശ്രൂഷയിൽ പങ്കാളികളാകുവാനുള്ള മഹായജ്ഞത്തിന് തുടക്കം കുറിച്ചു. അതിന്റെ നേതൃനിരയിൽ നിന്ന് പ്രവർത്തിച്ചത് പുണ്യശ്ലോകരായ ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ, ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, യശഃശ്ശരീരനായ എം. ചാക്കോപ്പിള്ള എന്നീ മഹാരഥന്മാരായിരുന്നു. നാടിന്റെ സഹകരണ മനോഭാവവും അത്യുത്സാഹവും ദൈവാത്മാവിലുള്ള നടത്തിപ്പും ഈ സ്ഥാപനത്തിന്റെ വളർച്ചയ്ക്ക് ഊർജം പകർന്നു.

1967 ഫെബ്രുവരി 18–ാം തീയതി മലങ്കര സഭയുടെ കാതോലിക്കാബാവ സ്ഥിരം പ്രസിഡണ്ടും രക്ഷാധികാരിയുമായി മലങ്കര ഓർത്തഡോക്സ് സിറിയൻ ചർച്ച് മെഡിക്കൽ മിഷൻ രജിസ്റ്റർ ചെയ്തു. തദവസരത്തിൽ എം.ചാക്കോപ്പിള്ള ആശുപത്രിയുടെ സെക്രട്ടറിയായും ചെറിയ പത്രോസ് ട്രഷററായും ഫാ. സി. എം. തോമസ് ഓർഗനൈസിംഗ് സെക്രട്ടറിയായും ചുമതലയേറ്റു. ദൈവത്തിന്റെ അളവറ്റ കരുണയാലും സർവരുടെയും അശ്രാന്തമായ പരിശ്രമത്താലും 1970 സെപ്റ്റംബർ 14–ാം തീയതി വിശുദ്ധ സ്ലീബാപെരുന്നാൾ ദിവസം പ.ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ തിരുമനസ്സിന്റെ മുഖ്യകാർമികത്വത്തിലും അഭിവന്ദ്യ പിതാക്കന്മാരുടെ സഹകാർമികത്വത്തിലും പൗരപ്രമുഖന്മാരുടെയും ഈ നാട്ടിലെ ആബാലവൃദ്ധം ജനങ്ങളുടെയും സന്നിധ്യത്തിൽ ഈ ആതുരാ ലയം കൂദാശ ചെയ്ത് നാടിന് സമർപ്പിക്കപ്പെട്ടു.

100 കിടക്കകളും 4 ഓപ്പറേഷൻ തിയേറ്ററുകളും മെഡിസിൻ, സർജറി, ഗൈനക്കോളജി, പീഡിയാട്രിക്സ്, ഒപ്താൽമോളജി എന്നീ വിഭാഗങ്ങളുമായാണ് ആരംഭം. വെല്ലൂർ ക്രിസ്ത്യൻ മെഡിക്കൽ കോളേജിൽ നിന്നും മറ്റ് വിദേശരാജ്യങ്ങളിലെ മികച്ച ആശുപത്രികളിൽ നിന്നും പ്രഗത്ഭരായ ഡോക്ടർമാരെ ഇവിടെ കൊണ്ടുവരുവാൻ കഠിനാധ്വാനിയും സഭാസ്നേഹിയുമായ എം.ചാക്കോപ്പിള്ള കാണിച്ച താല്പര്യം ഇതിന്റെ അടിത്തറയ്ക്ക് കരുത്തേകി. ആശുപത്രിയുടെ ഡയറക്ടറായി ഡോ. കെ.സി. മാമ്മന്റെയും അസോസിയേറ്റ് ഡയറക്ടർമാരായി ഡോ. ചാക്കോ ജോർജ്, ഡോ. ജോൺ കെ. വെട്ടത്ത്, ഡോ. പോൾ പുത്തൂരാൻ എന്നിവരുടെയും മറ്റ് 23 പ്രഗത്ഭരായ ഡോക്ടർമാരുടെയും സേവനം അന്ന് ലഭ്യമാക്കിയിരുന്നു. 1972 ഫെബ്രുവരി 3–ന് പ്രസിഡണ്ട് വി.വി. ഗിരി കമ്മ്യൂണിറ്റി ഹെൽത്ത് പ്രോജക്ട് ഉദ്ഘാടനം ചെയ്തു. സാമൂഹ്യ ആരോഗ്യ ബോധവൽക്കരണം, സൗജന്യ പരിശോധന, രോഗനിർണയം, സൗജന്യ ചികിത്സ, ആരോഗ്യ വിദ്യാഭ്യാസം എന്നീ പൊതുജനോപകാരപ്രദമായ പ്രവർത്തനങ്ങളെ മുൻനിർത്തി അഖിലലോക സഭാ കൗൺസിലിന്റെയും (W.C.C.) കോലഞ്ചേരിയിലെയും സമീപ പ്രദേശങ്ങളിലെയും പൊതുജനങ്ങളുടെയും പങ്കാളിത്തത്തോടെ മഴുവന്നൂർ, വെട്ടിക്കൽ, കുന്നയ്ക്കാൽ, കുന്നക്കുരുടി, നെച്ചൂർ, കണ്ടനാട് എന്നിവിടങ്ങളിലായി കമ്മ്യൂണിറ്റി ഹെൽത്ത് സെന്ററുകൾ ആരംഭിച്ചു.


TO THE GLORY OF GOD
AND
TO HIS HEALING MINISTRY
THIS
FOUNDATION STONE WAS LAID ON
7TH JUNE 1964
BY
H.H.MORAN MAR IGNATIUS YAKOOB III
PATRIARCH OF ANTIOCH & ALL THE EAST
TO THE MEMORY OF THE LATE
H.H.MORAN MAR BASELIOS GHEEVARGHESE II
CATHOLICOS OF THE EAST

*ശിലാസ്ഥാപനഫലകം*

ആശുപത്രി മികച്ച വളർച്ച കൈവരിച്ച സാഹചര്യത്തിൽ കൃത്യമായ രോഗനിർണയത്തിനും നൂതനമായ ചികിത്സാരീതികൾ ലഭ്യമാക്കുന്നതിനുമായി 1983–ൽ ഡോ. സോജൻ ഐപ്പിന്റെ നേതൃത്വത്തിൽ ന്യൂറോ ഡിപ്പാർട്ട്മെന്റിൽ ഏകദേശം 50 ലക്ഷം രൂപ വിലവരുന്ന കേരളത്തിലെ ആദ്യത്തേതും ഏറ്റവും മികച്ചതുമായ C.T. Scanning Machine സ്ഥാപിക്കുകയും 1984 ഏപ്രിൽ മാസം അത് പ്രവർത്തനസജ്ജമാക്കുകയും ചെയ്തു. 25 വർഷത്തെ ആതുരശുശ്രൂഷാരംഗത്തുള്ള ക്രമാനുഗതമായ വളർച്ചയുടെ പടവുകൾ പിന്നിടുമ്പോൾ 600 കിടക്കകളും 20 ചികിത്സാവിഭാഗങ്ങളും 7 സൂപ്പർ സ്പെഷ്യാലിറ്റികളും കൂടാതെ നഴ്സിംഗ് പാരാമെഡിക്കൽ പരിശീലനകേന്ദ്രങ്ങൾ ഉൾപ്പെടെയുള്ള ഒരു ബൃഹത്തായ സ്ഥാപനമായി അതു വളർന്നു.

സ്ഥാപക പിതാക്കന്മാർ പ്രാരംഭത്തിലേ കണ്ട സ്വപ്നമായിരുന്ന **മെഡിക്കൽ കോളേജ്** തുടങ്ങുവാൻ 2002–ൽ മലങ്കര ഓർത്തഡോക്സ് സിറിയൻ ചർച്ച് മെഡിക്കൽ മിഷൻ ആശുപത്രിക്ക് സർക്കാരിൽ നിന്നും അനുമതിയായി. അത്യാധുനികമായ ഭൗതിക സൗകര്യങ്ങളും വിദഗ്ധ അധ്യാപകരും മികച്ച ലാബുകളും പഠനോപകരണങ്ങളും സജ്ജമാക്കി. മെറിറ്റ് അടിസ്ഥാനത്തിൽ മാത്രമേ വിദ്യാർത്ഥികളെ തെരഞ്ഞെടുക്കാവൂ എന്നും തലവരി പണം വാങ്ങരുതെന്നും മെഡിക്കൽ മിഷൻ ബോർഡ് തീരുമാനിച്ചു. ഓർത്തഡോക്സ് സഭയിൽപ്പെട്ട വിദ്യാർത്ഥികൾക്ക് പ്രത്യേക സംവരണം ഏർപ്പെടുത്തി. ഓരോ



*കോലഞ്ചേരി ആശുപത്രി ഇന്ന്*


M.O.S.C. മെഡിക്കൽ കോളജ്, കോലഞ്ചേരി

വർഷവും സ്ലീബാദാസ സമൂഹത്തിൽപ്പെട്ട ഒരു വിദ്യാർത്ഥിയെ പഠിപ്പിക്കുവാനും തീരുമാനിച്ചു.

പഠനത്തിൽ മികച്ച വിദ്യാർഥികൾ സാമ്പത്തികമായി പിന്നോക്കം നിൽക്കുന്നവരാണെങ്കിൽ അവർക്ക് സ്കോളർഷിപ്പ് നൽകിവരുന്നു. ഈ ഇനത്തിൽ രണ്ടു കോടി രൂപ മെഡിക്കൽ മിഷൻ പഠനസഹായ ത്തിനായി വേർതിരിച്ചിരിക്കുന്നു. ഇപ്പോൾ എം.ബി.ബി.എസ്.-ന് 400 വിദ്യാർത്ഥികൾ പഠിക്കുന്നു. 13 ബാച്ച് വിദ്യാർത്ഥികൾ ഇവിടെ പഠിച്ച് മികച്ച വിജയം കൈവരിച്ച് ഡോക്ടർമാരായി സമൂഹത്തിൽ സേവനം ചെയ്യുന്നു.

1973 -ൽ **മലങ്കര ഓർത്തഡോക്സ് സിറിയൻ ചർച്ച് നേഴ്സിങ് സ്കൂൾ** ആരംഭിച്ചു. 20 വിദ്യാർത്ഥികൾ ആദ്യ ബാച്ചിൽ പഠനം തുടങ്ങി. നഴ്സിംഗ് പഠനം സ്വപ്നം പോലും കാണാൻ പറ്റാതിരുന്ന സമീപ പ്രദേശങ്ങളിലെ സാമ്പത്തികമായി പിന്നോക്കം നിൽക്കുന്നവർക്ക് പഠനത്തിനുള്ള സൗകര്യങ്ങൾ ഒരുക്കിക്കൊടുക്കുവാൻ സാധിച്ചു. അങ്ങനെഅനേകം നഴ്സുമാർക്ക് ഇന്ത്യയിലും ലോകത്തിന്റെ പലഭാഗങ്ങളിലും സേവനം ചെയ്യുവാനും അവസരം ലഭിച്ചു. അനേകം നഴ്സുമാർ യൂറോപ്യൻ രാജ്യങ്ങളിലേക്ക് ചേക്കേറി. ഇക്കാരണത്താലെല്ലാം കോലഞ്ചേരി എന്ന ചെറിയ ഗ്രാമം പുറംലോകത്ത് അറിയപ്പെടുവാൻ തുടങ്ങി. ഈ സാമൂഹിക നന്മ സാധ്യമാക്കുവാൻ ദൈവം വിളിച്ച് ഏൽപ്പിച്ച മഹത് വ്യക്തിയാണ് സ്ഥാപക സെക്രട്ടറി എം. ചാക്കോ പിള്ളയെന്ന് പ്രത്യേകം സ്മരിക്കുന്നു.

ഇപ്പോൾ ബി.എസ്.സി. നേഴ്സിങ്, പോസ്റ്റ് ബേസിക് ബിഎസ്‌സി നഴ്സിംഗ്, എം.എസ്.സി. നഴ്സിംഗ് എന്നീ കോഴ്സുകളിലായി 311 വിദ്യാർത്ഥികൾ ഈ സ്ഥാപനത്തിൽ പഠിക്കുന്നു. 9 ബാച്ച് വിദ്യാർത്ഥികൾ ഇതിനോടകം മികച്ച വിജയം കരസ്ഥമാക്കി സമൂഹത്തിൽ ശുശ്രൂഷ ചെയ്യുന്നു. 2011-ൽ ജനറൽ മെഡിസിൻ, ജനറൽ സർജറി, പീഡിയാട്രിക്സ്, ഗൈനക്കോളജി, അനസ്തേഷ്യ ടെക്നോളജി, 2013 ൽ സൈക്യാട്രി, 2019 ൽ റേഡിയോളജി എന്നീ വിഭാഗത്തിൽ പോസ്റ്റ് ഗ്രാജുവേറ്റ് ഡിഗ്രി കോഴ്സും 2013 ൽ DM Neo Natology സൂപ്പർ സ്പെഷാലിറ്റി കോഴ്സും ആരംഭിച്ചു. കേരളത്തിലെ ഏറ്റവും മികച്ചതും അത്യാധുനിക ചികിത്സാസൗകര്യങ്ങൾ ഉള്ളതുമായ നവജാത ശിശു രോഗ പരിപാലനകേന്ദ്രം ഇവിടെ പ്രവർത്തിക്കുന്നു.

CMAI & AHP യുടെ കീഴിൽ പ്രവർത്തിക്കുന്ന മെഡിക്കൽ ലാബ് ടെക്നോളജി, ഡയാലിസിസ് ടെക്നോളജി, മെഡിക്കൽ റേഡിയോ ഡയഗ്നോസിസ്, അനസ്തേഷ്യ ടെക്നോളജി, ഗ്യാസ്ട്രോ എൻട്രോളജി, ഇൻഡസ്ട്രയിൻ ടെക്നോളജി, യൂറോ ടെക്നോളജി എന്നീ ഡിപ്ലോമ കോഴ്സുകളിലായി 65 വിദ്യാർഥികൾ പഠിക്കുന്നു.

2017-ൽ **മലങ്കര ഓർത്തഡോക്സ് സിറിയൻ ചർച്ച് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് അലൈഡ് ഹെൽത്ത് സയൻസ്** എന്ന കോളേജ് സ്ഥാപിതമായി. മാസ്റ്റർ ഓഫ് ഹോസ്പിറ്റൽ അഡ്മിനിസ്ട്രേഷൻ എന്ന കോഴ്സിൽ 40 വിദ്യാർത്ഥികൾ പഠിക്കുന്നു.

ദൈവാനുഗ്രഹത്താൽ സുവർണ്ണ ജൂബിലി നിറവിൽ നിൽക്കുന്ന ഈ സ്ഥാപനത്തിന്റെ പുരോഗതി അത്ഭുതാവഹമാണ്. ഓരോ വിഭാഗത്തിലും മികച്ച യോഗ്യതയുള്ള ഡോക്ടർമാരും സേവനതല്പരരായി പ്രവർത്തിക്കുന്ന നഴ്സുമാരും ഇതര ആശുപത്രി ജീവനക്കാരും ഈ സ്ഥാപനത്തിന്റെ മുതൽക്കൂട്ടാണ്. കൃത്യമായ രോഗനിർണയത്തിന് 3 Tesla MRI Scan, 64 Slice CT Scan, Digital Fluroscopy, Digital Mammogram, Colour Doppler, Cardiac & Neuro Cathelab, 4 D Ultra Sound തുടങ്ങിയ ഏറ്റവും മികച്ച യന്ത്രോപകരണങ്ങൾ സജ്ജമാക്കിയിരിക്കുന്നു. മെഡിക്കൽ മിഷൻ വിദ്യാഭ്യാസ സ്ഥാപനങ്ങളെല്ലാം തന്നെ മികച്ച നിലവാരം പുലർത്തുന്നു. നിർധനരായ രോഗികൾക്ക് ചികിത്സാ സഹായമായി വർഷംതോറും രണ്ടു കോടിയിൽപ്പരം രൂപ ധനസഹായമായി നൽകി വരുന്നു.

പരിശുദ്ധ ദൈവമാതാവിന്റെ നാമത്തിലുള്ള ചാപ്പൽ, സ്ഥാപനത്തിന്റെ ആത്മീയ കേന്ദ്രവും ആശ്വാസവുമാണ്. ഓരോ യാമപ്രാർത്ഥനകൾക്കും വിദ്യാർത്ഥികളുടെയും ആശുപത്രിയിൽ താമസിക്കുന്നവരുടെയും സാന്നിധ്യം നിറവേകുന്നു.

സുവർണ്ണ ജൂബിലി വർഷം (2019-2020) മെഡിക്കൽ മിഷൻ അനേക ജനോപകാരപ്രദമായ പദ്ധതികൾ ആവിഷ്കരിച്ച് നടപ്പിലാക്കിവരുന്നു. സമൂഹത്തിലെ നിർധനരായ 100 ഹൃദ്രോഗികൾക്ക് സൗജന്യ ഹൃദയ ശസ്ത്രക്രിയ, 1000 നേത്രരോഗികൾക്ക് സൗജന്യ തിമിര ശസ്ത്രക്രിയ, വിവിധ ചികിത്സാ വിഭാഗങ്ങൾ സൗജന്യമായി നടത്തുന്ന ബോധവൽക്കരണ-രോഗനിർണയ ക്യാമ്പുകൾ, വിദ്യാർഥികൾക്കും പൊതുസമൂഹത്തിനുമായുള്ള മെഗാ മെഡിക്കൽ എക്സിബിഷൻ, ആരോഗ്യ പരിപാലനജീവൻ-രക്ഷാ മാർഗങ്ങളെക്കുറിച്ച് എറണാകുളം ജില്ലയിലെ വിവിധ സ്കൂളുകളിൽ ബോധവൽക്കരണ ക്ലാസ്സുകൾ, ആരോഗ്യ മേഖലയിലെ വിവിധ വിഷയങ്ങളെ ആസ്പദമാക്കി സംസ്ഥാന-സംസ്ഥാനന്തര സമ്മേളനങ്ങൾ എന്നിവ ഈ പദ്ധതികളിലെ പ്രധാനപ്പെട്ടവയാണ്.

മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷൻ പ.ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ പ്രസിഡന്റും കണ്ടനാട് വെസ്റ്റ് ഭദ്രാസനാധിപൻ അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത, കണ്ടനാട് ഈസ്റ്റ് ഭദ്രാസനാധിപൻ അഭി. ഡോ. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത, അങ്കമാലി ഭദ്രാസനാധിപൻ അഭി. യൂഹാനോൻ മാർ പോളികാർപ്പോസ് മെത്രാപ്പോലീത്ത, കൊച്ചി ഭദ്രാസനാധിപൻ അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്ത, റവ. ഫാ. ഡോ. ജോൺസ് എബ്രാഹം കോനാട്ട്, ഡോ. ശശി ഏളൂർ എന്നിവർ വൈസ് പ്രസിഡന്റുമാരായും അനുഗ്രഹ-നേതൃത്വം നൽകി വരുന്നു. എം.ഒ.എസ്.സി. മെഡിക്കൽ മിഷന്റെ സെക്രട്ടറിയും സി.ഇ.ഒ.യുമായി ജോയി പി. ജേക്കബും ട്രഷററായി അജു ജേക്കബും ഓർഗനൈസിംഗ് സെക്രട്ടറിയായി സണ്ണി കെ. പീറ്ററും നിസ്വാർഥ സേവനം അനുഷ്ഠിക്കുന്നു. മലങ്കര ഓർത്തഡോക്സ് സഭയുടെ അഭിമാനമായ ഈ സ്ഥാപനം അനേകർക്ക് സൗഖ്യത്തിന്റെയും ആശ്വാസത്തിന്റെയും കാരുണ്യ സ്പർശമായി നിലകൊള്ളുന്നു.


*ജോയി പി. ജേക്കബ് (എം.ഒ.എസ്.സി. മെഡിക്കൽ മിഷന്റെ സെക്രട്ടറിയും സി.ഇ.ഒ.യും)*



*(ലേഖകൻ കോലഞ്ചേരി, എം.ഒ.എസ്.സി. മെഡിക്കൽ മിഷൻ ചാപ്ലയിൻ ആണ്)*

# എം. ചാക്കോപ്പിള്ള: കോലഞ്ചേരിയുടെ ശില്പി

ചാക്കോപ്പിള്ളയെ ഒരിക്കലെങ്കിലും കണ്ടിട്ടുള്ളവർക്കു ശില്പി എന്ന വാക്കിന്റെ അർഥവ്യാപ്തി മനസ്സിലാക്കാൻ നിഘണ്ടു നോക്കേണ്ട കാര്യമില്ല.

അന്ന് ചാക്കോപ്പിള്ളയെപ്പറ്റി ഒരു ലേഖനം എഴുതാൻവേണ്ടി ഞാനദ്ദേഹവുമായി ഒരഭിമുഖ സംഭാഷണം നടത്തി. ഒരു മണിക്കൂർ നീണ്ടുനിന്ന സംഭാഷണവേളയിൽ ഒരു രോഗി ഡോക്ടറോട് എല്ലാ വിവരങ്ങളും പറയുന്നതുപോലെ ചേട്ടൻ തന്റെ ജീവിതമാകുന്ന പുസ്തകം എന്റെ മുമ്പിൽ തുറന്നുവച്ചു. *"എന്നെപ്പറ്റി ഒന്നും എഴുതേണ്ട. ആശുപത്രിയെപ്പറ്റി എഴുതുക"*.

ചേട്ടനും ആശുപത്രിയും തമ്മിലുള്ള ബന്ധം ആർക്കും വേർപെടുത്താനാവാത്ത *"സയാമീസ് ഇരട്ടകളെപ്പോലെയായിരുന്നു*. അതുകൊണ്ട് ചേട്ടനെ തൊടാതെ ആശുപത്രിയെയോ ആശുപത്രിയെ വിസ്മരിച്ചുകൊണ്ടു ചേട്ടനെയോ പേനകൊണ്ടു കീറി മുറിച്ചു മാറ്റാൻ ഒരു എഴുത്തുകാരനും സാധ്യമല്ല. ചാക്കോപ്പിള്ളച്ചേട്ടന്റ ദ്വിമുഖ സേവന പ്രധാനമായ ജീവചരിത്രം ഒരു സമുന്നത ഡോക്ടർക്കും ശസ്ത്രക്രിയകൊണ്ടു രണ്ടാക്കാൻ കഴിയാത്ത സാക്ഷാൽ *'സയാമീസ് ഇരട്ടകളായി'* നിലകൊള്ളുന്നു. പണ്ട് ഒരു ഗ്രാമപ്രദേശമായിരുന്ന കോലഞ്ചേരിക്കു ലോക ഭൂപടത്തിൽ സമുന്നത സ്ഥാനം നേടിക്കൊടുത്ത പ്രമുഖ വ്യക്തിയാണ് എം.ചാക്കോപ്പിള്ള. നാടിന്റെയും ചേട്ടന്റെയും ഉൽക്കർഷത്തിന്റെയും മഹത്വത്തിന്റെയും പ്രതീകങ്ങളാണു പുതുക്കിപ്പണിത കോലഞ്ചേരിപ്പള്ളിയും സെന്റ് പീറ്റേഴ്സ് കോളജും സൗഖ്യദാനകേന്ദ്രമായ ആശുപത്രിയും മറ്റും. *യഹോവ ഭക്തി ജ്ഞാനത്തിന്റെ ആരംഭ*മാണെന്നു പള്ളി നാട്ടുകാരെ അനുദിനം അനുസ്മരിപ്പിക്കുന്നു.

ഏതൊര ദേശത്തിന്റെയും വളർച്ചയുടെയും അഭിവൃദ്ധിയുടെയും പ്രതീകങ്ങളാണു ദേവാലയങ്ങളും വിദ്യാലയങ്ങളും ആതുരാലയങ്ങളും. പുതുക്കിപ്പണിത കോലഞ്ചേരിപ്പള്ളിയും സെന്റ് പീറ്റേഴ്സ് കോളജും അതിവിശാലമായ ആശുപത്രിയും ആധുനിക കോലഞ്ചേരിയുടെ മുഖഛായ അക്ഷരാർഥത്തിൽത്തന്നെ മാറ്റി. ഇതു സംബന്ധിച്ച പ്രവർത്തനങ്ങൾക്കു ചുക്കാൻ പിടിച്ചത് ചാക്കോപ്പിള്ളച്ചേട്ടനാണെന്ന വസ്തുതയെപ്പറ്റി ഭിന്നാഭിപ്രായവുമില്ല.

അതിസമർഥവും കാര്യക്ഷമവുമായ കോൺട്രാക്ട് പ്രവർത്തനത്തിലൂടെ രാജ്യത്തിന്റെ സമ്പദ്‌വ്യവസ്ഥയ്ക്കു വിലപ്പെട്ട നേട്ടങ്ങൾ കൈവരുത്തുവാൻ സഹായിക്കുകയും ന്യായമായ ലാഭം ഉണ്ടാക്കുകയും ആർജിച്ച പണത്തിന്റെ നല്ല ഭാഗം സഹജീവികൾക്കുവേണ്ടി വിനിയോഗിക്കുകയും ചെയ്തപ്പോൾ ചാക്കോപ്പിള്ള ഉത്തമനായ ഒരു ക്രിസ്തീയ കാര്യവിചാരകനായി മാറുകയായിരുന്നു. അണക്കെട്ടുകളും മറ്റും അഭിനന്ദനീയമാംവിധം പൂർത്തിയാക്കിയശേഷം ക്രമേണ ആ രംഗത്തുനിന്നു സ്വയം പിൻവാങ്ങുകയും കോലഞ്ചേരി ആശുപത്രിയുടെ മുഖ്യസാരഥിയായി ത്തീരുകയും ചെയ്തപ്പോഴാണ് ചാക്കോപ്പിള്ളയുടെ കഴിവുകൾ നാടിനും സഭയ്ക്കും സമൂഹത്തിനും ലോപമെന്യേ ലഭിക്കാനിടയായത്.



*ആശുപത്രിയുടെ താക്കോൽ മെഡിക്കൽ മിഷൻ സെക്രട്ടറി എം.ചാക്കോപ്പിള്ള പ.ഔഗേൻ കാതോലിക്കാ ബാവായ്ക്ക് സമർപ്പിക്കുന്നു(1970).*

ആശുപത്രിയുമായി ആരംഭം മുതൽ തന്നെ വളരെ അടുത്ത അണിയറബന്ധമുള്ള മെത്രാപ്പോലീത്താമാരാണ് ഡോ.ഫീലിപ്പോസ് മാർ തെയോഫിലോസ്, ഡോ.പൗലോസ് മാർ ഗ്രീഗോറിയോസ്, മാത്യൂസ് മാർ ബർന്നബാസ്, ജോസഫ് മാർ പക്കോമിയോസ് എന്നിവർ. ആരംഭം മുതൽ 1987 ജൂൺ 21-നു മരിക്കുന്നതുവരെ ആശുപത്രി സെക്രട്ടറിയായിരുന്ന എം.ചാക്കോപ്പിള്ളയുടെ രണ്ടു ദശാബ്ദക്കാലത്തെ സേവനം ആശുപത്രിയുടെ വളർച്ചയുമായി അഭേദ്യമാംവിധം കെട്ടുപിണഞ്ഞാണു കിടക്കുന്നത്. രാവിലെ ഏഴിനു മുമ്പ് ചാക്കോപ്പിള്ള ആശുപത്രിയിൽ എത്തിയിരിക്കും. ആദ്യം ചെല്ലുക കൺസ്ട്രക്ഷൻ സെന്ററിലാണ്. ആശുപത്രിയും അതോടനുബന്ധിച്ചുള്ള എല്ലാ കെട്ടിടങ്ങളും അദ്ദേഹം തന്നെ നേരിട്ടു പണികഴിപ്പിച്ചിട്ടുള്ള താണെന്നും ഓർക്കണം. അന്നു മൂന്നര ലക്ഷത്തോളം ചതുരശ്രയടി സ്ഥലം ആശുപത്രിക്കുണ്ട്. നിർമാണ പ്രവർത്തനരംഗത്ത് ആവശ്യമായ നിർദേശങ്ങൾ നൽകിയശേഷം എട്ടു മണിക്കു സ്വന്തം ഓഫീസിൽ സെക്രട്ടറി എത്തും. തുടർന്ന് ആശുപത്രിയുടെ വിവിധ കാര്യങ്ങളിൽ സെക്രട്ടറി എന്ന നിലയിലുള്ള ജോലി ആരംഭിക്കും.

ബില്ലിൽ കുറവു ചെയ്യണമെന്നു പറഞ്ഞ് അർഹരായ ആരെങ്കിലും വന്നാൽ ഡോക്ടർമാർ എഴുതുന്ന ബില്ലിൽ കുറവു ചെയ്യുകയില്ല. അതിനു പകരം, പലപ്പോഴും, തികയാതെ വരുന്ന തുക അവർക്ക് സ്വന്തം പോക്കറ്റിൽ നിന്ന് ആരും അറിയാതെ അദ്ദേഹം നൽകും.

ഔട്ട്പേഷ്യന്റ് വിഭാഗത്തിൽ നിന്നു ഡോക്ടർമാർ ഉച്ചയ്ക്കു പോയശേഷമേ ചാക്കോപ്പിള്ള വീട്ടിൽ ചെന്ന് ഊണു കഴിക്കുമായിരുന്നുള്ളൂ. ഊണു കഴിഞ്ഞ് അധികമൊന്നും വിശ്രമിക്കാതെ മടങ്ങും. അതിനുശേഷവും കൺസ്ട്രക്ഷൻ സൈറ്റിൽ പോയി വെയിലും മഴയും കണക്കാക്കാതെ പരിശോധിക്കുകയും വേണ്ട നിർദേശങ്ങൾ ബന്ധപ്പെട്ടവർക്കു നൽകുകയും ചെയ്യും.

GM

**കെ.വി.മാമ്മൻ കോട്ടയ്ക്കൽ** :*സഭയുടെ അഭിമാനം കാത്ത അണിയറശില്പികൾ*



# വൈദിക ശുശ്രൂഷയ്ക്ക് ഒരു പുനരെഴുത്തുവേണം

ഫാ.ഡോ.ഒ.തോമസ്

***ചോദ്യം:* മുൻകാലങ്ങളിൽ നമ്മുടെ വൈദികർ ഇടവകയിലെ ഭവനങ്ങൾ സന്ദർശിക്കുകയും അവിടുത്തെ സ്ഥിതിഗതികൾ മനസ്സിലാക്കുകയും കഷ്ടത, രോഗം, കുടുംബപ്രശ്നങ്ങൾ എന്നിവ മനസ്സിലാക്കി ഇടപെടുകയും ആശ്വാസം പകരുകയും ചെയ്തിരുന്നു. അതുമൂലം വൈദികരോടുള്ള ആദരവും ബഹുമാനവും വർധിക്കുക മാത്രമല്ല സഭയോടുള്ള കൂറ് അഭംഗുരും തുടരുകയും ചെയ്തു.**

***ക്രമേണ ഈ രീതിക്ക് ഇടിവുതട്ടി. ഇടവകാംഗങ്ങളും വൈദികരും തമ്മിലുള്ള ഊഷ്മളമായ ബന്ധം ഇല്ലാതായി. ഈ അകൽച്ച മുതലെടുത്ത് പെന്തക്കോസ്ത്-ന്യൂജെൻ കൂട്ടായ്മകൾ നമ്മുടെ ഇടയിൽ നുഴഞ്ഞു കയറാൻ തുടങ്ങി. ഭവന സന്ദർശനമാണ് അവർ ഉപയോഗപ്പെടുത്തിയത്. അതുകൊണ്ട് നമ്മുടെ പട്ടക്കാരുടെ ഇന്നത്തെ പ്രവർത്തനങ്ങൾക്ക് ഒരുപുനരെഴുത്ത് ആവശ്യമില്ലേ?***

***കെ.വി.ചാക്കോ. കേട്ടയം***

ആനുകാലികമായി വളരെ സാംഗത്യമുള്ള ഒരു ചോദ്യമാണ് ഉന്നയിച്ചിരിക്കുന്നത്. ഇതിൽ ഭാഗികമായി ശരിയും തെറ്റുമുണ്ട്. പട്ടക്കാരുടെ ഇടവകശുശ്രൂഷ കഷ്ടപ്പെടുന്ന ജനങ്ങളിൽ എത്തുന്നില്ല എന്നത് വളരെ ശരിയായ വസ്തുതയാണ്. എന്നാൽ പട്ടക്കാരിൽ വന്ന മാറ്റത്തേക്കാൾ സഭാശുശ്രൂഷയിൽ വന്ന പൊതുവായ മാറ്റമാണ് ഈ ഒരു അധഃപതനത്തിനു കാരണം. വസ്തുതകളിൽ തെറ്റുണ്ട് എന്നുപറഞ്ഞത് ഈ വീക്ഷണത്തിൽ നിന്നുകൊണ്ടാണ്. അതായത് ദൈവജനത്തിന്റെ ശുശ്രൂഷയിൽ നിന്നു പട്ടക്കാരൻ മാറിയത് അവരുടെ മാത്രം തെറ്റല്ല, പൊതുവായ സഭയുടെ ഘടനകളിലും ഊന്നലുകളിലും വന്ന മാറ്റംകൊണ്ടു കൂടിയാണ്. അവയേപ്പറ്റി അല്പമായി വിശദീകരിക്കാം.

നാലഞ്ചു പതിറ്റാണ്ടുകൾക്കു മുൻപുവരെ നമുക്ക് ഇടവക പട്ടക്കാരാണ് ഉണ്ടായിരുന്നത്. അതാത് ഇടവകയിലുള്ള ജനങ്ങളുമായി കുടുംബമെന്ന പോലെ ബന്ധം അവർക്കുണ്ടായിരുന്നു. കൂദാശാനുഷ്ഠാനങ്ങൾ നടത്തിക്കൊടുക്കുക മാത്രമല്ല, ഓരോ കുടംബത്തിന്റെയും ഭൗതികമായ പ്രശ്നങ്ങൾക്കുപോലും അവർ പരിഹാരം കണ്ടെത്തിയിരുന്നു. ഇടവകക്കാർ തമ്മിലുള്ളതു മാത്രമല്ല, അയൽക്കാർ തമ്മിലുള്ള തർക്കങ്ങളിലും മറ്റും അവർ ഇടപെട്ട് പരിഹാരം ഉണ്ടാക്കിയിരുന്നു. കോടതിയിലുള്ള തർക്കങ്ങൾ പോലും അവർമൂലം ഇല്ലാതായിട്ടുണ്ട്. ഇടവകയിലെ അച്ചൻ അവരുടെ ആത്മീയ പിതാവായിരുന്നു, എല്ലാ അർഥത്തിലും. എന്നാൽ, 40-50 വർഷം ഒരു പട്ടക്കാരൻ തന്നെ കർമങ്ങൾ അനുഷ്ഠിക്കുന്നതിന്റെ വിരസതയും മറ്റു ബലഹീനതകളും ഈ രീതിക്കുണ്ടായിരുന്നു. അതേസമയം, ആടുകളെ പേർ ചൊല്ലി വിളിക്കാനുള്ള വ്യക്തിബന്ധം അവർക്കുണ്ടായിരുന്നു.

ഈ അവസ്ഥയ്ക്ക് ഇപ്പോൾ മാറ്റം വന്നു. നവീകരണക്കാരെ എന്തിനും കുറ്റംപറയുന്ന നാം വൈദിക ശുശ്രൂഷയ്ക്ക് അവരുടെ രീതി അവലംബിച്ചു. മൂന്നു വർഷത്തിൽ അച്ചന്മാരെ മാറ്റുക എന്ന രീതി വൈദികശുശ്രൂഷയെ ഏതാണ്ട് ഒരു തൊഴിലാക്കി മാറ്റി. ഇടവകയുടെ ഭരണം നിർവഹിക്കുന്നതും ജനങ്ങൾക്കുവേണ്ടി കൂദാശകൾ അനുഷ്ഠിക്കുന്നതും തൊഴിലിന്റെ പ്രധാനഭാഗമായി മാറി. ജനങ്ങളുടെ ആത്മീയ പിതാവാകുവാൻ 3 വർഷത്തെ ഭരണം കൊണ്ട് ആർക്കും സാധ്യമാകാതെയായി. അവർ അതിന് ശ്രമിക്കാതെയുമായി. സുദീർഘമായ ബന്ധത്തിലൂടെയാണ് പുരോഹിതൻ വിശ്വാസികളുടെ ആത്മീയ പിതാവായി മാറുന്നത്. അതിനുള്ള സാഹചര്യം ഇല്ലാതായി.

കൂട്ടത്തിൽ, കഴിഞ്ഞ മൂന്നുനാലു ദശകങ്ങൾക്കുള്ളിൽ

---

*ചെറുതും വലുതുമായ അനേകം മീറ്റിംഗുകൾ, പുറമെ വാർഷിക മീറ്റിംഗുകളും ജൂബിലി സമ്മേളനങ്ങളും. ചുരുക്കത്തിൽ നമ്മുടെ സഭയുടെ പ്രവർത്തനശൈലിയിൽ കാണാതെ പോയ ആടുകളെ കണ്ടെത്താനോ കഷ്ടപ്പെടുന്ന ദാസരെ അന്വേഷിക്കുവാനോ ആർക്കും സമയമില്ല.*

---

ഗൾഫ്, അമേരിക്കൻ പണം വന്നതോടുകൂടി ഇടവകകളുടെ മട്ടും ശൈലിയും അപ്പാടെ മാറി. മിക്ക പള്ളികളും പുതുക്കിപ്പണിതു കഴിഞ്ഞു. ചുറ്റുമതിലുകൾ, കമാനങ്ങൾ, വൈദികർ താമസിച്ചില്ലെങ്കിലും പാഴ്സനേജുകൾ, ഓഫീസ് കെട്ടിടങ്ങൾ, ബിഷപ്പ്, കാതോലിക്കോസ് എന്നിവർക്കു വേണ്ടി പ്രത്യേകം മുറികൾ (കാര്യമായി അതിൽ ആരും വിശ്രമിക്കാറില്ല. മിക്കവാറും പെരുന്നാൾ ദിവസങ്ങളിൽ രാവിലെയാണ് എല്ലാവരും വരുന്നത്). സെമിനാരി പുതുക്കൽ അങ്ങനെഒന്നിനു പുറകെ ഒന്നായി നിർമാണ പ്രവർത്തനങ്ങൾ അത്യാവശ്യമായിവന്നു. ഒരു പെരുന്നാളിനു പകരം നാലും അഞ്ചും പെരുന്നാളുകൾ ഇടവകകളിൽ പതിവായി. അനേക ദിവസങ്ങൾ നീണ്ടുനിൽക്കുന്ന പെരുന്നാളുകൾക്ക് ധനസമാഹരണം നടത്തേണ്ടിവരുന്നു. പള്ളികളുടെ ജൂബിലികൾ, വൈദികരുടെയും മേല്പട്ടക്കാരുടെയും ജന്മദിനാഘോഷങ്ങൾ, പൗരോഹിത്യ ജൂബിലികൾ ഇവയ്ക്കൊക്കെ സമയവും ഊർജവും ധാരാളമായി ചെലവഴിക്കേണ്ടിവരുന്നു. മലങ്കരസഭയിൽ കഴിഞ്ഞ അൻപത് വർഷത്തിനിടെ അനേകം മേൽപ്പട്ടക്കാർ കടന്നുപോയി. അവരുടെ ഓർമദിവസങ്ങളെല്ലാം (ചുരുക്കം പേരുടെ ഒഴിച്ച്) ആഘോഷങ്ങളായി മാറി. കാൽനടയാത്ര, പദയാത്ര ഇവയൊക്കെ അനിവാര്യമായി. പെരുന്നാളുകളെകുറിച്ച് ആലോചിക്കാനും ആഘോഷങ്ങൾ പൊടിപൊടിക്കാനും അനേകം കമ്മിറ്റികൾ ആവശ്യമായിവന്നു. ഇവയൊക്കെ ധനസമാഹരണം ഒഴിച്ചുകൂടാൻ പാടില്ലാത്തവയാണ്. മൂന്നു വർഷം മാത്രം ഇരിക്കേണ്ടി വന്നതിനാൽ വൈദികരുടെ പട്ടത്വശുശ്രൂഷ അനേകം ഇടവകകളിലേക്കു വ്യാപിച്ചു. എല്ലാ വൈദികർക്കും പല ഇടവകകളിലെല്ലാമായി കുറെ വീടുകളുമായി പ്രത്യേക സ്നേഹബന്ധങ്ങളുണ്ടായി. അവരുടെ വീടുകളിലെ മാമോദീസ, വിവാഹനിശ്ചയങ്ങൾ, വിവാഹം, വീടുകൂദാശ, ശവമടക്കൽ, ശ്രാദ്ധകുർബാന ഇവയ്ക്കെല്ലാം വൈദികർ ചെല്ലുവാൻ നിർബന്ധിതരായി. തന്നെ ഏൽപ്പിച്ച ഇടവകകളെ വിട്ട് ഇവയ്ക്ക് പോകേണ്ട ആവശ്യമില്ല എന്ന് ഏതെങ്കിലും വൈദികർ തീരുമാനിച്ചാൽ (അങ്ങനെ

→44







# സഭയുടെ അഭിമാനം കാത്ത ചില അണിയറ ശില്പികൾ

■ ജോൺ ഡി. കുന്നത്ത്

ഇക്കഴിഞ്ഞ നൂറ്റാണ്ടിൽ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് അഭിമാനത്തോടെ ശിരസ്സുയർത്തിപ്പിടിക്കുവാൻ കാരണഭൂതരായ എട്ട് മഹാരഥന്മാരെ നമുക്ക് പരിചയപ്പെടുത്തുന്നു, ***സഭയുടെ അഭിമാനം കാത്ത അണിയറ ശില്പികൾ*** എന്ന ഗ്രന്ഥം. അരനൂറ്റാണ്ടു കാലം ***മലയാള മനോരമ***യുടെ പത്രാധിപസമിതിയിൽ സേവനമനുഷ്ഠിക്കുകയും ഒപ്പം എൺപതോളം ഗ്രന്ഥങ്ങൾ രചിക്കുകയും ചെയ്ത കെ.വി.മാമ്മൻ കോട്ടയ്ക്കൽ മുമ്പ് പലപ്പോഴായി പ്രസാധനം ചെയ്ത എട്ട് ഗ്രന്ഥങ്ങളുടെ സമാഹാരമാണ് ഇത്.

പ. ബസേലിയോസ് ഔഗേൻ ബാവാ തിരുമേനി, പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി, എം.സി.കുറിയാക്കോസ് റമ്പാൻ, സി.ജെ.സ്കറിയാ മല്പാൻ, മണലിൽ യാക്കോബ് കത്തനാർ, കെ.ഡേവിഡ് കോറെപ്പിസ്കോപ്പ, സഭാകവി സി.പി.ചാണ്ടി, എം.ചാക്കോപ്പിള്ള എന്നിവരാണ് സഭാമാതാവിന്റെ ശ്രേയസ്സുയർത്തിയതിന്റെ പേരിൽ ഇവിടെ പ്രകീർത്തിക്കപ്പെടുന്നവർ.

ഭാരതത്തിലെ പുരാതനസഭയായ മലങ്കര ഓർത്തഡോക്സ് സഭയുടെ സ്വത്വം വെളിപ്പെട്ട എട്ട് മേഖലകളുടെ പ്രതീകങ്ങളാണ് ഇതിലെ കഥാനായകർ എന്ന് ഈ ഗ്രന്ഥം ജനസമക്ഷം അവതരിപ്പിച്ചിരിക്കുന്ന ബ. ജേക്കബ് കുര്യൻ അച്ചൻ സമർഥിക്കുന്നു. അടിമത്തചിന്തയില്ലാത്ത സഭാനേതൃത്വം, തദ്ദേശീയമായ ആരാധനാ പൈതൃകം എന്നിവയുടെ പ്രതീകമാണ് പ.ഔഗേൻ ബാവ. ഭാരതത്തിന്റെ ബഹുസ്വരതയെ മാനിക്കുന്ന ക്രൈസ്തവ സാക്ഷ്യ പ്രവർത്തനത്തിന്റെ പ്രതീകമാണ് പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി. ഭാരതത്തിലെ പൂർവികരായ ഋഷീന്ദ്രന്മാരെ അനുസ്മരിപ്പിക്കുന്ന ഋഷിമാതൃകയുടെ വ്യക്തമായ ഒരു ഉദാഹരണമാണ് കുറിയാക്കോസ് റമ്പാൻ. ഭാരതഗുരുസാഗരത്തെ അനുസ്മരിപ്പിക്കുന്ന നിസ്സംഗ ഗുരുസ്ഥാനത്തിന്റെ പ്രതീകമാണ് സ്കറിയാ മല്പാൻ. കഴിവുകൾ സ്വന്തം താൽപ്പര്യങ്ങൾക്കായി വിനിയോഗിക്കാത്ത നിസ്വാർഥസേവനത്തിന്റെ പ്രതീകമാണ് മണലിൽ യാക്കോബ് കത്താനാർ. ഭാരതത്തിലെ ആധ്യാത്മിക ശിക്ഷണരീതിയുടെ പ്രതീകമാണ് ഡേവിഡ് കോറെപ്പിസ്ക്കോപ്പ. ഭാരതത്തിലെ കലാസാഹിത്യ സംസ്കാരത്തിന്റെ പ്രതീകമാണ് സഭാകവി സി.പി.ചാണ്ടി. സമ്പത്തിനെ ദൈവദാനമായി മനസിലാക്കി അതിനെ പൊതുനന്മയ്ക്ക് മുഖാന്തിരമാക്കുന്ന കാര്യവിചാരകത്വത്തിന്റെ പ്രതീകമാണ് ചാക്കോപ്പിള്ള.

എന്താണ് ഗ്രന്ഥകർത്താവ് ഈ പുസ്തകത്തിലൂടെ നമ്മോട് പറയുന്നത്? കഴിഞ്ഞ നൂറ്റാണ്ടിൽ മലങ്കരസഭ വളരെ വിഷമതകളിലൂടെ കടന്നുപോയപ്പോൾ, പല കാരണങ്ങളാൽ ലോകത്തിന്റെ മുമ്പിൽ അപഹാസ്യയായപ്പോൾ, സഭയെ ജീവനേക്കാളും സ്നേഹിച്ച് സഭയ്ക്കായി ജീവിക്കുകയും മരിക്കുകയും ചെയ്ത ഈ പുണ്യപുരുഷന്മാർ സഭ അഭിമാനപൂർവം ശിരസ്സുയർത്തി നിൽക്കുവാൻ കാരണക്കാരായി. ഇന്നും നമ്മുടെ സഭ അത്തരം ഒരു സാഹചര്യത്തിലൂടെയാണ് കടന്നുപോകുന്നത്. സഭാമാതാവ് അഭിമാനത്തോടെ മുന്നോട്ട് നീങ്ങുവാൻ പുണ്യപുരുഷന്മാർ നമ്മുടെ കാലത്തും ഉണ്ടാകണം. ഈ ഗ്രന്ഥം വായിക്കുന്ന ഓരോ വായനക്കാരനോടും ഗ്രന്ഥകർത്താവ് ഈ ചോദ്യം ഉയർത്തുന്നു: നിങ്ങൾക്ക് ഇക്കാലത്ത് സഭയുടെ ഒരു അണിയറ ശില്പിയാകുവാൻ കഴിയുമോ?

നമ്മുടെ ചുറ്റുപാടും, പലതും കാണുകയും കേൾക്കുകയും ചെയ്യുമ്പോൾ ഈ മഹാരഥന്മാർ ഇന്നുണ്ടായിരുന്നെങ്കിൽ എന്ന് നാം ആഗ്രഹിച്ചുപോകും. ആരാധന അർഥവത്താകണമെന്ന് ആത്മാർഥമായി ആഗ്രഹിക്കുകയും അതിനായി പരിശ്രമിക്കുകയും ചെയ്ത ഔഗേൻ ബാവായെപ്പോലെ ഒരാൾ ഇന്ന് ഉണ്ടായിരുന്നെങ്കിൽ എന്ന് നാം ആഗ്രഹിച്ചുപോകുന്നില്ലേ? സമൂഹത്തിലെ അധഃസ്ഥിതർക്ക് ദൈവസ്നേഹത്തിന്റെ നീളവും വീതിയും ഉയരവും ആഴവും കാട്ടിക്കൊടുത്ത പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയെപ്പോലൊരാൾ ഇന്ന് നമുക്ക് ഉണ്ടായിരുന്നെങ്കിൽ എന്ന് നാം കാംക്ഷിക്കുന്നില്ലേ? ധ്യാനവും മനനവും സമന്വയിപ്പിച്ച എം.സി.കുറിയാക്കോസ് റമ്പാനെപ്പോലുള്ള ഒരു ഋഷിവര്യൻ ഇന്ന് നമ്മുടെ സ്വപ്നമല്ലേ? ഗുരുഗരിമയുടെ വിനീതഭാവമായിരുന്ന സ്കറിയാ മല്പ്പാനെപ്പോലൊരാൾ ഇന്ന് നമുക്കിടയിൽ ഉണ്ടായിരുന്നെങ്കിൽ എന്ന് നാം ആശിക്കുന്നു. വട്ടശ്ശേരിൽ തിരുമേനിയുടെ പിന്നിൽ നിന്നുകൊണ്ട് അദ്ദേഹത്തിന്റെ കരങ്ങൾക്ക് ശക്തി പകരുകയും രണ്ടു തവണ മെത്രാൻ സ്ഥാനത്തേക്ക് തിരഞ്ഞെടുക്കപ്പെട്ടെങ്കിലും അതു വേണ്ടെന്നു വയ്ക്കാൻ ചങ്കുറപ്പ് കാട്ടുകയും ചെയ്ത മണലിൽ യാക്കോബ് കത്തനാരെപ്പോലെ ആരെങ്കിലുമൊക്കെ നമ്മുടെ കാലത്തുണ്ടാകണമെന്ന് നാം എത്ര ആഗ്രഹിച്ചുപോകുന്നു! നമ്മുടെ സൺഡേ സ്കൂൾ പ്രസ്ഥാനത്തെ ഇന്നത്തെ നിലയിലേക്കുയർത്തിയതിൽ മുഖ്യപങ്ക് വഹിച്ച കെ.ഡേവിഡ് കോർ എപ്പിസ്ക്കോപ്പായെപ്പോലെ നിസ്വാർഥനായ ഒരു വിദ്യാഭ്യാസ വിചക്ഷണൻ ഇന്നുണ്ടായിരുന്നെങ്കിൽ എന്ന് നാം ആഗ്രഹി

സഭയുടെ അഭിമാനം കാത്ത അണിയറശില്പികൾ
കെ. വി. മാമ്മൻ കോട്ടയ്ക്കൽ

**സഭയുടെ അഭിമാനം കാത്ത**
**അണിയറശില്പികൾ**

**കെ.വി.മാമ്മൻ കോട്ടയ്ക്കൽ**
**കോട്ടയ്ക്കൽ പബ്ലിഷേഴ്സ്**
**പി.ബി.10, ജനതാ റോഡ്, മാങ്ങാനം പി.ഒ.**
**കോട്ടയം 686 018 കേരളം**
**ഫോൺ: 0481 2578936, 7034266992**

← 42

ക്കുന്നില്ലേ? സുറിയാനിയിലുള്ള ആരാധനാഗീതങ്ങളെ സുന്ദരമായ മലയാളഭാഷയിൽ നമുക്ക് സമ്മാനിച്ച സി.പി.ചാണ്ടി സാറിനെപ്പോലെ ഒരാൾ ഇന്നുണ്ടായിരുന്നെങ്കിൽ! അധ്വാനിച്ച് സമ്പത്തുണ്ടാക്കുകയും അത് ഏറ്റവും ഉചിതമായി ദൈവ മഹത്വത്തിനായി ചെലവഴിക്കുകയും ചെയ്ത എം.ചാക്കോ പ്പിള്ളയെപ്പോലെ ചിലർ കാലഘട്ടത്തിന്റെ ആവശ്യമാണ്.

സഭാചരിത്രത്തിന്റെ താളുകളിൽ നിന്ന് ഒരുപിടി അനർഘരത്നങ്ങൾ കണ്ടെത്തി അവയെ കൊരുത്ത് മനോഹരമായ ഒരു മാലയാക്കി സഭാമാതാവിന്റെ കഴുത്തിൽ അണിയിച്ചിരിക്കുകയാണ് കെ.വി.മാമ്മൻ ഈ ഗ്രന്ഥത്തിലൂടെ. ഇവരെയെല്ലാം നേരിട്ട് കാണാനും മിക്കവരുമായും സൗഹൃദം പുലർത്തുവാനും ഗ്രന്ഥകർത്താവിന് സാധിച്ചിട്ടുണ്ട്. അടുത്ത നൂറ്റാണ്ടിൽ ഇതുപോലെ ഒരു ചരിത്രകാരൻ നമുക്കുണ്ടാകുമെങ്കിൽ അദ്ദേഹം കോർക്കുന്ന ഇത്തരം ഒരു മാലയിൽ ഒരു രത്നമായി കെ.വി.മാമ്മനും ഉണ്ടാകും എന്നതിൽ രണ്ടു പക്ഷമില്ല. മലങ്കരസഭാചരിത്രസംഭവങ്ങളെ വിമർശനാത്മകതയോടെ പ്രതിപാദിക്കുകയും ലളിതശൈലിയിൽ സത്യം ചോർന്നു പോകാതെ അവതരിപ്പിക്കുകയും ചെയ്യുന്ന ചുരുക്കം ചില ചരിത്രഗ്രന്ഥകാരന്മാരിൽ പ്രമുഖനാണ് കെ.വി.മാമ്മൻ എന്ന് അഭി.യൂഹാനോൻ മാർ ദിയസ്കോറോസ് മെത്രാപ്പോലീത്ത ആശംസാ സന്ദേശത്തിൽ സാക്ഷിക്കുന്നു. ഈ നൂറ്റാണ്ടിലും മലങ്കരസഭ അഭിമാനപൂർവം മുന്നോട്ട് പോകുവാൻ ഈ ഗ്രന്ഥം സഹായകമാകട്ടെ എന്ന് നമുക്ക് ആശിക്കാം.

**GM**

*(ക്രൈസ്തവവേദശാസ്ത്രത്തിൽ ഗവേഷണ പഠനം നടത്തിയിട്ടുള്ള ലേഖകൻ സഭയുടെ ആരാധനയെപ്പറ്റി നിരവധി ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്)*

നിർബന്ധിതരായി. തന്നെ ഏൽപ്പിച്ച ഇടവകകളെ വിട്ട് ഇവയ്ക്ക് പോകേണ്ട ആവശ്യമില്ല എന്ന് ഏതെങ്കിലും വൈദികർ തീരുമാനിച്ചാൽ (അങ്ങനെ അധികം പേരില്ല) അവർ എല്ലായിടത്തും ഒറ്റപ്പെടും. അതിനാൽ മിക്കവരും പൊതുവായ വഴിയിൽതന്നെ നീങ്ങി.

ചെറുതും വലുതുമായ എത്രയെത്ര ഘോഷയാത്രകൾ നടത്തപ്പെട്ടു. അതിനെല്ലാം പണം പിരിക്കേണ്ടതും നേതൃത്വം കൊടുക്കേണ്ടതും വൈദികർതന്നെ. ആത്മീയ സംഘടനകളും അവരുടേതായ സംഭാവനകൾ നൽകിയിട്ടുണ്ട്. ചെറുതും വലുതുമായ അനേകം മീറ്റിംഗുകൾ, പുറമെ വാർഷിക മീറ്റിംഗുകളും ജൂബിലി സമ്മേളനങ്ങളും. ചുരുക്കത്തിൽ, നമ്മുടെ സഭയുടെ പ്രവർത്തനശൈലിയിൽ കാണാതെപോയ ആടുകളെ കണ്ടെത്താനോ കഷ്ടപ്പെടുന്ന ദാസരെ അന്വേഷിക്കുവാനോ ആർക്കും സമയമില്ല. ദൈവജനത്തെ മറന്നുകൊണ്ട് സ്ഥാപനങ്ങളിലും സംഘടനകളിലും സ്വയം പുകഴ്ചയിലും കേന്ദ്രീകൃതമായ ഒരു സഭാശുശ്രൂഷയാണ് ഇന്ന് നിലവിലിരിക്കുന്നത്. ഈ ഘടനമാറാതെ ഏതെങ്കിലും ചില വൈദികർ മാത്രം ശ്രമിച്ചാലും ഈ ദുസ്ഥിതിക്ക് പരിഹാരം ഉണ്ടാവുമെന്ന് തോന്നുന്നില്ല. ദൈവജനത്തിലും പ്രത്യേകിച്ച് അവരിൽ കഷ്ടപ്പെടുന്ന ജനങ്ങളുടെ ആവലാതിയിലും വൈഷമ്യങ്ങളിലും പങ്കുചേരുന്ന ഒരു പുതിയ ശുശ്രൂഷയെക്കുറിച്ചുള്ള അവബോധം സഭയാകമാനം ഉണ്ടാകേണ്ടിയിരിക്കുന്നു. അല്ലാഞ്ഞാൽ പെന്തക്കോസ്ത് / ന്യൂ ജെൻ കൂട്ടായ്മക്കാർ ഇങ്ങോട്ടു കയറി വരാതെ അങ്ങോട്ടുചെന്ന് അവരെ സ്വീകരിക്കുന്ന വിശ്വാസികളുടെ നിര ഉണ്ടാകും. ആ സ്ഥിതി ഉണ്ടായിക്കഴിഞ്ഞു എന്നാണ് എനിക്കു തോന്നുന്നത്. അപ്പോഴും ചില കേന്ദ്രങ്ങളിൽനിന്നു കേൾക്കുന്നു: *പോയവരെല്ലാം പോയ്ക്കോട്ടെ, ബാക്കിയുള്ളവർ മതി* എന്ന്. വേദനിക്കുന്നവർ പ്രാർഥനാപൂർവം പുതിയ ഒരു ശുശ്രൂഷാ ശൈലിയെപറ്റി ചിന്തിക്കുക.

**GM**

## 9 -ാം ചരമവാർഷികം (19.03.2020 )



# എം.റ്റി. ഫിലിപ്പ്

**(ജോണി) Rtd. SP**

മാമ്പ്രക്കുഴിയിൽ
റാന്നി പെരുനാട്
(ആറൊന്നിൽ കുടുംബം)



Inserted by:
ശാന്താ ഫിലിപ്പ് (Wife), അജയ് ഫിലിപ്പ് & Family



# സാത്താന് ഒരു സിംഹാസനമോ?

■ ഫാ.പി.ഫിലിപ്പോസ്

***ചോദ്യം:*** *"പെർഗമോസിലെ സഭയുടെ ദൂതന് എഴുതുക:- മൂർച്ചയേറിയ ഇരുവായ്തല വാൾ ഉള്ളവൻ അരുളി ചെയ്യുന്നത്; നീ എവിടെ പാർക്കുന്നു എന്നും അത് സാത്താന്റെ സിംഹാസനം ഉള്ളേടം എന്നും ഞാൻ അറിയുന്നു; നീ എന്റെ നാമം മുറുകെ പിടിച്ചിരിക്കുന്നു; നിങ്ങളുടെ ഇടയിൽ സാത്താൻ പാർക്കുന്നിടത്തു തന്നെ, എന്റെ സാക്ഷിയും വിശ്വസ്തനുമായ അന്തിപ്പാസിനെ കൊന്ന കാലത്തുപോലും നീ എങ്കലുള്ള വിശ്വാ സം നിഷേധിച്ചിട്ടില്ല." (വെളി.2:12-13). സാത്താന് സിംഹാസനമുണ്ടോ?*

*പി.എം.ശമുവേൽ, കായംകുളം*

***വെളിപ്പാടു*** പുസ്തകത്തിൽ നിന്നുള്ള വായനകൾ ഓർത്തഡോക്സ് സഭയുടെ വേദവായനകുറിപ്പിൽ, വടക്കേ ലേഖനം വായിക്കുന്നതിന് വർഷത്തിൽ 3 പ്രാവശ്യം മാത്രമെ (അതും *അപ്പോസ്തോല പ്രവൃത്തികൾക്കു* പകരമായി) ക്രമീകരിച്ചിട്ടുള്ളൂ. അതിനുള്ള കാരണങ്ങൾ ഇവിടെ വിശദീകരിക്കാൻ തുനിയുന്നില്ല. വി.യോഹന്നാൻ ***വെളിപ്പാടു*** പുസ്തകം എഴുതുമ്പോൾ അന്ന് ചിറ്റേഷ്യ (Asia Minor) യിൽ ഉണ്ടായിരുന്ന 7 സഭകളെ പേരെടുത്ത് വിളിച്ച് ശ്ലാഘനീയ പ്രവൃത്തികൾ ഉണ്ടെങ്കിൽ അതും ശോചനീയ കാര്യങ്ങൾ ഉണ്ടെങ്കിൽ അതും ഗൗരവമായി കുറ്റപ്പെടുത്തി പറയുന്ന ദൂതുകൾ പുസ്തകത്തിന്റെ 2-ാം, 3-ാം അധ്യായങ്ങളിൽ നിറഞ്ഞുനിൽക്കുന്നു. ഈ അധ്യായങ്ങളിൽ നിന്നു മാത്രമെ നമ്മുടെ ആരാധനയ്ക്ക് വായനകൾ എടുത്തിട്ടുള്ളൂ എന്നത് ഒരു പ്രത്യേകതയാണ്. വിശ്വാസികൾക്ക് അവരുടെ ആത്മീക ജീവിതത്തെ പുനഃപരി ശോധനചെയ്യുവാനും ഇടവകതലത്തിൽ പോരായ്മകൾ ഉണ്ടെ ങ്കിൽ അത് ബോധ്യപ്പെടുവാനും ആദിമനൂറ്റാണ്ടുകളിലെ സഭകളുടെ പരാധീനത ആധുനിക സഭയിലെങ്ങാനും ദൃശ്യ മാകുന്നുവോ എന്ന് ഉറ്റുനോക്കുവാനും തക്ക സന്ദേശങ്ങൾ ഇതിലുണ്ട്. ഏഴു ദൂതുകളെ ചരിത്രത്തിൽ മൊത്തമായി സഭകളുടെ ആത്മീകമാന്ദ്യം മൂലമുണ്ടാകുന്ന പതനവഴികളെ മുൻകൂറായി സൂചിപ്പിക്കുന്നു എന്നാണ് പണ്ഡിതമതം.

പെർഗമോസ് സഭയ്ക്ക് ഏഷ്യയിൽ അത്യുന്നത സ്ഥാനമായിരുന്നു. എഫേസൂസും സ്മിർന്നയും വ്യാവ സായികമായി പ്രാധാന്യം നേടിയിരുന്നെങ്കിലും ഭരണസിരാ കേന്ദ്രമെന്ന നിലയിൽ 400 വർഷങ്ങൾ പെർഗമോസ് അവരേക്കാൾ പെരുമ സമ്പാദിച്ചു. അലക്സന്ത്ര്യായിലെ പുരാതനലൈബ്രറി കഴിഞ്ഞാൽ 2 ലക്ഷം തുകൽ അല്ലെങ്കിൽ പാപ്പിറസ് ചുരുളുകളുടെ ശേഖരം പെർഗ്ഗമോസിനുണ്ടായിരുന്നു.

*"മൂർച്ചയേറിയ ഇരുവായ്തലയുള്ള വാൾ ഉള്ളവൻ"* എന്നാണ് ദൂത് അരുളിച്ചെയ്യുന്ന ക്രിസ്തു സ്വയമായി വിശേഷിപ്പിക്കുന്നത്. ഏഴു സഭകൾക്കും വൈവിധ്യമാർന്ന വിശേഷണങ്ങളാണ് യേശു ഉപയോഗിക്കുന്നത് (വായിക്കുക - 2:1, 2:8, 2:12, 2:18, 3:1, 3:7, 3:14). റോമൻ ഗവർണർമാർ രണ്ടു തരമുണ്ട്- വാൾ അധികാരമുള്ളവരും അതില്ലാത്തവരും. വാൾ അധികാ രമുള്ളവന് ജീവനും മരണവും വിധിക്കാം. അവന്റെ വാക്കാൽ ഒരാളെ തൽക്ഷണം വധിക്കാം. പക്ഷേ റോമൻ ഗവർണറുടെ വാളിന് ഒരു വായ്ത്തലയേ ഉള്ളൂ. ഇവിടെ ക്രിസ്തു അവകാശപ്പെടുന്നത്, തന്റെ വാളിന് ഇരുവായ്തല ഉണ്ടെന്നാണ്. സാത്താന്യ അധികാരം റോമിനുണ്ടെങ്കിലും അവസാനവാക്ക് ക്രിസ്തുവിന്റേതും അമിത കരുത്ത് ക്രിസ്തുവിനു മാത്രവും ആണ്. നമ്മെ സംബന്ധിച്ച്, ക്രിസ്തുവിന്റെ വചനത്തിന്റെ ഉന്നത കരുത്താണ് ചിന്തയിലെടുക്കാവുന്നത്. ദൈവവചനം ഒരു വാൾ ആണ്, ആക്രമണത്തിന്റെയും (offensive) പ്രതിരോധ ത്തിന്റെയും (defensive) ആയുധം ആണ്. അതിന് മുറിവേല്പി ക്കാൻ കഴിയാത്ത ഒരു കഠിനഹൃദയവും ഇല്ല. ദൈവനിയമത്തിന് വിരുദ്ധരായിരിക്കുന്നവരെയും സുവിശേഷത്തെ പുച്ഛിക്കുന്ന വരെയും എതിരിടാനുള്ള ഓരോ വായ്ത്തലയായിരിക്കും അത്.

*"ഞാൻ അറിയുന്നു"* എന്ന് ക്രിസ്തു പറയുമ്പോൾ രണ്ട് വിഷയങ്ങളാണ് തന്റെ അറിവിൽ: (1) പെർഗമോസ് സഭയുടെ ഭൂമിശാസ്ത്രപരമായ കിടപ്പ് (2) അതിന് സാത്താന്റെ സിംഹാസനവുമായുള്ള സാമീപ്യം. ദമസ്കോസിൽ മിന്നലേറ്റു വീണ്, കാഴ്ച നഷ്ടപ്പെട്ട ശൗലിന്റെ മേൽ കൈവെച്ച് കാഴ്ച ലഭിക്കാൻ പ്രാർഥിക്കേണ്ട അനന്യാസിനോട്, എത്ര വ്യക്തമായി ട്ടാണ് യേശു, ശൗൽ പാർക്കുന്ന വീടിന്റെ സ്ഥലം പറഞ്ഞു കൊടുത്തത്! ദമസ്കോസിൽ *നേർവീഥി* എന്ന വഴിയിൽ താമസിക്കുന്ന യൂദായുടെ വീട്ടിൽ പ്രാർഥിച്ചുകൊണ്ടിരിക്കുന്ന തർസോസുകാരൻ ശൌൽ! ഓരോ വ്യക്തിയെയും സുവ്യക്ത മായി അറിയുന്ന നമ്മുടെ കർത്താവിന്റെ കരുതൽ നമുക്ക് എത്ര ധൈര്യം തരേണ്ടതാണ്!

പെർഗമോസിലെ കൊച്ചുപള്ളിക്കാരായ ക്രിസ്ത്യാ നികൾ ദൃഢചിത്തരാണ്, എങ്കിലും അപകടപൂർണമായ സ്ഥലത്ത്, സാത്താന്റെ സിംഹാസനത്തിന്റെ അരികിൽ അവർ പാർക്കുന്നു. *ഗർവ് നിറഞ്ഞ അത്യുന്നതശൃംഗത്തിന്റെ ഭീഷണികളും അതിന്റെ അപകടകര നിഴലുകളും അത് പടർത്തുന്ന വിരുദ്ധ നടപടികളും ഞാൻ അറിയുന്നു* എന്ന് യേശു പറയുന്നു. *എത്ര ശക്തിമത്തായി അത് ഉയർന്ന് നിലകൊണ്ടാലും, സ്വർഗത്തിന്റെയും നരക ത്തിന്റെയും താക്കോലുകൾ വഹിച്ചിരിക്കുന്ന ഞാൻ നിങ്ങളോ ടൊപ്പം ഉണ്ട് എന്നതിനാൽ ഭയക്കരുത്* എന്ന് യേശു കല്പിക്കുന്നു.

### സാത്താന്റെ സിംഹാസനം

ഗ്രീക്കു ദേവനായ സോയൂസിന്റെ നാമത്തിൽ പണിത ഒരു അൾത്താര സിംഹാസനം പോലെ അവിടെ നിലകൊ ണ്ടിരുന്നു. സോയൂസ് ദേവന് അർപ്പിക്കപ്പെട്ട ബലിവർഗങ്ങളുടെ പുക കൊണ്ട് പ്രദേശം സദാ അസ്വസ്ഥമായിരുന്നു. ഇതാണ് സാത്താന്റെ സിംഹാസനം എന്ന് ഒരു കൂട്ടം പണ്ഡിതർ പറയുന്നു.

അസ്ക്ലെപ്പിയോസ് എന്ന ദേവന്റെ ആരാധന പെർഗ മോസിൽ പ്രബലമായിരുന്നു. അവർക്ക് അസ്ക്ലെപ്പിയോസ് സൗഖ്യദാനത്തിന്റെ ദൈവമായിരുന്നു. അസ്ക്ലെപ്പിയോസിന്റെ ക്ഷേത്രങ്ങൾ ആതുരശാലകളുടെ തുടക്കമായിരുന്നു. ആതുര ശുശ്രൂഷയുമായി ബന്ധപ്പെട്ട്, വാഹനങ്ങളിലും കെട്ടിടങ്ങളിലും ഇന്നും കാണുന്ന ഇരുസർപ്പങ്ങൾ പിണഞ്ഞു നിൽക്കുന്ന എംബ്ലമായിരുന്നു അസ്ക്ലെപ്പിയോസിന്റെ ചിഹ്നം. ഏതു യഹൂദനും ക്രിസ്ത്യാനിക്കും സർപ്പത്തിന്റെ അടയാളമുള്ള മതചിഹ്നങ്ങൾ സാത്താന്യ മതമായിരുന്നു.



''ചക്രവർത്തി ആരാധന'' (ചക്രവർത്തി ദൈവമാണ് എന്ന കാഴ്ചപ്പാട്), ഭരണസിരാകേന്ദ്രമായ പെർഗമോസിൽ വാണിരുന്നു. വർഷത്തിലൊരിക്കൽ ഏതു മതസ്ഥനും ചക്രവർത്തിയുടെ ബഹുമാനാർഥം പണിതിരുന്ന ക്ഷേത്രത്തിൽ വന്ന് *''സീസർ കർത്താവാണ്''* എന്ന് ചൊല്ലി ചക്രവർത്തിപ്രതിമയുടെ മുമ്പിലെ അഗ്നികുണ്ഠത്തിൽ ഒരു പിടി കുന്തിരിക്കം ഇടണം. പക്ഷേ, *''ക്രിസ്തു മാത്രം കർത്താവ്''* എന്ന് വിശ്വസിക്കുകയും ഏറ്റുപറയുകയും ചെയ്തിരുന്ന ക്രിസ്ത്യാനിക്ക് ഇത് അസാധ്യമായിരുന്നു. ചക്രവർത്തി ആരാധന, അവർക്ക് പൈശാചിക ആരാധന ആയിരുന്നു. തന്മൂലം, ക്രിസ്ത്യാനി അവിശ്വസ്തനും വിപ്ലവകാരിയുമായി മുദ്രകുത്തപ്പെട്ടിരുന്നു. ഈ ദുർഘട പരിതസ്ഥിതിയിലായിരുന്നു ക്രിസ്ത്യാനി ജീവിച്ചിരുന്നത്.

പക്ഷേ, യേശു ഇവിടെ പെർഗമോസ് സഭയെ പരസ്യമായി ശ്ലാഘിക്കുകയാണ്. തന്മൂലമാണ് *''നീ എന്റെ നാമം മുറുകെ പിടിച്ചിരിക്കുന്നു''* എന്ന് ക്രിസ്തു പ്രഖ്യാപിക്കുന്നത്. *''പരദേശികൾ''* (sojourners) എന്നായിരുന്നു ക്രിസ്ത്യാനികളെ പുരാതനകാലത്ത് വിളിച്ചുവന്നിരുന്നത്. വി.പത്രോസിന്റെ ഒന്നാം ലേഖനത്തിൽ, *''ചിതറി പാർക്കുന്ന പരദേശികൾ...... എന്ന വൃതന്മാർക്ക്''* എന്നു സംബോധനചെയ്തിരിക്കുന്നത് ശ്രദ്ധേയമാണ്. ആ നിലയിൽ സാത്താന്റെ സിംഹാസനം പ്രബലമായിരിക്കുന്നിടത്ത് *'പാർക്കുന്നു'* എന്ന വാക്ക് അത്ഭുതകരമായ ഒരു സത്യം പ്രഘോഷിക്കുന്നു. *''രക്ഷപ്പെടലോ ഓടിപ്പോകലോ''* എന്നായിട്ടല്ല ക്രിസ്ത്യാനിയുടെ ജീവിതത്തെ ക്രിസ്തു കാണുന്നത്, പിന്നെയോ ഒരു ആക്രമണമായാണ്. **ഏതു സ്ഥലത്തും സാഹചര്യത്തിലും യേശുവിനെ സാക്ഷിക്കുവാൻ വിളിക്കപ്പെടുന്നുവോ അവിടെ ആ സാക്ഷ്യം നിർവഹിക്കുന്നവനാകണം ക്രിസ്ത്യാനി എന്ന് ക്രിസ്തു ആഗ്രഹിക്കുന്നു.**

### അന്തിപ്പാസ്

രക്തസാക്ഷിത്വത്തിന്റെ ഒരു ഗന്ധം പെർഗമോസിൽ ക്രിസ്തു മണക്കുന്നു. അന്തിപ്പാസ് ആരാണെന്ന് വചനത്തിൽ ഒരിടത്തുമില്ല. അദ്ദേഹം പെർഗമോസിന്റെ ബിഷപ്പ് ആണെന്ന് കരുതപ്പെടുന്നു. തെർത്തുല്യൻ പറയുന്നത്, ക്രിസ്തുവിനെപ്രതി ലോഹസങ്കരമുള്ള ഒരു കാളയുടെ വയറ്റിൽ പിടിച്ചിട്ടിട്ട് അഗ്നിയിൽ അത് വെയ്ക്കപ്പെട്ട്, കരിഞ്ഞ്, കരിഞ്ഞ് *'ആ വിശുദ്ധൻ രക്തസാക്ഷി'* ആയി എന്നാണ്.

GM

## വിവാഹ മംഗളാശംസകൾ



06-01-2020



കൊച്ചി ഇടപ്പള്ളി മണിമല റോഡ് കൊച്ചുവിളയിൽ കെ.വി.രാജുവിന്റെയും ചിന്നമ്മയുടെയും മകൻ
**സനലും**
ആലപ്പുഴ നീരേറ്റുപുറം വൈലപ്പള്ളിൽ കെ.വി.കുരുവിളയുടെയും ലില്ലിയുടെയും മകൾ
**ജീനയും**
പാലാരിവട്ടം സെ.ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ അഭി.യൂഹാനോൻ മാർ മിലിത്തോസ് മെത്രാപ്പോലീത്തായുടെ മുഖ്യ കാർമികത്വത്തിൽ വിവാഹിതരായി.

# വിവാഹ മംഗളാശംസകൾ

**27-01-2020**

കൊച്ചി ഇടപ്പള്ളി കൂനംതൈ മാത്യു വിഹാറിൽ എം.എം.ജോസിന്റെയും മെറിൻ ജോസിന്റെയും മകൻ

**രോഹിത് ജോസും (അപ്പു)**

തൃശൂർ ചെമ്പൂക്കാവ് സൂര്യാ ഗാർഡൻസ് പുളിച്ചിമാമ്മൂട്ടിൽ

പി.ജെ.അലക്സാണ്ടറുടെയും ടി.എൽ.എൽസിയുടെയും മകൾ

**അഞ്ജു ഹന്നാ അലക്സും**

പാലാരിവട്ടം സെ.ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ വിവാഹിതരായി.



Thanks God Almighty for the immense blessings on us:-

# 50th Happy Wedding Anniversary

26th October, 2019



## Mr.M.C.Varghese & Mrs.Marykutty Varghese

**Mathethu Villa, Madappattu Road, Chakkaraparambu, Kochi - 682032**
**(F.unit No.2, St.George Orthodox Valiyapally, Palarivattom)**

*Best compliments from:-*



| Children | Gr. Children |
|---|---|
| Biju, Dr.Julie | Pritha, Pritish |
| Binu, Sibi | Kripa, Tia |
| Besty, Bibbin | Joana, Janessa |





# അതിക്രമം തുടർന്നോളൂ, സർക്കാർ ഒപ്പമുണ്ട്

■ പി.വി.മാത്യു

പ.സുന്നഹദോസ് സെക്രട്ടറി അഭി.ഡോ.യൂഹാനോൻ മാർ ദിയസ്കൊറോസ് മെത്രാപ്പോലീത്ത ഈ അടുത്തിടെ നടത്തിയ ഒരു നിരീക്ഷണം ഏറെ ശ്രദ്ധേയമാണ്: *"നിരീശ്വരവാദികൾ ഭരണാധികാരികളായാൽ ഇങ്ങനെയൊക്കെ സംഭവിക്കും"*. കേരളത്തിലെ LDF സർക്കാർ ഈയിടെ മിന്നൽവേഗത്തിൽ പാസ്സാക്കിയെടുത്ത സെമിത്തേരി നിയമത്തിന്റെ [Kerala Christian (Malankara Orthodox - Jacobite) Right to Burial Act, 2020] പശ്ചാത്തലത്തിലായിരുന്നു അഭി.തിരുമേനിയുടെ ഈ നിരീക്ഷണം. കൂടാതെ, സഭാക്കേസിൽ ബ.സുപ്രീം കോടതി പുറപ്പെടുവിച്ച വിധി നടപ്പിലാക്കാൻ, കേസിൽ കക്ഷിയല്ലാത്ത സർക്കാരിന് ബാധ്യതയില്ലെന്നും പള്ളികൾ പിടിച്ചെടുത്ത് ഓർത്തഡോക്സ് സഭയ്ക്കു നൽകണമെന്ന് വിധിയിൽ എവിടെയും പറഞ്ഞിട്ടില്ലെന്നുമുള്ള വിചിത്ര വാദങ്ങളുയർത്തി സർക്കാർ കേരള ഹൈക്കോടതിയിൽ അപ്പീൽ നൽകിയതിന്റെയുംകൂടി പശ്ചാത്തലത്തിലായിരുന്നു ഈ പരാമർശം.

### സെമിത്തേരി ആക്ട്

സെമിത്തേരി ആക്ടിന്റെ ദോഷവശങ്ങളെക്കുറിച്ചും ഏകപക്ഷീയതയെക്കുറിച്ചും ഏറെ ചർച്ചകൾ നടന്നിട്ടുള്ളതിനാൽ അതിലേക്കു കടക്കുന്നില്ല. എന്നാൽ, ഈ ആക്ടിന്റെ ഉദ്ദേശ്യ ലക്ഷ്യങ്ങളെക്കുറിച്ചും സുപ്രീംകോടതി വിധിയുടെ ലംഘനമാണെന്നതിനെക്കുറിച്ചും ഏതാനും കാര്യങ്ങൾ ചൂണ്ടിക്കാണിക്കാതെ വയ്യ.

ഒന്നാമതായി, ഇത് 2017-ലെ സുപ്രീംകോടതി വിധിയുടെ ലംഘനമാണെന്ന വിഷയം. പ്രസ്തുത വിധിയിൽ സെമിത്തേരിയെക്കുറിച്ചും ശവസംസ്കാരത്തെക്കുറിച്ചും പറഞ്ഞിട്ടുള്ളത് ഇപ്രകാരമാണ്: ***"പള്ളിയോ സെമിത്തേരിയോ ആർക്കും പിടിച്ചെടുക്കാവുന്നതല്ല. പുരാതന ആചാരപ്രകാരം നിലനിന്നുപോന്നപോലെ പ്രസ്തുത അവകാശങ്ങളോടെ ഇത് ഇടവകകളിൽ നിലനിൽക്കേണ്ടതാണ്. മലങ്കരസഭാ വിശ്വാസത്തിൽ തുടരുന്നിടത്തോളം, ഒരു ഇടവകാംഗം ഈ അവകാശങ്ങൾ അനുഭവിക്കുന്നതിനെആർക്കും നിഷേധിക്കാവുന്നതല്ല. മലങ്കരസഭാ വസ്തുക്കളും അതിൽപ്പെട്ടതും അതിൽ നിക്ഷിപ്തമായതുമായി ഇടവകപ്പള്ളികളുടെ സ്വത്തുക്കളും അതിന്റെ ഗുണഭോക്താക്കളുടെ മെച്ചത്തിനായി, പുരാതനകാലം മുതൽ നിലനിന്നുവരുന്നതുപോലെ, മേലിലും ഒരു ട്രസ്റ്റായി നിലനിൽക്കുന്നതാണ്. അതിന്റെ ഉടമകൾ തങ്ങളെന്ന് ഭൂരിപക്ഷത്തിന്റെ അടിസ്ഥാനത്തിൽപ്പോലും ആർക്കും അവകാശം ഉന്നയിക്കാവുന്നതല്ല...."***

2017-ലെ സുപ്രീംകോടതി വിധിയുടെ അന്തഃസത്ത എന്നു പറയുന്നത് **മലങ്കരസഭയും അതിന്റെ പള്ളികളും ഇതര സ്വത്തുക്കളും 1934-ലെ സഭാ ഭരണഘടനപ്രകാരം ഭരിക്കപ്പെടണമെന്നും അവയെല്ലാം അതനുസരിച്ചുള്ള ഒരു ട്രസ്റ്റിന്റെ കീഴിലാണെന്നുമാണ്.** ഭൂരിപക്ഷ-ന്യൂനപക്ഷമെന്ന വാദത്തിനൊന്നും പ്രസക്തിയില്ല. 1934-ലെ ഭരണഘടനയ്ക്കു കീഴിലുള്ള ഒരു ട്രസ്റ്റായി അവ എന്നും നിലനിൽക്കണം. കോടതി വിധിയുടെ ഈ അന്തഃസത്തയുടെ വെളിച്ചത്തിൽ വേണം സെമിത്തേരിയെപ്പറ്റി പറയുന്ന ഖണ്ഡിക കാണേണ്ടത്. അതിൽ എടുത്തുപറയുന്ന സുപ്രധാനകാര്യം, സെമിത്തേരിയിൽ പൂർവിക രീതിയിൽ അടക്കപ്പെടണമെങ്കിൽ ഒരു വ്യക്തിക്ക് ആ അവകാശം ***മലങ്കര സഭാ വിശ്വാസത്തിൽ തുടരുന്നിടത്തോളമാണ്*** എന്നാണ്. അതായത്, ആ വിശ്വാസത്തിൽ നിന്നു മാറിയാൽ ഒരു വ്യക്തിക്ക് മേൽപ്പറഞ്ഞ അവകാശങ്ങൾക്കൊന്നും അർഹതയില്ല എന്നു സാരം.

### അന്ത്യോഖ്യാ വിശ്വാസം

എന്നാൽ, വിഘടിത പാത്രിയർക്കീസ് വിഭാഗം ആവർത്തിച്ചു പറയുന്നത് അവരുടെ വിശ്വാസം ***അന്ത്യോഖ്യാ വിശ്വാസ***മാണെന്നാണ്. ആ വിശ്വാസത്തിനു വേണ്ടിയാണ് അവർ പൊരുതുന്നതെന്നും പറയുന്നു. തങ്ങളുടെ വിശ്വാസം സംരക്ഷിക്കാനുള്ള യത്നമാണ് അവരുടേതെന്നാണ് പൊതുസമൂഹത്തെ പറഞ്ഞു തെറ്റിദ്ധരിപ്പിക്കുന്നതും. അങ്ങനെയെങ്കിൽ, മലങ്കരസഭാ വിശ്വാസികളല്ലാത്ത അവർക്ക് പള്ളിയോ സെമിത്തേരിയോ എങ്ങനെഅവകാശപ്പെടും? ഇതാണ് പ്രസക്തമായ ചോദ്യം.

### മലങ്കരസഭ ചെയ്തത്

ഈ പശ്ചാത്തലത്തിലും മലങ്കര ഓർത്തഡോക്സ് സഭ മാനുഷികതയും വിശാലമനസ്കതയും കാണിച്ചു എന്നതിന്റെ ഉത്തമതെളിവാണ് ഏതാണ്ട് 30 പാത്രിയർക്കീസ് അനുകൂലികളുടെ ശവസംസ്കാരം സഭയുടെ വൈദികരാൽ നടത്തിക്കൊടുത്തു എന്നുള്ളത്. (ബഥേൽ സുലോക്കോ പള്ളി, പെരുമ്പാവൂർ - 9, സെ.മേരീസ് പള്ളി, പഴന്തോട്ടം - 1, ശാലേം സെ.മേരീസ് പള്ളി, ചാത്തമറ്റം - 1, സെ.പീറ്റേഴ്സ് & സെ.പോൾസ് പള്ളി, പുത്തൻകുരിശ് - 1, സെ.പീറ്റേഴ്സ് & സെ.പോൾസ് പള്ളി, കോലഞ്ചേരി - 9, സെ.തോമസ് പള്ളി, നെച്ചൂർ - 5, സെ.ജോൺസ് പള്ളി, കണ്യാട്ടുനിരപ്പ് - 1, സെ.മേരീസ് പള്ളി, കട്ടച്ചിറ - 1, സെ.പോൾസ് പള്ളി, മേപ്രാൽ - 1).

ഇതിനു പുറമേ, കർമങ്ങൾ മറ്റിടങ്ങളിൽ നടത്തിയ ശേഷം ഓർത്തഡോക്സ് വൈദികരുടെ അറിവോടും അനുമതിയോടും കൂടി സംസ്കാരം നടത്തിയ സംഭവങ്ങളും ധാരാളമുണ്ട്.

### പൊതുസമൂഹത്തെ കബളിപ്പിക്കൽ

എന്നാൽ, ഈ രണ്ടു രീതികളും അവലംബിക്കാതെ, ഓർത്തഡോക്സ് സഭയുടെ നിയമാനുസൃത വികാരിമാർ ഭരണം നടത്തുന്ന പള്ളിയങ്കണത്തിലും സെമിത്തേരിയിലും അതിക്രമിച്ചു കടന്ന്, നാശനഷ്ടങ്ങൾ വരുത്തി, തന്നിഷ്ടമായി ശവസംസ്കാരം നടത്താൻ ശ്രമിച്ചതും വിഘടിത വൈദികർ നിയമവിരുദ്ധമായി പ്രവേശിച്ച് കർമങ്ങൾ നടത്താൻ ഒരുമ്പെട്ടതുമാണ് പ്രശ്നങ്ങൾ സൃഷ്ടിച്ചത്. ചില മൃതദേഹങ്ങൾ വച്ച് വിലപേശിയതും മലങ്കരസഭയെ പൊതുസമൂഹത്തിനു മുമ്പിൽ താറടിച്ചു കാണിക്കാൻ നടത്തിയ നാടകമായിരുന്നു. ഇതിനെല്ലാം സർക്കാർ വേണ്ട ഒത്താശകളും ചെയ്തുകൊടുത്തു. കോടതിവിധിപ്രകാരമേ ശവസംസ്കാരമുൾപ്പെടെയുള്ള കാര്യങ്ങൾ നടത്താനാവൂ എന്ന് സർക്കാർ അധികാരികൾ കർശന നിലപാടെടുത്തിരുന്നെങ്കിൽ









***പള്ളികളിൽ മുഖ്യമന്ത്രിക്ക് കുർബാനപ്പണം അടച്ചും..................***



***....പാർട്ടിയോടൊപ്പം മനുഷ്യച്ചങ്ങല തീർത്തും നന്ദി കരേറ്റുന്നു***

പ്രശ്നങ്ങളൊന്നും ഉണ്ടാകുമായിരുന്നില്ല. പൊതുസമൂഹവും ചില സമുദായ സംഘടനകളും മാധ്യമങ്ങളും ഈ സത്യങ്ങൾ മനസ്സിലാക്കുകയോ അതിനു ശ്രമിക്കുകയോ ചെയ്തില്ല എന്നത് പകൽപോലെ വ്യക്തമാണ്. നമ്മുടെ സഭയിലെ ചില വ്യക്തികളും ഈ കാര്യങ്ങൾ ശരിയായ രീതിയിൽ കാണാൻ ശ്രമിച്ചില്ല എന്നതും എടുത്തുപറയേണ്ടതുണ്ട്.

സെമിത്തേരി ഒരു പള്ളിയുടെ അധികാരപരിധിയിൽപ്പെട്ടതും അവിഭാജ്യ ഘടകവുമാണ്. പ്രസ്തുത **പള്ളി 1934-ലെ ഭരണഘടനപ്രകാരമാണു ഭരിക്കപ്പെടേണ്ടതെങ്കിൽ സെമിത്തേരിയും അങ്ങനെതന്നെ വേണം.** അവിടെ സമാന്തര ഭരണമോ സംവിധാനമോ പാടില്ല. ഈ അടിസ്ഥാനതത്വമനുസരിച്ച് സംസ്ഥാനസർക്കാർ നടപടിയെടുത്തിരുന്നെങ്കിൽ എല്ലാ കലുഷിത സംഭവങ്ങളും ഒഴിവാക്കാമായിരുന്നു. നിയമവാഴ്ച ഉറപ്പുവരുത്തേണ്ട സർക്കാർ, അതിനു തുനിയാതെ മറ്റു പല താത്പര്യങ്ങളോടെ പ്രവർത്തിച്ചതു കൊണ്ടാണ് പ്രശ്നങ്ങൾ ഉണ്ടായതും വഷളായതും.

### ഇനി കേസുകൾ സർക്കാർ നടത്തും

ഒരു സർക്കാർ സ്വയം എത്ര പരിഹാസ്യരും പരിതാപം അർഹിക്കുന്നവരുമായി മാറാം എന്നതിന്റെ മകുടോദാഹരണമാണ്, സഭാ കേസിലെ സുപ്രീം കോടതി വിധി നടപ്പിലാക്കാൻ തങ്ങൾക്കു ബാധ്യതയില്ല എന്ന നിലപാട്. ഈ വാദം ഹൈക്കോടതി സിംഗിൾ ബഞ്ച് രൂക്ഷ വിമർശനത്തോടെ തള്ളിയപ്പോൾ ഡിവിഷൻ ബഞ്ചിനു മുമ്പാകെ സർക്കാർ അപ്പീൽ നൽകി അവിടെയും പരിഹാസ്യരായി. ഡിവിഷൻ ബഞ്ചിനു മുമ്പാകെ വിധി നടപ്പാക്കൽ കേസ് വന്നപ്പോൾ സർക്കാർ പറഞ്ഞത് തങ്ങൾ വിധി നടപ്പാക്കാൻ ഉദ്ദേശിക്കുന്നു എന്നാണ്. പിന്നെ എന്തിനാണ് നിങ്ങൾ അപ്പീലുമായി വന്നത് എന്ന കോടതിയുടെ ചോദ്യത്തിന് സർക്കാരിന് ഉത്തരംമുട്ടി. ഇതിൽ നിന്ന് ഒരു കാര്യം വ്യക്തം: 'നിങ്ങൾ വിഷമിക്കണ്ട, കേസുകൾ ഇനി സർക്കാർ നടത്തിക്കോളാം' എന്നാണ് സർക്കാർ *യാക്കോബായ*ക്കാർക്ക് നൽകുന്ന സാന്ത്വനസന്ദേശം. അതേ സമയം, *യാക്കോബായ*ക്കാർ നിർലോഭം പ്രത്യുപകാരം ചെയ്യുന്നുമുണ്ട്. അവർ മനുഷ്യമതിൽ പണിതും ചങ്ങല തീർത്തും സർക്കാരിനെസഹായിക്കുന്നു. മുഖ്യമന്ത്രി പിണറായി വിജയന് മഞ്ഞിനിക്കര ദയറ ഉൾപ്പെടെ പല പള്ളികളിൽ കുർബാനപ്പണം അടച്ച് അണികൾ നന്ദി കരേറ്റുന്നു. ഇങ്ങനെവിറകുവെട്ടാനും വെള്ളം കോരാനും ആളുള്ളപ്പോൾ സർക്കാരിനും പാർട്ടിക്കും ലാഭം ഏറെയാണ്; അവർ എന്തിനും തയ്യാർ!

ഇത്തരമൊരു കൈവിട്ട കളിക്ക് സംസ്ഥാന സർക്കാരിനെ പ്രേരിപ്പിച്ച ഘടകങ്ങൾ എന്തൊക്കെയാണെന്ന് കണ്ടെത്താൻ വലിയ വൈദഗ്ദ്യമൊന്നും ആവശ്യമില്ല. ചിലരുടെ സാമ്പത്തിക നേട്ടങ്ങളും രാഷ്ട്രീയ ലാഭവുമാണ് ഇതിനു പിന്നിലെന്ന് പകൽപോലെ വ്യക്തമാണ്. നീതിയും നിയമവാഴ്ചയും ഉറപ്പാക്കേണ്ട സർക്കാർ അതിനു തുനിയാതെ ഒളിച്ചു കളി നടത്തുമ്പോൾ അതു നൽകുന്ന സന്ദേശം മറ്റൊന്നുമല്ല: ***നിങ്ങൾ അതിക്രമം തുടർന്നോളൂ, സർക്കാർ ഒപ്പമുണ്ട്.***

* * * * * *

## ക്നാനായ സഭ - പാത്രിയർക്കീസ് തർക്കം

ഈയിടെ തിരുവല്ല മുൻസിഫ് കോടതി, അന്ത്യോഖ്യാ പാത്രിയർക്കീസ് ക്നാനായ സഭയ്ക്കായി അയച്ച കല്പനയിലെ നിർദേശങ്ങൾ നടപ്പിലാക്കുന്നതു വിലക്കി ഉത്തരവിറക്കിയത് വാർത്തയായിരുന്നു. സഭയുടെ ഭരണഘടനയിൽ ഇല്ലാത്ത നിർദേശങ്ങൾ നടപ്പിലാക്കാൻ പാടില്ല എന്ന് ആവശ്യപ്പെട്ട് ഏതാനും ക്നാനായ സഭാംഗങ്ങൾതന്നെയാണ് കോടതിയെ സമീപിച്ചത്.

### അൽപം ചരിത്രം

മലങ്കരസഭയുടെ ഭാഗമായിരുന്ന ക്നാനായ സമൂഹം തങ്ങളുടെ പ്രത്യേക സാംസ്കാരികത്തനിമ എന്നും നിലനിർത്തിപ്പോന്നിരുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസിനോട് ഏറെ ആദരവും കാട്ടിയിരുന്നു. 1882-ൽ ക്നാനായ വിഭാഗം വൈദികൾ വെളിയനാട് സെ.സ്റ്റീഫൻസ് പള്ളിയിൽ ഒത്തുകൂടി ക്നാനായ സമുദായത്തിന്റെ ഏകീകരണത്തിനായി ഒരു സമിതി രൂപീകരിച്ചു. ഇടവഴിക്കൽ ഇ.എം.ഫിലിപ്പിനെ സെക്രട്ടറിയായി തിരഞ്ഞെടുത്തു. ഈ സമിതിയാണ് ക്നാനായ സമുദായത്തിനായി ഒരു നിയമാവലിക്കു രൂപം കൊടുത്തതും പിൽക്കാലത്ത് അത് ക്നാനായ വിഭാഗത്തിന്റെ ഭരണഘടനയെന്ന് അറിയപ്പെട്ടതും. അന്ത്യോഖ്യാ പാത്രിയർക്കീസിനെ പരമോന്നത ആത്മീയ മേലധ്യക്ഷനായി അംഗീകരിക്കുമ്പോൾത്തന്നെ സഭയുടെ ഉൾഭരണവും നടപടികളും ആ ഭരണഘടന പ്രകാരമാണ് നടന്നുപോന്നത്. ദീർഘകാലം (1951 - 2002) ക്നാനായ സഭാ തലവനായിരുന്ന ഏബ്രഹാം മാർ ക്ലീമീസ് മെത്രാപ്പോലീത്തായുടെ കൈവശമായിരുന്ന ഈ നിയമാവലി, അദ്ദേഹം പലതവണ സ്വന്തം ഇഷ്ടപ്രകാരം തിരുത്തലുകളും കൂട്ടിച്ചേർക്കലുകളും മറ്റും നടത്തി എന്ന് പറയപ്പെടുന്നുണ്ട്.



*ആർച്ച് ബിഷപ്പ് കുറിയാക്കോസ് മാർ സേവേറിയോസ് വലിയമെത്രാപ്പോലീത്താ*

ഏതായാലും ഈ ഭരണഘടനയനുസരിച്ചാണ് ക്നാനായ സഭ ആഭ്യന്തര ഭരണവും മറ്റും നിർവഹിച്ചിരുന്നത്. സഭയുടെ അസോസിയേഷൻ തിരഞ്ഞെടുക്കുന്നയാളിനെ മെതാപ്പോലീത്തായായി വാഴിക്കുക എന്നതു മാത്രമാണ് പാത്രിയർക്കീസിന്റെ അധികാരം.

### പ്രത്യേക ഭദ്രാസനം

1910-ലാണ് ക്നാനായ സഭയ്ക്കായി ഒരു പ്രത്യേക ഭദ്രാസനം അന്നത്തെ പാത്രിയർക്കീസ് ഇഗ്നാത്തിയോസ് അബ്ദുള്ള രൂപീകരിച്ചത്. മാർ ക്ലീമീസിന്റെ നിര്യാണത്തെത്തുടർന്ന് 2004-ലാണ് ക്നാനായ സഭയുടെ നാലാമത്തെ തലവനായി (**വലിയ മെത്രാപ്പോലീത്ത**) കുര്യാക്കോസ് മാർ സേവേറിയോസ് അധികാരമേൽക്കുന്നത്. ഭദ്രാസനത്തെ ***'അതിഭദ്രാസന'***മായി ഉയർത്തുകയും മാർ സേവേറിയോസിന് സിറിയൻ ഓർത്തഡോക്സ് സഭയിലെ ആർച്ചുബിഷപ്പ് പദവി നൽകുകയും ചെയ്തു.

### യാക്കോബായ വിഭാഗത്തിനൊപ്പം

പാത്രിയർക്കീസ് അനുകൂലികളായ *'യാക്കോബായ'* വിഭാഗവുമായി കൈകോർത്താണ് ക്നാനായ സഭ നിന്നിട്ടുള്ളത്. മലങ്കരസഭയിൽ പിളർപ്പുണ്ടായപ്പോൾ ക്നാനായ സഭ *'യാക്കോബായ'* വിഭാഗത്തോടൊപ്പം നിന്നു. പാത്രിയർക്കീസിനോടുള്ള വിധേയത്വമായിരുന്നു ഇരുവിഭാഗത്തെയും കൂട്ടിയിണക്കിയത്. 1958-ൽ മലങ്കര സഭയിൽ യോജിപ്പുണ്ടായപ്പോൾ ക്നാനായ വിഭാഗവും ഒപ്പം ചേർന്നു. ഏബ്രഹാം മാർ ക്ലീമീസ് ഉൾപ്പെടെ മൂന്നു *യാക്കോബായ* മെത്രാന്മാർ മലങ്കര ഓർത്തഡോക്സ് സഭയുടെ സുന്നഹദോസ് അംഗങ്ങളായി. 1970-കളിൽ വീണ്ടും പിളർപ്പുണ്ടായപ്പോൾ ഇരുകൂട്ടരും വിട്ടുപോയി.

### പ്രശ്നങ്ങളുടെ തുടക്കം

എന്നാൽ, ക്രമേണ ക്നാനായ സഭയുടെ ആഭ്യന്തര കാര്യങ്ങളിൽ പാത്രിയർക്കീസ് ഇടപെട്ടുതുടങ്ങിയതോടെ പ്രശ്നങ്ങൾ ഉടലെടുത്തു. 2007-2008 കാലത്ത് മൂന്നു മെത്രാന്മാരെക്കൂടി പാത്രിയർക്കീസ് വാഴിച്ച് അതിഭദ്രാസനത്തെ മൂന്നു മേഖലകളായി തിരിച്ച് അവർക്ക് ഓരോ മേഖലയുടെയും ചുമതല നൽകി. (റാന്നി മേഖല, കല്ലിശ്ശേരി മേഖല, യു.എസ്. - കാനഡ -യൂറോപ്പ് മേഖല). വലിയമെത്രാപ്പോലീത്തായുടെ അധികാരത്തിനു കടിഞ്ഞാണിടുകയായിരുന്നു ലക്ഷ്യം. *'യാക്കോബായ'* വിഭാഗത്തിന്റെ പ്രേരണയും ഇതിനു പിന്നിലുള്ളതായി പറയപ്പെടുന്നു.

ഉദ്ദേശിച്ചതുപോലെ, ഈ നീക്കങ്ങൾ ഫലം കണ്ടുതുടങ്ങി. അമേരിക്കയിലെ ബിഷപ്പിനെപാത്രിയർക്കീസ് ആർച്ചുബിഷപ്പായി ഉയർത്തി. അതോടെ സഭയിൽ രണ്ട് ആർച്ചു ബിഷപ്പന്മാരായി. അമേരിക്കയിലെ ആർച്ചുബിഷപ്പിനോടൊപ്പം മറ്റു രണ്ടു ബിഷപ്പുമാരും ചേർന്ന് വലിയമെത്രാപ്പോലീത്തായ്ക്കെതിരെ നീക്കങ്ങളാരംഭിച്ചു. പാത്രിയർക്കീസിന് പരാതികൾ പോയി. പലതും അംഗീകരിച്ച് പാത്രിയർക്കീസ് കൽപനകളിറക്കി. ഇതിന്റെയെല്ലാം ആകെത്തുകയായിരുന്നു 2019 ഡിസംബർ 19-ന് 15 നിർദേശങ്ങളടങ്ങിയ പാത്രിയർക്കീസിന്റെ കൽപന. ഈ കൽപനയ്ക്കാണ് മുൻസിഫ് കോടതി ഇപ്പോൾ വിലക്കേർപ്പെടുത്തിയിരിക്കുന്നത്.

### ഭരണഘടനയെ ഉയർത്തിപ്പിടിക്കുന്നു

പാത്രിയർക്കീസിന്റെ കൽപനക്നാനായ സഭയിൽ വലിയ കോളിളക്കമുണ്ടാക്കി. വിഷയം ചർച്ച ചെയ്യാൻ വിളിച്ചു കൂട്ടിയ അസ്സോസിയേഷൻ മഹാഭൂരിപക്ഷത്തോടെ പാത്രിയർക്കീസിന്റെ നിർദേശങ്ങൾ തള്ളിക്കളഞ്ഞു. അവരുടെ വാദങ്ങൾ:

1) ക്നാനായ സഭയുടെ ആഭ്യന്തര ഭരണം സഭാ ഭരണഘടനയനുസരിച്ചാണ് നടക്കേണ്ടത്. ബാഹ്യ ഇടപെടലുകൾ അനുവദനീയമല്ല.

2) ക്നാനായ സഭ തിരഞ്ഞെടുക്കുന്ന വ്യക്തിയെ മെത്രാനായി വാഴിക്കുക മാത്രമാണ് പാത്രിയർക്കീസിനുള്ള അധികാരം.

3) പാത്രിയർക്കീസ്, സഭയുടെ ആത്മീയ പരമാധ്യക്ഷൻ മാത്രമാണ്.

4)സഭയുടെ ആഭ്യന്തര ഭരണക്രമത്തിൽ മാറ്റം വരുത്തണമെങ്കിൽ അത് സഭയുടെ അസ്സോസിയേഷൻ നിയമാനുസൃതം ഭരണഘടന ഭേദഗതി ചെയ്യണം.

ഇതോടെ പാത്രിയർക്കീസിനെ ധിക്കരിക്കുന്നു എന്ന ആരോപണവുമായി മറുപക്ഷം രംഗത്തെത്തി. *'യാക്കോബായ'* വിഭാഗത്തിലെ ചില വൈദികരും മെത്രാന്മാരും ഇത് ഏറ്റുപിടിച്ചു. അതോടെ പരസ്പര ആരോപണ പ്രത്യാരോപണങ്ങൾ ഉയർന്നു. സമൂഹ മാധ്യമങ്ങളിലൂടെ ആക്ഷേപങ്ങളും വെല്ലുവിളികളും ഉയർന്നു. ക്നാനായ സഭയ്ക്ക് സ്വന്തം ഭരണഘടനയുണ്ടെന്നും അതനുസരിച്ച് ഭരണം നടത്താൻ തങ്ങൾക്കറിയാമെന്നും *'യാക്കോബായ'*ക്കാർ അവരുടെ പള്ളികൾ നഷ്ടപ്പെടാതെ നോക്കിയാൽ മതിയെന്നുമാണ് ഭൂരിപക്ഷത്തിന്റെയും നിലപാട്. പള്ളികൾ ഒന്നൊന്നായി നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന *'യാക്കോബായ'*ക്കാരുടെ മെത്രാന്മാർക്ക് ഇപ്പോൾത്തന്നെ പണിയില്ലാത്ത സ്ഥിതിക്ക് ക്നാനായ സഭയിലെ മെത്രാന്മാരെക്കൂടി സ്വീകരിച്ച് എവിടെ ഇരുത്തും എന്ന പരിഹാസവുമുണ്ട്.

ക്നാനായ സഭയിലെ പ്രശ്നങ്ങളിൽനിന്ന് മലങ്കര ഓർത്തഡോക്സ് സഭ ഉൾക്കൊള്ളേണ്ട ചില പാഠങ്ങളുമുണ്ട്:

1) **സഭയുടെ ഭരണഘടനയ്ക്കപ്പുറമുള്ള നീക്കുപോക്കുകളും ഒത്തുതീർപ്പുകളും ദോഷം ചെയ്യും; അവ ശാശ്വതവുമല്ല. ഭരണഘടനസഭയുടെ മാഗ്നാ കാർട്ടയാണ്. സഭ ഇതുവരെ വിജയങ്ങൾ കണ്ടതും അതിന്റെ ബലത്തിലാണ്.**

2) സഭയുടെ ഉൾഭരണത്തിൽ പാത്രിയർക്കീസ് ഇടപെട്ടാൽ എന്തൊക്കെ സംഭവിക്കാമെന്നതിന്റെ ഒരു മുന്നറിയിപ്പുകൂടിയാണ് ക്നാനായ സഭയിലെ സംഭവങ്ങൾ.




## Counterpoint

*ബിഷപ്പുമാർ കേരള ഹൈക്കോടതിക്കു മുമ്പിൽ പ്രതിഷേധ സമരം നടത്തിയതെന്തിന്? സഭാക്കേസിൽ വിധി പറഞ്ഞ സുപ്രീംകോടതി മുമ്പാകെ വേണ്ടിയിരുന്നില്ലേ പ്രതിഷേധം?*

*അവിടെ നടത്തിയാൽ വിവരമറിയും.*

## നാഗ്പൂർ ഓർത്തഡോക്സ് സെമിനാരിയും ഡോ. വി.സി. ശമുവേൽ അച്ചന്റെ സംഭാവനയും

മലങ്കര ഓർത്തഡോക്സ് സഭയുടെ നാഗ്പൂർ സെമിനാരിയുടെ വികസനചരിത്രം വിവരിക്കുന്ന ലേഖനം, 'St. Thomas Orthodox Theological Seminary in Silver Jubilee glow' by Fr. Dr. Brijesh Philip, (ജോർജിയൻ മിറർ ഒക്ടോബർ-ഡിസംബർ 2019) വായിച്ചപ്പോൾ കടന്നുവന്ന ഒരു ആശങ്കയാണ് ഈ കുറിപ്പെഴുതുവാൻ കാരണം. 1995-ൽ അന്നത്തെ കൽക്കട്ടാ ഭദ്രാസനകേന്ദ്രമായിരുന്ന ഭിലായിയിൽ എളിയ തോതിൽ സമാരംഭിച്ച സെമിനാരി പിന്നീട് 1999-ൽ നാഗ്പൂരിലേക്കു മാറ്റി സ്ഥാപിച്ചു. അതെത്തുടർന്നു സെമിനാരിയുടെ വികസനത്തിന് ആരംഭമിട്ടു. അക്ഷരങ്ങളെയും അറിവിനെയും ഉപാസിച്ചു ദേശീയ-അന്തർദേശീയതലത്തിൽ വേദശാസ്ത്രമേഖലയിലുൾപ്പെടെ ഒട്ടനവധി രംഗങ്ങളിൽ മഹത്തായ സംഭാവനകൾ കാഴ്ചവച്ച ഡോ. വി.സി. ശമുവേൽ അച്ചൻ തന്റെ വാർധക്യദശയിലും ഈ വേദശാസ്ത്രവിദ്യാപീഠത്തെ അത്യധികം താല്പര്യത്തോടെ പ്രോത്സാഹിപ്പിച്ചുവന്നു. തന്റെ അമൂല്യ ഗ്രന്ഥശേഖരവും സ്വന്തം കയ്യെഴുത്തിലുള്ളതും ടൈപ്പ്ചെയ്തതുമായ രേഖകളും യാതൊരു പ്രതിഫലവും ഇച്ഛിക്കാതെ സെമിനാരിക്കു വാഗ്ദാനം ചെയ്തിരുന്നു. 1998 നവബർ 18-ന് അദ്ദേഹം ഇഹലോക വാസം വെടിഞ്ഞു. 1999-ൽ സെമിനാരി നാഗ്പൂരിൽ പ്രവർത്തനം ആരംഭിച്ചതിനെത്തുടർന്ന് ബെംഗളൂരുവിലെ വസതിയിലും കോയമ്പത്തൂർ തടാകം ക്രിസ്തുശിഷ്യാശ്രമത്തിലുമായി സംഭരിച്ചിരുന്ന അദ്ദേഹത്തിന്റെ ഗ്രന്ഥശേഖരം സെമിനാരിക്കു കൈമാറുകയും ചെയ്തു. ഡോ. വി.സി. ശമുവേൽ മെമ്മോറിയൽ ലൈബ്രറി, ഡോ. വി.സി. ശമുവേൽ മെമ്മോറിയൽ ആർക്കൈവ്സ് എന്നിവ ഈ പണ്ഡിത ശ്രേഷ്ഠന്റെ നിത്യസ്മാരകമായി സെമിനാരിയിൽ നിലനിർത്തിയും വരുന്നു. എന്നാൽ, സെമിനാരിയുടെ മറ്റെല്ലാ ചരിത്രവിവരങ്ങളും പ്രതിപാദിക്കുന്ന ലേഖനത്തിൽ ഇതിനെക്കുറിച്ച് ഒരു സൂചനയും കാണുന്നില്ല എന്നത് ഖേദകരമാണ്.

*വർഗീസ് ജോഷ്വാ, കോന്നി*

Fr.Bijesh Philip's reply:

We are indebted to Rev. Fr. Dr.V.C. Samuel for some of his old books which he had kept in Thadakam Ashram, Coimbatore. Even if he wanted to give other important books, we didn't get them due to some other interventions. Seminary's liabrary has been names after him.

* * * * * *

## Powerpoint Presentation on Church History

I am a regular reader of GM from the first issue onwards. This has given me a reasonable insight into the intricacies of Church issues with the Jacobite fraction.

But please note that majority of our youth are very reluctant to read and have become attuned to watching and hearing only. Almost all of them, and majority of elder members, are totally unaware of the Church history. Unknowingly, a belief has crept in that we were under Antiochian control right from the beginning and that our clergy are now trying to ignore them because of material interests.

There is no one to guide them properly and hence they easily get carried away by lies and half truths. If we ignore it, our Church will face inexplicable problems including depletion of our strength in the future.

Hence my earnest request is that GM take an initiative to prepare a Power Point Presentation on the history of our Church, of less than one hour duration, and post it publicly. This can be presented directly to the members in each church in our diocese/sabha by OCYM or other organisations.

Dr.Kurian Thomas may be an apt person to prepare the PP Presentation.

*Varghese John, St.Gregories Orthodox Church, Vytilla, Kochi*

* * * * * *

## Articulate the Church's Mission

With regard to the Oct-Dec 2019 issue of *GM*, may I first of all congratulate all those who are working behind this periodical. The articles by Fr.Dr.T.J.Joshua, Fr. Dr.O.Thomas, Fr.P.Philipose and others were very good. Since the journal was released during the Christmas season, more articles on Christmas would have been desirable. The *GM* should also try to elaborate the 'Mission' of our Church and how to practise it in real life. Commercial advertisements in the first 2-3 pages may better be avoided. Reducing the quality of the paper can be thought of as a means for cost-cutting.

*P.Y.James, St.George Orthodox Valiyapally, Palarivattom*

* * * * * *

## മിറർ പ്രതിമാസമാക്കണം

***ജോർജിയൻ മിററി***ന്റെ തുടക്കം മുതലുള്ള ഒരു വായനക്കാരനാണു ഞാൻ. ഓരോ ലക്കത്തിനുമായി ഏറെ ആകാംക്ഷയോടെയാണ് കാത്തിരിക്കുന്നത്. മൂന്നു മാസത്തെ കാത്തിരിപ്പിനു ശേഷമാണ് അടുത്ത ലക്കം ലഭിക്കുക എന്നത് ഒരു നീണ്ട കാലയളവായിട്ടാണ് അനുഭവപ്പെടുന്നത്. ***ജോർജിയൻ മിററി***നു പകരംവയ്ക്കാൻ മറ്റൊന്നില്ല. അതുകൊണ്ട് ***മിറർ*** മാസത്തിൽ ഒന്നോ, കുറഞ്ഞപക്ഷം രണ്ടു മാസത്തിൽ ഒന്നോ വീതം പ്രസിദ്ധീകരിക്കണമെന്ന് താല്പര്യപ്പെടുന്നു. ഉന്നത നിലവാരമുള്ള ഈ പ്രസിദ്ധീകരണം പല ആവർത്തി വായിക്കുക എന്നത് ഒരു ശീലമായിക്കഴിഞ്ഞിരിക്കുന്നു. സഭയ്ക്ക് ആകമാനം അഭിമാനകരമാണ് ഈ പ്രസിദ്ധീകരണം. മേന്മയേറിയ കടലാസിനു പകരം വിലക്കുറവുള്ളത് ഉപയോഗിച്ച് ചെലവു ചുരുക്കുകയും അതുവഴി ഇടവേള കുറച്ച് കൂടുതൽ ലക്കങ്ങൾ പ്രസിദ്ധീകരിക്കുകയും ചെയ്യാവുന്നതാണ്.

*പി.റ്റി.കുറിയാക്കോസ്, സെ.മേരീസ് ഓർത്തഡോക്സ് ചർച്ച്*
*ആറാട്ടുപുഴ, ചെങ്ങന്നൂർ*

* * * * * *

***ജോർജിയൻ മിററി***ന്റെ ഒക്ടോബർ-ഡിസംബർ 2019 ലക്കം ലഭിച്ചു. ഓരോ ലക്കം കഴിയുന്തോറും ***മിറർ*** ഒന്നിനൊന്നു മെച്ചമാണെന്നു പറയാതെ വയ്യ. ഈ ലക്കത്തിന്റെ കവർ ചിത്രം ഏറ്റവും മനോഹരമായിരിക്കുന്നു. വചനസന്ദേശങ്ങൾ, സഭാചരിത്ര ലേഖനങ്ങൾ, ചിത്രങ്ങൾ എന്നിവ വളരെ നന്നായി. മൊത്തത്തിൽ ഏറെ സംതൃപ്തി നൽകുന്ന പ്രസിദ്ധീകരണമാണ് ***മിറർ***.

*ഷിബു വർഗീസ്*
*സെ.പീറ്റേഴ്സ് & സെ.പോൾസ് പള്ളി, കോലഞ്ചേരി*

## മലങ്കര നസ്രാണികൾക്ക് ഒരു തലവൻ

ഞാൻ ഒരു ***ജോർജിയൻ മിറർ*** വായനക്കാരനാണ്. ***ജോർജിയൻ മിററി***ന്റെ ചുമതലക്കാരായ ബഹു. വൈദികർക്കും മറ്റു ഭാരവാഹികൾക്കും പുതുവർഷ ആശംസകൾ നേരുന്നു. ആദ്യമേ തന്നെ മനോഹരമായി ഇങ്ങനെയൊരു സഭാ പ്രസിദ്ധീകരണം നൽകുന്ന നിങ്ങൾക്ക് എല്ലാവിധ ആശംസകളും നേരുന്നു. ഒരു വലിയ സഭാതീക്ഷ്ണത ഈ പ്രസിദ്ധീകരണത്തിലൂടെ വെളിവാക്കപ്പെടുന്നുണ്ട്. മാർത്തോമാ നസ്രാണി സഭകളെ ഒന്നിപ്പിക്കാനുള്ള ശ്രമങ്ങൾ ഈ പ്രസിദ്ധീകരണത്തിൽ നിന്നും കൂടുതലായി പ്രതീക്ഷിക്കുന്നു.

ഏതാനും ചില നിരീക്ഷണങ്ങൾ അറിയിക്കട്ടെ:

1) മലങ്കര ഓർത്തഡോക്സ് സഭ മാത്രമാണ് ശരിയായിട്ടുള്ള സഭ എന്നത് puritan ചിന്താഗതിയാണ്. *'ദേശീയ സഭ'* എന്ന ഒരു സംജ്ഞ ദൈവശാസ്ത്രപരമായി ശരിയാണോ എന്നു ചിന്തിക്കേണ്ടതുണ്ട്.

2) കത്തോലിക്കാ സഭയുൾപ്പെടെ കേരളത്തിലെ ഒട്ടുമിക്ക സഭകളും മലങ്കര ഓർത്തഡോക്സ് സഭയിൽനിന്ന് ഒത്തിരിയേറെ അകന്നവരല്ല. അവരെയൊക്കെ ഒന്ന് ഐക്യത്തിലേക്കു കൊണ്ടുവരാനുള്ള ശ്രമങ്ങളാണ് ഓർത്തഡോക്സ് സഭ നടത്തേണ്ടത്.

3) വേദപാഠം ക്ലാസ്സുകളിലും സെമിനാരികളിലുമൊക്കെ *'സഭാ തീവ്രവാദം'* പരിശീലിപ്പിക്കുന്നതിലുപരി എല്ലാ സഭകളുമായി സഹകരണത്തിലും സഹവർത്തിത്വത്തിലും ഒന്നായി മുമ്പോട്ടു പോകാനുള്ള ശ്രമങ്ങളാണുണ്ടാകേണ്ടത്.

4) കഴിഞ്ഞ കാലങ്ങളിൽ മാർത്തോമാ നസ്രാണി സഭയിൽ നടന്ന വിവിധ സംഭവങ്ങളാണ് ഓരോ കാലത്തും നസ്രാണി സഭയെ വിവിധ ചേരികളിലാക്കിയത്. അത് ഇന്നും തുടർന്നു കൊണ്ടിരിക്കുന്നു. ഇനിയും വിഭജനങ്ങളുണ്ടാകാനുള്ള സാധ്യതയുമുണ്ട്. റോമാക്കാരെയും പോർച്ചുഗീസുകാരെയും അന്ത്യോഖ്യക്കാരെയും ഇംഗ്ലീഷുകാരെയുമൊക്കെ കഴിഞ്ഞകാല സംഭവങ്ങളുടെ പേരിൽ കുറ്റപ്പെടുത്തിക്കൊണ്ടിരിക്കാതെ ഐക്യത്തിനുള്ള വഴികൾ തേടുന്നതല്ലേ അഭികാമ്യം?

പ്രസിദ്ധീകരിച്ചതും തയ്യാറാക്കിയിട്ടുള്ളതുമായ ചില ലേഖനങ്ങൾ ഇതോടൊപ്പം അയക്കുന്നു.

*ഫാ.ജോർജ് തേക്കടയിൽ*
*സെ.ഫ്രാൻസിസ് സേവിയേഴ്സ് ചർച്ച്, തെള്ളിയൂർ, തിരുവല്ല.*

### *എഡിറ്റോറിയൽ ഡസ്കിൽ നിന്ന്:*

ജോർജിയൻ മിററിനെക്കുറിച്ച് ബ.അച്ചൻ പ്രകടിപ്പിച്ച നല്ല വാക്കുകൾക്ക് നന്ദി. അയച്ചു തന്ന ലേഖനങ്ങൾ ശ്രദ്ധാപൂർവം വായിച്ചു.

മാർത്തോമായുടെ സഭയായ മലങ്കര നസ്രാണി സഭയിൽ വിവിധ കാലങ്ങളിൽ സംഭവിച്ച വിഭജനങ്ങളെല്ലാം വിദേശ സഭകൾ നടത്തിയ അധിനിവേശ ശ്രമങ്ങളുടെ ഉൽപ്പന്നങ്ങളായിരുന്നു എന്ന ബ.അച്ചന്റെ വിശകലനം ശരിയായിട്ടുള്ളതാണ്. മാർത്തോമൻ നസ്രാണി പാരമ്പര്യമുള്ള ഈ സഭകളെല്ലാം യോജിക്കണമെന്നുള്ള അഭിലാഷവും ശ്ളാഘനീയമാണ്. എന്നാൽ, അതിനുള്ള ഫോർമുല ബ.അച്ചൻ നിർദേശിച്ചിരിക്കുന്നത് കൗതുകകരമായി തോന്നി: *"മാർതോമായുടെ പിൻഗാമി നസ്രാണി തലവനും പത്രോസിന്റെ പിൻഗാമി സാർവത്രിക സഭയുടെ തലവനുമാകണം".* വേറൊരിടത്ത് ഇത് കുറച്ചുകൂടി സ്പഷ്ടമാക്കുന്നു: ***"മാർത്തോമാ നസ്രാണി സഭകളുടെ ഐക്യവും മാർപാപ്പായുടെ നേതൃത്വവും"*** എന്ന തലക്കെട്ട്. ഇതിൽ നിന്നുതന്നെ ഈ വാദമുഖങ്ങളുടെ പിന്നിലെ യഥാർഥ ഉദ്ദേശ്യം വ്യക്തമാകുന്നുണ്ട്.

വി.പത്രോസിനെയാണ് സഭ സ്ഥാപിക്കാൻ ക്രിസ്തു ഭരമേൽപ്പിച്ചിരിക്കുന്നതെന്നും അതുകൊണ്ട് മറ്റു ശിഷ്യന്മാർ സ്ഥാപിച്ച സഭകൾക്കെല്ലാം പത്രോസ് ശ്ളീഹായുടെ സുവിശേഷ ദൗത്യവും അദ്ദേഹത്തിന്റെ പിൻഗാമിയായ റോമിലെ മെത്രാനായ പാപ്പായുടെ സുവിശേഷ ദൗത്യവും അംഗീകരിക്കാതിരിക്കാൻ കഴിയില്ല എന്നുമാണ് മറ്റൊരു ലേഖനത്തിൽ ബ.അച്ചൻ വാദിക്കുന്നത്. എന്നുവച്ചാൽ, പത്രോസ് ശ്ളീഹായുടെ മുഖ്യാസനവും മാർപാപ്പായുടെ അപ്രമാദിത്യവും ഇതര ക്രിസ്തീയ വിഭാഗങ്ങൾ അംഗീകരിക്കണം.

ഇത്തരം നിലപാടുകൾ തന്നെയാണ് ക്രിസ്തീയ സഭകളുടെ ആദ്യ നൂറ്റാണ്ടുകളിൽത്തന്നെ ആരംഭിച്ച വിഭജനങ്ങൾക്കു കാരണമായത്. വിശിഷ്യാ, കൽക്കദൂൻ സുന്നഹദോസിനെത്തുടർന്ന് കൽക്കദൂന്യാനുകൂലികൾ - കൽക്കദൂന്യവിരോധികൾ എന്ന ചേരിതിരിവിനും 1054-ലെ കത്തോലിക്കാ - പൗരസ്ത്യ ഓർത്തഡോക്സ് വിഭജനത്തിനും (The Great Schism) 16-ാം നൂറ്റാണ്ടിൽ റോമാ സഭയിൽ നിന്ന് പിളർന്ന് പ്രൊട്ടസ്റ്റന്റ് സഭകൾ രൂപീകൃതമായതുമൊക്കെ ഇത്തരുണത്തിൽ ഓർക്കാവുന്നതാണ്. മാത്രമല്ല, വിവിധ അപ്പോസ്തോലിക, ദേശീയ, പരമ്പരാഗത സഭകളെ പിളർത്തിയും അവയിലെ അന്തഃഛിദ്രങ്ങളെ പരിപോഷിപ്പിച്ചും മുതലെടുത്തും ഓരോ വിഭാഗങ്ങളെ അടർത്തിയെടുത്തുകൊണ്ടും റോമിന്റെ വിധേയത്വത്തിനു കീഴിൽ കൊണ്ടുവരുന്ന പ്രക്രിയ എക്കാലത്തും നടന്നിട്ടുള്ളതാണ്; ഇന്നും അതു തുടരുന്നു. മലങ്കര റീത്തിന്റെ ഉത്ഭവവും അതിനുപിന്നിൽ പ്രവർത്തിച്ച കരങ്ങൾ ആരുടേതായിരുന്നു എന്ന ചരിത്ര സത്യങ്ങളും ഇത്തരുണത്തിൽ ഓർക്കാവുന്നതാണ്. ഈ പശ്ചാത്തലത്തിൽ, മലങ്കര സഭകളുടെ യോജിപ്പിനുള്ള വിഘാതം എന്തൊക്കെയാണെന്നും ആരൊക്കെയാണെന്നും വ്യക്തമാണല്ലോ.

***'ദേശീയസഭ'*** എന്ന പരാമർശത്തെപ്പറ്റി ഒരു വാക്ക്. ***ദേശീയ സഭ*** എന്നത് ചരിത്രപരമാണ്, വേദശാസ്ത്രപരമായി കാണേണ്ട വിഷയമല്ല. ഒന്നാം നൂറ്റാണ്ടിൽ വി.ശ്ളീഹന്മാരുടെ കാലത്തുതന്നെ, പ്രാദേശിക സഭകൾ നിലനിന്നിരുന്നു എന്നത് ചരിത്രസത്യമാണ്. ***അപ്പോ. പ്രവൃർത്തി***കളിലും വി.പൗലോസിന്റെ ലേഖനങ്ങളിലും ഈ സഭകളെപ്പറ്റി പ്രതിപാദിക്കുന്നുണ്ട്. 4-ാം നൂറ്റാണ്ടിനു ശേഷമാണ് സഭകളുടെ ഏകീകരണത്തിനായുള്ള ശ്രമങ്ങൾ ചിലർ തുടങ്ങിയത്. എന്നാൽ, സംഭവിച്ചതാകട്ടെ, സഭകളുടെ വീണ്ടും വീണ്ടുമുള്ള വിഭജനവും.

മലങ്കര നസ്രാണികളുടെ ഏകീകരണം ഒരു തലവന്റെ കീഴിൽ ഉണ്ടാവുന്നതിന്റെ ആദ്യ പടിയായി കേരളത്തിലെ മൂന്നു കത്തോലിക്കാ റീത്തുകൾക്കും കൂടി *'ഏക തലവൻ'* എന്ന പ്രക്രീയ തുടങ്ങിവക്കാവുന്നതാണ്; അതിനുള്ള സാധ്യതകൾ ആരായാവുന്നതാണ്.

ബ.അച്ചന്റെ ലേഖനങ്ങളിലെ മറ്റു പരാമർശങ്ങളിലേക്കു കടന്ന് ഒരു സംവാദത്തിനു തുടക്കമിടുക എന്നത് ***ജോർജിയൻ മിററി***ന്റെ ഉദ്ദേശ്യ-ലക്ഷ്യങ്ങളുമായി ചേർന്നു പോകാത്തതിനാൽ അതിനു മുതിരുന്നില്ല. ബ.അച്ചൻ നൽകിയ അഭിനന്ദനങ്ങൾക്കും ആശംസകൾക്കും വീണ്ടും നന്ദി പ്രകടിപ്പിക്കുന്നു.

---

### Open Forum

എനിക്ക് വളരെ ഇഷ്ടമാണ് ഈ ത്രൈമാസിക. ഒരു ഇടവക, സഭയെ മുഴുവനായും ഹൈലൈറ്റ് ചെയ്യുന്നു എന്നതാണ് വലിയ കാര്യം.

**ഇഷ്ടപ്പെട്ട ഭാഗങ്ങൾ:**

✓ കവർ ഫീച്ചർ, സമകാലീനവിഷയങ്ങൾ/ അവലോകനങ്ങൾ, സഭാ ചരിത്രം, Display & Layout, Overall Quality.

*ഫാ.ജോർജ് തേക്കടയിൽ*
*സെ.ഫ്രാൻസിസ് സേവിയേഴ്സ് ചർച്ച്, തെള്ളിയൂർ, തിരുവല്ല*

# ജർമനിയിൽ മാർ അൽവാറീസിന്റെ ഗ്രന്ഥ പ്രകാശനം

ഇന്ത്യാ, ഗോവാ, സിലോൺ ഇടവകകളുടെ വാഴ്ത്തപ്പെട്ട അന്റോണിയോ ഫ്രാൻസിസ്കോ സേവ്യർ അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ 1898-ൽ പോർട്ടുഗീസ് ഭാഷയിൽ പ്രസിദ്ധീകരിച്ചതും അതേവർഷം അദ്ദേഹംതന്നെ ഇംഗ്ലീഷിലേക്കു പരിഭാഷപ്പെടുത്തിയതുമായ "*യൂണിവേഴ്സൽ സുപ്രീമസി ഇൻ ദി ചർച്ച് ഓഫ് ക്രൈസ്റ്റ്*" എന്ന ഗ്രന്ഥം ജർമ്മനിയിലെ ബോൺ യൂണിവേഴ്സിറ്റിയിൽ 2020 ജനുവരിയിൽ പ്രകാശിപ്പിച്ചു.

"*1900-നടുത്ത് തെക്കുകിഴക്കൻ ഏഷ്യയിലെ സ്വതന്ത്ര കത്തോലിക്കാ പ്രസ്ഥാനങ്ങൾ*" എന്ന വിഷയത്തെപ്പറ്റി ജർമ്മൻ സർക്കാരിന്റ ധനസഹായത്തോടെ ബോൺ യൂണിവേഴ്സിറ്റി അന്തർദേശീയ തലത്തിൽ 2017 മുതൽ ഗവേഷണം നടത്തിവരികയാണ്. ബോൺ യൂണിവേഴ്സിറ്റിയുടെ റിലീജിയസ് സ്റ്റഡീസ് ഡയറക്ടർ ഡോ. അഡ്രിയാൻ ഹെർമൻ, പോസ്റ്റ് ഡോക്ടറൽ ഗവേഷകയായ ഡോ. വെയ് ജിയാംഗ് (ചൈന) എന്നിവരാണ് ഇന്ത്യ, ശ്രീലങ്ക, ഫിലിപ്പൈൻസ്, പോർട്ടുഗൽ, വത്തിക്കാൻ, ഇംഗ്ലണ്ട് എന്നിവിടങ്ങൾ കേന്ദ്രീകരിച്ചുള്ള ഗവേഷണത്തിന് നേതൃത്വം നൽകുന്നത്. അന്തർദേശിയ തലത്തിൽ അക്കാദമിക്ക് മാനദണ്ഡങ്ങൾ അനുസരിച്ച് മാർ അൽവാറീസ് മിഷനെക്കുറിച്ച് നടക്കുന്ന ആദ്യ ബ്രഹത് ഗവേഷണ പദ്ധതിയാണ് ബോൺ യൂണിവേഴ്സിറ്റിയുടേത്. ഗവേഷണത്തിന്റെ പ്രാഥമിക ഫലങ്ങൾ 2020 സെപ്റ്റംബറിൽ പ്രസിദ്ധീകരിക്കും.

1880-നു ശേഷം പോർട്ടുഗീസ് ഗോവ, സിലോൺ, ബ്രിട്ടീഷ് ഇന്ത്യ, ഫിലിപ്പൈൻസ് തുടങ്ങിയ തെക്കുകിഴക്കൻ എഷ്യൻ രാജ്യങ്ങളിൽ റോമാ പാപ്പായുടെ സർവാധിപത്യത്തിനെതിരെ റോമൻ കത്തോലിക്കാ സഭയിൽ ഉടലെടുത്ത ജനകീയ പ്രതിരോധമാണ് ***സ്വതന്ത്ര കത്തോലിക്കാ പ്രസ്ഥാനം***. മാർ അൽവാറീസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ പോർട്ടുഗീസ് ഗോവാ, സിലോൺ, ബ്രിട്ടീഷ് ഇന്ത്യ എന്നീ പ്രദേശങ്ങളിൽ ഉടലെടുത്ത സ്വതന്ത്ര കത്തോലിക്കാ പ്രസ്ഥാനമാണ് പിന്നീട് മലങ്കരസഭയുടെ ഭാഗമായത്. അതി വിപുലമായിരുന്ന ഈ പ്രസ്ഥാനത്തിൽ ബ്രഹ്മവാറിലെ കൊങ്കിണി സമൂഹം, കോട്ടയം ഭദ്രാസനത്തിലെ ചേന്ദങ്കരി ഇടവക എന്നിവ മാത്രം ഇന്ന് മലങ്കരസഭയുടെ ഭാഗമായി അവശേഷിക്കുന്നു. സമാനമായ ഫിലിപ്പൈൻസിലെ സ്വതന്ത്ര കത്തോലിക്കാ പ്രസ്ഥാനം അതിവിപുലമാണെങ്കിലും പ്രാരംഭദശയിൽത്തന്നെ അവർക്ക് പട്ടത്വ പിന്തുടർച്ച നഷ്ടപ്പെട്ടു. ഇന്ന് അതൊരു വേദശാസ്ത്ര-വ്യക്തിത്വ പ്രതിസന്ധി നേരിടുന്ന സമൂഹമാണ്.

2020 ജനുവരി 23 മുതൽ വിഷയത്തെപ്പറ്റി ബോൺ യൂണിവേഴ്സിറ്റി നടത്തിയ അന്തർദേശീയ സെമിനാറിലാണ് പുസ്തകപ്രകാശനം നടത്തിയത്. ബോൺ യൂണിവേഴ്സിറ്റിയുടെ റിലീജിയസ് സ്റ്റഡീസ് ഡയറക്ടർ ഡോ. അഡ്രിയാൻ ഹെർമൻ, മ്യൂനിച്ചിലെ ലുഡ്‌വുഗ്-മാക്സ്മില്ലിയസ് യൂണിവേഴ്സിറ്റിയിലെ ഡോ. ക്ലൗസ് കൊച്ചോർക്കെക്കു നൽകിയാണ് പ്രകാശനം നിർവഹിച്ചത്. കേരളത്തിൽ സമീപകാലത്തു കണ്ടെത്തിയ മാർ അൽവാറീസ് മെത്രാപ്പോലീത്തായുടെ കൈപ്പടയിലുള്ള പകർപ്പിനെഅവലംബിച്ചാണ് പുസ്തകം പ്രസിദ്ധീകരിച്ചത്. മലങ്കര ഓർത്തഡോക്സ് സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണ വിഭാഗമായ എം.ഒ.സി. പബ്ലിക്കേഷൻസ് ആണ് പ്രസാധകർ. മലങ്കര സഭയുടെ പൊതു പദ്ധതികളിലൊന്നായ *പൈതൃകം - മലങ്കര സഭാ സാഹിതീ സരണി* എന്ന പരമ്പരയിൽ ഉൾപ്പടുത്തിയാണ് *യൂണിവേഴ്സൽ സുപ്രീമസി ഇൻ ദി ചർച്ച് ഓഫ് ക്രൈസ്റ്റ്* പ്രസിദ്ധീകരിച്ചത്. ഡോ. എം. കുര്യൻ തോമസ് ആണ് പുസ്തകത്തിന്റെ എഡിറ്റർ.

2019 ഓഗസ്റ്റിലും 2020 ജനുവരിയിലും ബോണിൽ നടന്ന സെമിനാറുകളിൽ ഇന്ത്യയിൽനിന്നും ഡോ. എം. കുര്യൻ തോമസ്, സുജിത്ത് വർഗീസ് ജോർജ്, ഫാ. ലോറൻസ് ഡേവിഡ് കാർസ്റ്റാ എന്നിവരാണ് പ്രബന്ധങ്ങൾ അവതരിപ്പിച്ചത്.

GM



*ബോണിൽ നടന്ന പുസ്തക പ്രകാശനത്തിൽ ഡോ.എം.കുര്യൻ തോമസ് (ഇടത്തുനിന്ന് മൂന്നാമത്) ഫാ.ലോറൻസ് ഡേവിഡ് കാർസ്റ്റാ (ആറാമത്) എന്നിവർ.*




പ.കാതോലിക്കാ ബാവാ പരുമല പള്ളിയിൽ വി.കുർബാന അർപ്പിച്ചു.



*Ecumenical Church leaders held (Jan 31 - Feb 2, 2020) a meeting in Antelias, Lebanon, hosted by Armenian Catholicos H.H.Aram I at his Catholicosate in Cilicia, to a consider the present ecumenical realities, problems and challenges. Fr.Dr.K.M.George represented the Indian (Malankara) Orthodox Syrian Church.*

# മലങ്കരസഭയോടൊപ്പം കൂടുതൽ ദേവാലയങ്ങൾ.....



വടകര സെ.ജോൺസ് ഓർത്തഡോക്സ് പള്ളി



കാരിക്കോട് സെ.തോമസ്



അയ്യമ്പിള്ളി സെ.ജോൺസ്



ഊരമന സെ.ജോർജ് മൗണ്ട് താബോർ




ചോരക്കുഴി സെ.സ്റ്റീഫൻസ്



ആട്ടിൻകുന്ന് സെ.മേരീസ്



വെട്ടിത്തറ സെ.മേരീസ്



വെട്ടിത്തറ മാർ മിഖായേൽ പള്ളിയിൽ വി.കുർബാന

# തുമ്പമൺ കത്തീഡ്രൽ കേരള ടൂറിസം ഭൂപടത്തിൽ



തുമ്പമൺ വി.മർത്തമറിയം ഓർത്തഡോക്സ് കത്തീഡ്രൽ കേരള ടൂറിസം ഭൂപടത്തിൽ ഇടംപിടിച്ചു. 1300 വർഷത്തിലേറെ പഴക്കമുള്ളതായി കരുതപ്പെടുന്ന ദേവാലയത്തെ 'കൊച്ചു യരുശലേം' എന്നാണ് പ.പരുമല തിരുമേനി വിശേഷിപ്പിച്ചിട്ടുള്ളത്. പ്രാചീന ശൈലിയിലുള്ള നിർമാണത്തിലെ പ്രത്യേകത കൊണ്ടും വി.മദ്ബഹായുടെ നിർമിതികൊണ്ടും പ.പരുമല തിരുമേനിയുടെ ജീവചരിത്രം പ്രതിപാദിക്കുന്ന ചുവർചിത്രങ്ങൾകൊണ്ടും പ്രസിദ്ധമാണ്.



*Candlelight prayer at **Meltho 2020** held at Marine Drive, Kochi by Orthodox Churches of Ernakulam area.*



# OPEN FORUM

ഈ ലക്കം ജോർജിയൻ മിററിനെക്കുറിച്ച് നിങ്ങളുടെ അഭിപ്രായം എന്താണ്? ഇതിന്റെ കെട്ടും മട്ടും നിലവാരവും എങ്ങനെയുണ്ട്? ഇതിലെ ലേഖനങ്ങളെക്കുറിച്ചും അവയുടെ ഉള്ളടക്കം, അവതരണം എന്നിവയെക്കുറിച്ചും എന്താണഭിപ്രായം? ഇവയിലൊക്കെ എന്തെങ്കിലും മാറ്റം ആഗ്രഹിക്കുന്നുണ്ടോ?

ഈ കാര്യങ്ങളിൽ നിങ്ങളുടെ അഭിപ്രായം താഴെ കൊടുത്തിരിക്കുന്ന ഭാഗത്ത് രേഖപ്പെടുത്തി ഞങ്ങൾക്ക് അയച്ചുതരണമെന്ന് താല്പര്യപ്പെടുന്നു. അഭിപ്രായങ്ങൾ e-mail/whatsApp വഴിയും അയക്കാവുന്നതാണ്. സ്മാർട്ട് ഫോണിൽ scan ചെയ്തും അയക്കാം. ഏറ്റവും നല്ല കത്ത് അടുത്ത ലക്കത്തിൽ പ്രസിദ്ധീകരിക്കുന്നതാണ് (താല്പര്യമുള്ളവർക്ക് കത്തിനോടൊപ്പം അവരുടെ ചെറിയ ഫോട്ടോയും അയച്ചുതരാം).

....................................................................................................................................................
....................................................................................................................................................
....................................................................................................................................................
....................................................................................................................................................
....................................................................................................................................................
....................................................................................................................................................
....................................................................................................................................................

ജോർജിയൻ മിററിലെ ഏതു വിഭാഗമാണ് നിങ്ങൾ ഏറെ ഇഷ്ടപ്പെടുന്നത്?



- ○ കവർ ഫീച്ചർ
- ○ വചനസന്ദേശങ്ങൾ
- ○ സമകാലീനവിഷയങ്ങൾ/ അവലോകനങ്ങൾ
- ○ സഭാ ചരിത്രം
- ○ ചോദ്യോത്തര പംക്തികൾ
- ○ ചിത്രങ്ങൾ
- ○ Display & Layout
- ○ Overall Quality

Name: ............................................... Address: .................................................... .................
.................................................................................................................... PIN: ..........................
Phone/ Moblie No: .................................

**Our Postal Address:** The Managing Editor, Georgian Mirror, St.George Orthodox Valiyapally, Palarivattom, Kochi - 682025, Email Id: gmirrormail@gmail.com
Mob: 9809599123 (WhatsApp Number), 8289891631



## പ്രകാശനം

*ജോർജിയൻ മിറർ* 2019 ഒക്ടോബർ-ഡിസംബർ ലക്കം *സിയോൻ സന്ദേശം* എഡിറ്റർ കെ.കെ.ജോർജ് പ്രകാശനം ചെയ്യുന്നു. എറണാകുളം സെ.മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ മുൻ ട്രസ്റ്റിയും സഭയുടെ *സ്ലീബാദാസ സമൂഹ*ത്തിന്റെ അഡ്വൈസറുമാണ്. HMT-യിൽ സീനിയർ എൻജിനീയറായിരുന്നു. കേരളത്തിൽ ആദ്യമായി computerised lathe മെഷീനുകളുടെ നിർമാണം ആരംഭിച്ച എൻജിനീയറിങ് വിദഗ്ധനും സംരംഭകനുമാണ്.

പാലാരിവട്ടം സെ.ജോർജ് ഓർത്തഡോക്സ് വലിയപള്ളി വികാരി ഫാ.പി.ഐ.വർഗീസ്, സഹവികാരി ഫാ.ഒ.ജെ.ജേക്കബ് എന്നിവർ സമീപം.



2017
GEORGIAN MIRROR
JULY - SEPTEMBER
2018
GEORGIAN MIRROR
OCTOBER-DECEMBER
2019
GEORGIAN MIRROR
JULY - SEPTEMBER
ചരിത്രം കുറിച്ച റഷ്യാ സന്ദർശനം
ദുരന്തങ്ങൾ